തെക്കകാട്ടിൽ മെലെതിൽ

കൊവുണ്ണി നെടുങ്ങാടി

ഉണ്ടാക്കിയ

# കെരളകൌമുദി

# MALAYALAM GRAMMAR

Composed — by

T. M. KOVUNNI NEDUNGADI



വരാപ്പുഴെ മിസ്സ്യൊൻവക

കൂനമ്മാവുങ്കൽ

അ: മ: നാമധെയത്തിൽ സ്ഥാ:

അച്ചുക്കൂടത്തിൽ അച്ചടിക്കപ്പെട്ടത.

൧൮൭൮

## അവതാരികാപഞ്ചകം

മലയാഴികളിടയായൊരുമലയാളമിതുദകം,
മലർകൊണ്ടിഹകുടികൊണ്ടൊരുധരണസുരരതുളാം,
മണിസംസ്കൃതമണിയുംതളിർതമിഴുംപരിമിളിതം,
മലയാളമിതൊരുവാണിയുമുളവായിതുനാരസം. ൧

കൊട്ടാരക്കരകോട്ടയത്തരചരുംകോട്ടൂരുമുണ്ണായിയും
കൂട്ടക്കാരവരൊത്തുതൊട്ടതിലകപ്പൊട്ടാമെഴുത്തച്ഛനും
വാട്ടംവിട്ടൊരുവഞ്ചിവീരധരണീപട്ടംധരിച്ചോർകളും
കോട്ടംതീർന്നൊരുകുഞ്ചനും കൃതികളിന്നേട്ടിൽ പ്രമാണ
ങ്ങളാം. ൨

കവികളവരിലാരും കണ്ടനൂലിട്ടു കാട്ടി
ലവികല മതുകൊണ്ടിന്നേട്ടിലുംകാടുകെട്ടി
കവിയുമഴിനിലയ്ക്കിന്നൂലുമൂലാനുരൂപം
കവികളിലുരചെയ്യാം ബാലബോധാർത്ഥമേവ. ൩

ഗുണ്ടർട്ടെന്ന പ്രബലമതിമാനിട്ടനൂലൊട്ടുകൊള്ളാം
ഗീവർഗ്ഗീസ്സുംപുനരൊരുതരം ചേർത്തുംനനഃപാർത്താൽ
ഗുണ്ടർട്ടിന്നൂലുപരികലനംചെയ്യുതഗ്ഗാത്ത്രവൈറവും
പൂർവ്വന്മാരാമവരെയനുക്രലിപ്പനാവോളമെല്ലാം. ൪

ഗാഢംപാണിനിസൂത്രവും തമിഴ നന്നൂലും ഗ്രഹി
ച്ചഞ്ജസാ ഗൂഢം കേരളസമ്പ്രദായമഖില ഗ്രന്ഥ

പ്രയോഗങ്ങളും വ്യുഢംചേതസിയെനതെന ഗ്രന്ഥ
ങ്ങളെവാലൊകനീയന്തിമാ മൂഢന്മാരിത്തുകണ്ടുടമ്പ
രിഹസിച്ചാലും നമുക്കെന്തഹൊ.

മേൽ അഞ്ചുശ്ലോകങ്ങളുടെ താല്പൎയ്യം
ചുരുക്കത്തിൽ പറയുന്നു.

ശ്രീ പരശുരാമക്ഷേത്രമെന്നപ്രസിദ്ധമായ- ഈ
മലയാളഖണ്ഡം കിഴക്കുമല- പടിഞ്ഞാറകടൽഇവക
ളുടെ ഇടയായികുമാരിഗൊകൎണ്ണപൎയ്യന്തമെന്നാകുന്നു
പുരാണപ്രസിദ്ധി. എന്നാൽ ഇപ്പോഴത്തെ ശുദ്ധകേ
രളം മംഗലപുരം മുതൽ തെക്കോട്ടുമാത്രമായിരിക്കു
ന്നു. മലം ആഴം= മലയാളം- ഇതിന്നു കൎമ്മഭൂമി
കേരളം എന്നപേരുകളും സംഗതിവശാൽ ഉണ്ടായി-

ഈ കേരളത്തെ പരശുരാമനോട്ടു നീർകൊണ്ടു
കുടികൊണ്ടവരായ നമ്പൂതിരിമാർ ആൎയ്യാവൎത്തത്തി
ലെ ആൎയ്യബ്രാഹ്മണരും. ശൂദ്രാദികൾ അയൽ ദേ
ശങ്ങളിലേ തമിഴരും ആകുന്നു.

ആൎയ്യന്മാരുടെ പൂൎവ്വഭാഷ സംസ്കൃതവും മറേറവരു
ടെ തമിഴും ആയിരുന്നു. ഈ കാണുന്ന ആൎയ്യെഴുത്തും
ആൎയ്യന്മാരാലുണ്ടായ്യതന്നെ. മറേറവരുടെ വട്ടെഴുത്തു
മുതലായതു ഇപ്പൊൾ ചില പെട്ടിപ്രമാണങ്ങളിൽ
മാത്രം ശേഷിച്ചുപോയി. മേല്പറഞ്ഞ ഇരുക്കൂട്ടക്കാരു
ടെയും ഭാഷകൾ തമ്മിൽ കലൎന്നതന്നെ നമ്മുടെ ഈ

മണിപ്രവാളവും ഉണ്ടായി. എന്നാൽ ആൎയ്യന്മാർ തങ്ങളുടെ സംസ്കൃതത്തെ മററുള്ളവരിൽ പ്രകാശിപ്പിക്കാഞ്ഞനിമിത്തം മണിപ്രവാളം മദ്ധ്യകേരളത്തിലൊഴിയെ പ്രബലപ്പെടാതെ. ഏറിയ കാലത്തോളം ഇവിടെ (പ്രത്യേകം തെക്കുഭാഗങ്ങളിൽ) തമിഴുതന്നെ നടപ്പായിരുന്നു എന്നതിന്നു പല പുരാതന രേഖകളും കല്പിച്ചുണ്ടാക്കിയ രാമചരിതം എന്ന ഗ്രന്ഥവും തന്നെ സാക്ഷികളാകുന്നു ഏകദേശം കൊല്ലം ൭൦൦-ാമാണ്ടിന്റെ മദ്ധ്യേ ഉത്ഭവിച്ചവരും ഈ കേരളസന്തതികൾക്കു ഈശ്വരകഥാശ്രവണപാഠാദി സ്വകൃതസമ്പാദ്യത്തിന്നൊരു പെരുവഴിയെത്തുറന്നു തന്നവരുമായ തുഞ്ചത്തുഗുരുക്കൾ അദ്ധ്യാത്മരാമായണം മുതലായ അനേകസംസ്കൃതപുസ്തകങ്ങളെ മണിപ്രവാളത്തിൽ പരിഭാഷപ്പെടുത്തി നടപ്പാക്കിയമുതൽക്കു, മലയാളികളിൽ സംസ്കൃതജ്ഞാനവും നമ്മുടെ ഈ ഭാഷയ്ക്കു പരിഷ്കാരവും വളൎന്നുവന്നു പിന്നെ മണിപ്രവാളകവികളായ പൊന്നുതമ്പുരാക്കന്മാർ കൊട്ടാരക്കര- കോട്ടയത്ത- (അരചന്മാർ-) കോട്ടുതണ്ണിത്താൻ ഉണ്ണായിവാരിയരു- രാഘവപ്പിഷാരോടി- കുഞ്ചൻനമ്പിയാർ- ആൎയ്യഭടൻ മുതൽ ചില നമ്പൂതിരിമാരും- മററും ആട്ടക്കഥ- കിളിപ്പാട്ടുകൾ- കൎണ്ണാമൃതാദിശ്ലോകങ്ങളും മററും പലതും തീൎത്തു നടപ്പാക്കിയേടത്തോളം മണിപ്രവാളം പ്രകാശിച്ചും- തമിഴിന്റെ നടപ്പു മങ്ങിയുംവന്നു- ഇപ്പോൾ ഭാഷാരീതിയും സാധാരണ സംസാരിച്ചുവരുന്ന വാക്കുകളും തമിഴുവഴിക്കെന്നറിവുള്ള മലയാളികൾ ചുരു

കംമെന്നക്രൂടി പറയേണ്ടിയിരിക്കുന്നു.

എന്നാൽ മേൽപറഞ്ഞ മഹാകവികളുടെ പ്രയൊഗങ്ങളെത്തന്നെ പ്രമാണിച്ചു ഠരം വ്യാകരണം തീൎക്കുന്നതാകുന്നു. മുമ്പറഞ്ഞ കവികൾ ആന്തരമായി സംഗ്രഹിച്ചു അവർപ്രയോഗിച്ച സൂത്രം പ്രസിദ്ധമാക്കായ്കയാൽ അവരുടെ കൃതികളിൽതന്നെ മൂഢന്മാർപകൎത്തുപകൎത്തും മററും പല തെററുകളുംപെററിപ്പാനിടയായി- എന്നാൽ ആവക അഴിമതി ഇനിവരാതിരിപ്പാൻതക്കവണ്ണം ബാലന്മാരുടെ അറിവിന്നുവേണ്ടി ഞാൻ സംസ്കൃതം, തമിൾഠരം മൂലഭാഷകളുടെസൂത്രങ്ങളെ അനുസരിച്ചുതന്നെഇതുളുണ്ടാക്കുന്നു. ഠരം പുസ്തകത്തിൽ ചേക്കുന്ന സകല സൂത്രങ്ങളും ദൃഷ്ടാന്തങ്ങളും ശ്ലോകരൂപേണയും ഒരു ചുരുക്കവ്യാഖ്യാനവുംക്രൂടിചേൎത്തുമിരിക്കുന്നതിനാൽ പാഠകന്മാരുടെ ഗ്രഹണധാരണകൾക്ക എളുപ്പമായിരിക്കും.

ഠരം ഭാഷക്കുഇക്കാലത്തിൽ സകല സാരാന്വേഷികളായഇംഗ്ലീഷകാരിൽപൂജ്യനായഗുണ്ടൎട്ടപാതിരിസായ്പവർകളും മാത്തൻ ഗീവർഗീസ്സവർകളും ഗാരത്തവൈററു സായ്പവർകളുംവ്യാകരണമുണ്ടാക്കീട്ടുണ്ടു-അവ പലവിഷയങ്ങളിലുംശ്ലാഘിക്കത്തക്കതെങ്കിലും ചില ന്യൂനതകളാൽ ഠരം മലയാളികൾക്ക ഉണ്ടാകേണ്ടുന്ന പ്രയോജനം മുഴുവനും ഉണ്ടായിട്ടില്ലെന്നമാത്രമല്ല ചില അപകടങ്ങളും വന്നിട്ടുണ്ടു- എന്നാൽ എന്റെ ഠരം ഉത്സാഹത്തിന്റെനിമിത്തം മേല്പറഞ്ഞവ

ങ്ങടെ പ്രവൃത്തിയാകയാൽ ഞാൻ അവൎക്കു വന്ദനം പറയുന്നു- എന്നുതന്നെയല്ല ഗുണ്ടൎട്ട സായ്പവൎകളുടെ പുസ്തകം ഇനിക്കു ഇതിലെക്കു വളരെ ഉപകരിച്ചിരിക്കുന്നു കഴിയുന്നേടത്തോളം ഞാൻ ഇതിൽ അതിന്റെ ക്രമത്തെതന്നെ പിന്തുടരുകയും ചെയ്യും.

പാണിനിസൂത്രം- നന്നൂൽ

ഇവകളായ- മൂലഭാഷകളുടെ വ്യാകരണങ്ങളേയും മലയാളത്തിൽ മണിപ്രവാളങ്ങളായും മറ്റുമുള്ള അനേക പുസ്തകങ്ങളേയും വായിച്ചു നല്ലവണ്ണം ധരിച്ചിരിക്കുന്നവർതന്നെ ൟ വ്യാകരണത്തെ വിലമതിക്കേണ്ടതാകുന്നു-

മൂഢന്മാരായിരിക്കുന്നവർ ഇതുകണ്ടു പരിഹസിച്ചാലുംവേണ്ടതില്ലാ- ൟ അവതാരികയിൽ മറ്റുപലതും പ്രസംഗിപ്പാനുള്ളതു- അവസരമില്ലായ്കയാൽ ഒഴിച്ചു ഇത്രമാത്രം പറഞ്ഞു അവസാനിപ്പിക്കുന്നു.

ഇതിന്നു വഴിയെ കാണുന്ന അബദ്ധസുബദ്ധ പത്രികയിൽ ചെരാതെയും ചില തെറ്റുകൾ കാണാവുന്നതു വായനക്കാർ വിവേകത്തോടെ ശരിയാക്കി വായിക്കേണ്ടതും എ. ഏ. ഒ. ഓ. ൟ വ്യത്യാസവും സംപ്രേതാന്തങ്ങളിൽ വേണ്ടതായ മീത്തൽ ചന്ദ്രക്കലാചിഹ്നമൊ. ചുവട്ടിൽ ു. ശാരികയൊ ഏതെങ്കിലുമൊന്നും അദ്ധ്യകാരവും ന ന് എന്നഭേദവും ചില വിരാമവും എല്ലായിടത്തും ശരിയായി കാണുമെന്നു വിശ്വസിക്കുന്നില്ലാത്തതു തരമ്പോലെ കണ്ടുകൊള്ളേണ്ടതുമാകുന്നു.

## ആൾപ്പേർ

തു .... .... ....തുഞ്ചൻ

കോയം .... .... കോട്ടയത്തരചൻ

ഗു .... ....ഗുണ്ടൎട്ട

ഗാ .... .... ഗാൎത്തവൈപാറും

മാ .... .... ....മാത്തൻഗീവ്വഗീസ്സ

## ഗ്രന്ഥപ്പേർ

ഇ.... .... ....ഇരുപത്തുനാല്വൃത്തം

ഭാ .... .... .... ഭാരതം

ഭാഗ .... .... .... .... ....ഭാഗവതം

കാല.... ....കാലദീപിക

പാ.... ....പാതാളരാമായണം

കുഴി.... .... കുഴിക്കാട്ടു

കണ്ണ .... ....കണ്ണാമൃതം

കൃഗാ .... .... .... .... ....കൃഷ്ണഗാഥാ

സം .... .... സംസ്കൃതം

മ.... .... .... .... മലയാളം

സകം.... .... ....സകൎമ്മകം

അ .... .... .... .... .... അകൎമ്മകം

### അടയാളവിവരം

⁜ ഠരം അടയാളം ഇരുപുറത്തുമുള്ള വാക്കുകളെ തമ്മിൽ കൂട്ടേണ്ടതെന്നും.

= ഇതു ഇരുപുറത്തുമുള്ളവയും ശരി എന്നും.

A അല്ലെങ്കിൽ എന്ന പക്ഷാന്തരത്തെയും കാണിക്കും.

| ഭാഗം | പരി | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| ൨ | ൧൭ | ഇരുന്നല്യം | ഇരുന്നാല്യം |
| ,, | ൨൧ | വാഗ്ജുതാ | വാഗ്ജാതാ |
| ൩ | ൯ | മററം | മററും |
| ൧൦ | ൧൦ | ടിൽ | നെടിൽ |
| ൧൧ | ൨ | മുറക്കം | മുറുക്കം |
| ൧൪ | ൭ | അക്ഷക്ഷി | അക്ഷക്ഷി |
| ,, | ൧൦ | ക്ഷക്ഷി | ക്ഷക്ഷി |
| ൨൦ | ൨൩ | അകമ്മാ | അകമ്മകാ |
| ൩൭ | ൨൧ | കൊള്ളും | കൊള്ളു |
| ൩൧ | ൩ | ഇലപകം | ഇലവകം |
| ,, | ൮ | ലപാതം | ലവംതം |
| ൩൩ | ൨ | പ്രത്യ്ങ്ങളിൽ | പ്രത്യയങ്ങളിൽ |
| ൫൦ | ൬ | ശബ്ദപടലത്തിൽ | ശബ്ദാലൊകത്തിൽ |
| ൫൨ | ൨൨ | ധരിക്കണം | ധരിക്കെണം |
| ൫൬ | ൧൬ | ഒരു | ഒരു ഒന്ന |
| ൬൧ | ൧൫ | എന്നു | എന്ന |
| ൬൨ | ൪ | യന്നള്ളി | യന്നള്ളി |
| ൬൫ | ൨൧ | ഗനന | അനന |
| ൭൫ | ൧൭ | പതിപ്പത്തീ | പതിപ്പത്തീത |
| ൭൯ | ൧൫ | തിങ്ങാ | തിങ്ങാം |
| ൭൭ | ൧൨ | അവററൽ | അവററിൽ |
| ൭൪ | ൧൩ | ശീല്യങ്ങാ | ശീല്യ ങ്ങാ |
| ൧൦൩ | ൧൭ | സംസ്ഥ | സംസ്ഥത |
| ൧൦൬ | ൨൨ | പ്രാദിപതിക | പ്രാതിപദിക |
| ൧൦൪ | ൧൭ | ദെശ | ദേശ |

| ഭാഗം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| ൧൧൧ | ൭ | പല്ലിനത്തിൽ | വല്ലിനത്തിൽ |
| ൧൧൪ | ൧ | ധാതുക്കളുടെ | ധാതുക്കളുടെ |
| ,, | ൩ | സമ്പി | സന്ധി |
| ൧൧൮ | ൮ | മുന്നൂ | മുന്നു |
| ൧൧൯ | ൬ | പെ്യയാലും | പോയാലും |
| ൧൨൬ | ൭ | പറഞ്ഞേര | പാറഞ്ഞേ |
| ,, | ൧൨ | ഉ-ാ | ഉം- |
| ൧൫൬ | ൧ | മനന്ദ | മാനന്ദ |
| ൧൫൮ | ൧൦ | ണ്ണാ | ണ്ണോ |
| ,, | ൧൫ | ദ്വികമ്മാ | ദ്വികമ്മക |
| ൧൪൧ | ൧൫ | കർത്തൃത്ഥത്തിൽ | കത്തൃത്ഥത്തിൽ |
| ൧൪൫ | ൧൭ | പ്രാതിവദികം | പ്രാതിപദികം |
| ,, | ൧൩ | യ്യാം | യ്യം |
| ൧൪൪ | ൧൯ | സാഗന | സാഗെന |
| ,, | ൨൫ | മൊക | മാക |
| ൧൬൦ | ൧൧ | തട്ടുക | തട്ടുക |
| ൧൭൧ | ൧൭ | (ഗാ) | (ഉ-ഗാ) |
| ൧൬൫ | ൧ | പ്രഥമാ | വ്യഥമാ |
| ൧൯൧ | ൧൫ | ത്തെന്ന | ത്തെന്നാ |
| ൧൯൩ | ൧൨ | വാഗ | വ്യംഗ |
| ൨൦൩ | ൨൫ | സിദ്ധാസദാ | സിദ്ധാസ്സദാ |
| ൨൧൭ | ൧ | കെൾവതെ | കൊൾവതേ |

# കേരളകൌമുദി

൧-ാമത്തു അക്ഷരാലോകം.

മംഗലശ്ലോകം.

മൂലം- സംസ്കൃതഹിമഗിരിഗളിതാ
ദ്രാവിഡവാണീകളിന്ദജാമിളിതാ-
കെരളഭാഷാഗംഗാ
വിഹരതുമമഹൃത്സര സ്വദാസംഗാ- ॥ ൧ ॥

വ്യാഖ്യാനം- സാക്ഷാത്സംസ്കൃതമാകുന്നൊരു ഹിമവാങ്കൽനിന്നുപുറപ്പെട്ടും ദ്രാവിഡവാണീ(എന്നാൽതമിഴ, തെലുങ്ക, കൎണ്ണാടം, തുളു, മഹാരാഷ്ട്രം, ൟ പഞ്ചദ്രാവിഡങ്ങളിൽ പ്രധാനമായ തമിഴ) ആകുന്ന കാളിന്ദിയൊടും- വാണിയാകുന്നവാണീ എന്നൎത്ഥഭവിച്ചിരിക്കുന്നതിനാൽ അന്തൎവ്വാഹിനിയായി മറെറാരു ദ്രാവിഡമാകുന്ന സരസ്വതീ നദിയൊടും ചേൎന്നും ഇരിക്കുന്ന മലയാള ഭാഷയാകുന്നൊരു ഗംഗാ- (ത്രിവെണീമുതൽക്കെന്നുകാണ്ക) എന്റെ ഹൃദയമാകുന്ന സമുദ്രത്തിൽ നിരന്തരം പ്രവാഹിച്ചു വിളയാടേണമെന്നൎത്ഥം- ദ്രാവിഡങ്ങളുടെ ബഹുത്വംകൊണ്ടു ഗണ്ഡകീ മുതലായ മററു പോഷക നദികളെയും ഊഹിക്കേണം. പിന്നെ സംസ്കൃതത്തെ ഹിമവാനാക്കിയതിന്റെ

യും ദ്രാവിഡങ്ങളെ നദികളാക്കിയതിന്റെയും മലയാളത്തെ ഗംഗയാക്കിയതിന്റെയും മറ്റും താല്പൎയ്യം പ്രമാണാനുഭവ യുക്തികൾക്കൊത്തപോലെ ഊഹിക്കേണം. ||൧||

## ഗുരുവന്ദനം

മൂ- ഏഷഞാൻ ഭോഷനെന്നാലും
ഭാഷാവ്യാകരണാൎണ്ണവം
ഒരംഷൽക്രൂടാതെ ചാടുന്നേ
നീഷൽ ഗുരു കൃപാബലാൽ ||൨||

വ്യാ- ഈ ഞാൻ ശബ്ദശാസ്ത്രങ്ങളിൽ പരിചയം കുറഞ്ഞവനാണെങ്കിലും ഗുരുജനങ്ങളുടെ കരുണാബലംകൊണ്ടുതന്നെ ഈ ഭാഷാവ്യാകരണമാകുന്നൊരു മഹാ സമുദ്രത്തെ ചാടിക്കടക്കുന്നുണ്ടു (ഉണ്ടാകുന്നുണ്ടു) ഈ ശ്ലോകംകൊണ്ടു പ്രാൎത്ഥയിതാക്കന്മാരുടെ ലാഘവം എത്രതന്നെയായിരുന്നാലും ഗുരുജനമാഹാത്മ്യം ദുസ്സാദ്ധ്യങ്ങളായ കാൎയ്യങ്ങളെയും എളുപ്പത്തിൽ സാധിപ്പിച്ചുതരുമെന്നുള്ള- പ്രമാണാനുഭവങ്ങളെയും ഇവിടെ ശിഷ്യ പരമ്പരാബോധത്തിന്നായിട്ടു വെളിവാക്കിയിരിക്കുന്നു എന്നും കാണ്ക. ||൨||

## ഭാഷാഗമം.

മൂ- ആൎയ്യദ്രാവിഡവാഗ്ജാതാ
കേരളീ യോക്തികന്യകാ-

(൩)

ഏതത്സുത്രവരാരൊഹാ
പ്രസൂതാം പ്രൌഢസമ്മദം ‖ ൩ ‖

വ്യ- ആഖ്യവ്യാഹാരമെന്ന- സംസ്കൃതത്തിന്റെയും. ദ്രാവിഡവാക്കെന്ന_ തമിഴിന്റെയും കലപ്പിൽനിന്നുണ്ടായ- ഒരം കേരള ഭാഷയാകുന്നൊരു കന്യകാ ഒരം വ്യാകരണമാകുന്നൊരു നേതാവിനൊടുചേൎന്ന പ്രൌഢയായി മേലാൽ വിദ്വാന്മാരുടെ സന്തോഷമാകുന്നൊരു സന്തതിയെ പ്രസവിക്കേണമെ എന്നു താല്പൎയ്യം.

ഇതിൽ ആന്തരമായി സൂചിപ്പിച്ചിരിക്കുന്ന- സംസ്കൃത പിതൃഭാവവും ദ്രമിള മാതൃഭാവവും ഒരം പുസ്തകത്തിൽ ഒരു പ്രകൃതമായിരിക്കുമെന്നും മറ്റും അറിഞ്ഞുകൊൾക. ‖൩‖

ഉച്ചാരണം

മൂ- സംസ്കൃതോച്ചാരണം പ്രായ
സ്സൽകൃതംകേരളോക്തിയിൽ
എങ്കിലും താവഴിക്കത്രെ
തങ്കലെരീതിയൊക്കയും ‖ ൪ ‖

വ്യ- ഒരം മലയാളത്തിൽ ഉച്ചാരണം പ്രായേണ സംസ്കൃതത്തെ അനുസരിച്ചിരിക്കും- ഉ-ം (സം)ലതാ- ഇള_ാ- (ത) ലതൈ- ഇളൈ- (മ) ലത- ഇള- ഇങ്ങനെ സംസ്കൃതത്തിലെ ആകാരാന്തങ്ങൾ തമിഴി

ൽ ഐകാരാന്തങ്ങളായും. അതു മലയാളത്തിൽ- ഉകാരാന്തത്തൊടടുത്ത- അകാരാന്തമായും ഇവിടെ സംസ്കൃതശബ്ദങ്ങൾ നിജസ്ഥിതിയിൽതന്നെ ഉച്ചാരണഭെദംക്രുടാതെ പുസ്തകങ്ങളിൽ ധാരാളമായും ഇരിക്കുന്നതും മററ ആകുന്ന- ഉച്ചാരണം കൊണ്ടു സംസ്കൃതത്തൊടധികം ചേർച്ചയുണ്ടായാലും ഭാഷയുടെ രീതിയും മററും തമിഴുമുറപ്പുതന്നെയെന്നതിന്നു യാതൊരു സംശയവും ഇല്ലതാനും. ||൭||

## പ്രകൃതസ്വഭാവം

മൂ- മുന്നിതസംസ്കൃത സൂത്രന്താ
ബിന്നിൽ നന്നൽ ചുരുക്കവും
മുന്നലാക്കിപ്പിരിക്കുന്നേ
നിന്നലിക്കേരളോചിതം || ൮ ||

വ്യാ- സംസ്കൃതദ്രമിള സംമിശ്രമെന്നൎത്ഥമായ- മണിപ്രവാളമായിരിക്കുന്ന ൟ മലയാളഭാഷയ്ക്കു ഉണ്ടാകുന്ന വ്യാകരണവും മേൽപ്രകാരം മണിപ്രവാളമായിരുന്നാലേ തക്കതാവൂ എന്നിരിക്കുന്നതിനാൽ ഞാൻ ൟ പുസ്തകത്തിൽ ഒന്നാമതായി സംസ്കൃതപ്രമാണവും രണ്ടാമതായി തമിൾ മുറകളും ചെൎത്തുതന്നെ ൟ വ്യാകരണത്തെ തീൎക്കുന്നു എന്നൎത്ഥം. || ൮ ||

മൂ- അമ്പത്തൊന്നക്ഷരന്താനി
ങ്ങുമ്പർഭാഷാവലംബിതം

പിമ്പെതാറഃഴി നാലോട
മമ്പത്തഞ്ചെന്നുസിദ്ധമാം ॥ ൩ ॥

വ്യ- മലയാളഭാഷയ്ക്കുമുമ്പെ സമ്പ്രദായികൾപഠി
പ്പിച്ചുവന്ന സംസ്കൃതാക്ഷരങ്ങൾ അമ്പത്തൊന്നതന്നെ
പ്രമാണം:അവയെതാഴെ കാണ്കെ- അ ആ ഇ ഈ ഉ
ഊ ഋ ൠ ഌ ൡ ഏ ഐ ഒ ഔ അം അഃ ക ഖ ഗ
ഘ ങ ച ഛ ജ ഝ ഞ ട ഠ ഡ ഢ ണ ത ഥ ദ ധ ന
പ ഫ ബ ഭ മ യ ര ല വ ശ ഷ സ ഹ ള ക്ഷ- ഈ
മേൽപറഞ്ഞവയിൽ- എ ഒ റ ഴ- ഇവയുടെ ഭേ
ദമായി- തമിഴുവഴിക്ക നാലുകൂടി വട്ടെഴുത്തിൽ വേ
റെപഠിപ്പിക്കമാറുമുണ്ടു അവ- ഹ്രസ്വോച്ചാരണമുള്ള
എ- ഒ ഇവയും- റ ഴ ഇവയുംകൂടി നാലാകുന്നു- എ
ന്നാൽ- എ ഒ ഇവയിൽ ദീൎഘോച്ചാരണത്തിന്ന ഏ-
ഓ- (അവ വ്യഞ്ജനങ്ങളിലെങ്കിൽ) കേ കോ ഇങ്ങ
നെയും എഴുത്തിൽ വ്യക്തമാക്കേണ്ടതുമാകുന്നു- ഇങ്ങ
നെ മലയാളത്തിന്നമ്പത്തഞ്ചക്ഷരങ്ങളെന്ന സിദ്ധം
ൻ- ന്‌ കാരാദ്ധ്വവും- ററ- റകാരദ്വിതപവും ആകയാ
ൽ അവയെ പൂൎവ്വസിദ്ധമായക്ഷ പോലെ കണക്കുകൂ
ട്ടേണ്ടതുമല്ല. ॥ ൩ ॥

മൂ- ഌ ൡ തദ്ദീൎഘ്വം പിന്നെ
യനുസ്വാരം വിസൎഗ്ഗ്വം
വൎഗ്ഗ മദ്ധ്യത്രികോഷ്മാവും
തത്ര സംസ്കൃതമാത്രമാം ॥ ൪ ॥

വ്യാ- ഋ ൠ ഌ ൡ അം അഃ- ഖ ഗ ഘ ഛ ജ ഝ ഠ ഡ ഢ ഥ ദ ധ ഫ ബ ഭ ശ ഷ സ ഹ- ക്ഷ- (തൃ എന്ന പരൽപെരാല്യം)ംരം ഇരുപത്താറും സംസ്കൃതവാക്കകളിൽ മാത്രമെ നടപ്പുള്ളു തമിഴർ പറയുന്ന വട മൊഴി സംസ്കൃതം തന്നെയാകുന്നു- എന്നാൽ ൡ സംസ്കൃതത്തിൽ തന്നെ ഉള്ള്വയോയിരിക്കുന്നതും ഌ കേവലം അ ലൌകികമാകുന്നതും- ക്ഷ പക്ഷാന്തരത്തിലുൾപ്പെട്ടതും, അം- കേവലാനുനാസികമല്ലാതെ മകാരാനുസരണത്താൽ തമിഴിലും നടപ്പുള്ളതും,അറിഞ്ഞിരിക്ക.||൬||

## തമിഴെഴുത്തുകൾ

മൂ- പന്തിരണ്ടുയിരും പിന്നെ
പ്പതിനെട്ടായമെയ്കളും-
കൂടിമുപ്പത്തുതാനല്ലൊ
കൊട്ടും തമിഴെഴുത്തുകൾ || ൭ ||

വ്യാ- ആകെ അമ്പത്തഞ്ചിൽ മുമ്പറഞ്ഞ ഇരുപത്താറും പോകെശേഷം ഇരുപത്തൊമ്പതും-ൻഎന്നതിനെ പൃ ണ്ണാക്ഷരമായെടുത്തും- തമിഴിലാകെ മുപ്പതക്ഷരംമാത്രമാകുന്നു- ഇങ്ങനെ അക്ഷരങ്ങളെ രണ്ടുതരമാക്കി പ്പറഞ്ഞതിനാലുള്ള പ്രയോജനം- മേൽ ശബ്ദാലോകത്തിൽ വളരെ ആയിരിക്കുന്നതിനാൽ ഠരം- വക തിരിവു മനസ്സിൽ കരുതിക്കൊള്ളുകയും വേണം൭-൭ || ൭ ||

മൂ- കാരം തകരമാനം ററാ
പരമാലിപിതാനെടൊ
വരാങ്ങാനാദിഞാവൊററ
ചേരാനെ റച്ചാരമാദിയും ॥ ൯ ॥

വ്യാ- കാരം- ത= ത്വം- കരം- ആനം- വ്- ഇവപര
മായിനിന്നാൽ ആ- അക്ഷരമെന്നെ അൎത്ഥമുള്ള- ഉ-
ം- കകാരം- ഖത- ഗത്വം- ചകരം- ങാനം- ഞാവ-
പിന്നെ- ഇവിടെങ്ങാനവും ഒരുവാക്കിനാദിയല്ലാത്ത
ഞാവും ഇരട്ടയായെവരു- ഉ-ം- മാങ്ങ ഞരിഞ്ഞൽ-
നകാരത്തിന്നു. ഒരുവാക്കിന്റെ ആദിയിൽ ന് കാര
ത്തിന്റെ ഉച്ചാരണവുമില്ല. ॥ ൯ ॥

മൂ- ഫ ഥങ്ങാണഴളാകാണാ
മൊഴിതന്നുടരായിഹ
ഠക്കുല്ലാഢാപമല്ലെന്നാൽ
ഠാണാചാനൃത്ര ഠൌകതെ ॥ ൧൦ ॥

വ്യ- ഠം മാലയാളപുസ്തകങ്ങളിൽ-ഠ ഥ ങ ണ ഴ ള-
ഠരംആറും ഒരുവാക്കിനാദിയായികാണുന്നതല്ലാ എ
ന്നാൽ- ഠ ക് എന്ന- സംസ്കൃതവ്യാകരണ സംജ്ഞയും
ഹരിനാമകീൎത്തനത്തിൽ- ഥ ള്ള - എന്നതും ഒരുവാക്ക
ല്ലെന്നും- ഠാണാ എന്നതു- ഹിന്തുസ്ഥാൻ വകയായി
വെറും സംസാരത്തിൽ മാത്രം നടക്കുന്നതെന്നും ശാകു
ന്തളത്തിൽ ഠൌകതെ എന്നതു ഠരം ശുദ്ധമലയാള

ങ്കിലെക്കസംബന്ധംകുറയുന്നതെന്നും മറ്റും കാണ്ക. ൧൦

മൂ- ഘോഷാതിഖരവർണ്ണാനാം
ദ്വിത്വം തൽപൂർവ്വസംഗമാൽ
പോഷികാഹരഴാതന്നി
ലീഷലാംവംഗമുദ്രയാ ॥ ൧൧ ॥

വ്യാ- ഘ ഝ ഢ ധ ഭ ഖ ഛ ഠ ഥ ഫ ഇവയുടെ ദ്വിത്വംതന്നക്ഷരംചേർന്നാകുന്നു- ഗ്ഘ-ഠ്ഠ- ക്ഖ - ച്ഛ-ജ്ഝ - ട്ഠ· ഡ്ഢ- ത്ഥ ദ്ധ ( പ്ഫ ബ്ഭ ) ഒടുവിലേത്തവരണ്ടിന്നും ഫ്ഫ- ഭ്ഭ ഇങ്ങനെയും ഇപ്പോൾ നടപ്പു. ബങ്കാള അച്ചിൽ ഖ്‌ ഘ്ല ൺറി ഇങ്ങനെയും കാണും പിന്നെ ഥ ര ഴ ഇവയിലും തനി ദ്വിത്വമില്ലാ എന്നാൽ ഇതെല്ലാം ലിപികാരന്മാരെന്ന അക്ഷര ശാസ്ത്രക്കാരുടെ രീതിയും അവ ഭേദം വരുത്താവുന്നതുമാണ. ॥൧൧॥

ഇതി പ്രഥമകലാ രൂപം അക്ഷരാലോകം

സമാപ്തം.

---

## രാമത്തു സംജ്ഞാലോകം

മൂ- അണാദിപാണിനീയങ്ങ
ളണിറ്റുചാണ്ടപേർകളും
കാണിക്കാം ഹ്രണവീരേണ
ഗ്രുണിതഞ്ചനവംഹിതം ॥ ൧൨ ॥

വ്യാ- ഇനി ൦രം ആലോകത്താൽ ൦രം പുസ്തകത്തിൽ പലെടത്തും പ്രയോഗിച്ചിരിക്കുന്ന- സംജ്ഞകളെ കാണിക്കുന്നു സംജ്ഞ എന്നാൽ ചുരുക്കത്തിന്നുവേണ്ടി നിയമിക്കുന്ന പേരുകളാകുന്നു- ഇവിടെ കാണിക്കുന്ന. സംജ്ഞകളിൽ മിക്കതും പാണിനീയ സൂത്രം- നന്നൽ. ഇവയിലെവതന്നെയായിരിക്കാ- എന്നാൽ ഇച്ചടയിൽ നടപ്പായിരിക്കുന്നതും- ഗുണ്ടൎട്ട പാതിരി സായ്പവർകൾ സ്ഥാപിച്ചതും ആയ ചില പുതിയ സംജ്ഞകളിൽ ശരിയായവ ചിലതും കാണിക്കുന്നതു നല്ലതെന്നു വരാം- ഇനിമേൽ കാണിക്കുന്ന- സംജ്ഞകൾ എല്ലാം ഹംസപാദങ്ങളിലും വിവരണം ശരി എന്നു കാണിക്കുന്ന= അടയാള_ശേഷവും ആയിരിക്കമെന്നും അറിക- ഉ-൦- (അണ് )= അ ഇ ഉ- ഇവയുടെ ദീൎഘങ്ങളും.. ॥൧൨॥

മൂ- ആദ്യഞ്ചക്കിക്കിനാലേ ച്ചാ
മേനാലുമയിരസ്സ്പരാഃ

അനുസ്വാരം വിസർഗ്ഗഞ്ച
ശേഷം വ്യഞ്ജനമൈഹലഃ || ൧൩ ||

വ്യാ- (അക്ക്)=അ ഇ ഉ ഋ ഌ-(ഇക്ക്)= ഇ ഉ ഋ ഌ- ഇവയിൽ ദീർഘങ്ങളും കാണുക- (ഏച്ച്)= ഏ ഐ ഓ ഔ-(ഉയിർ, A അച്ച്, A സ്വരം)= അ മുതൽ ഔവരെയുമെന്നർത്ഥം- (അനുസ്വാരം)= അം- (വിസർഗ്ഗം)=അഃ-(വ്യഞ്ജനം, A മെയ്, A ഹല്ല്)=ക മുതലായവഎല്ലാം- ഉയിർ ജീവൻ- മെയ് ഉടൽ- ||൧൩||

മൂ- ചുട്ടെഴുത്ത അൺ താനെയൊ
തിട്ടചോദ്യമെഴുത്തുകൾ
ഒട്ടംമാത്രകൾപൊൽ ഹ്രസ്വം
കാട്ടും ദീർഘാദിസംജ്ഞയും || ൧൪ ||

വ്യാ- നന്നൂൽപ്രകാരം (ചുട്ടെഴുത്ത)= അൺ -(തിട്ടെഴുത്തു)= എ- (ചോദ്യെഴുത്തു)= ഒ- പിന്നെ മാത്ര എന്ന- ഒരുനൊടിയിടയ്ക്കു. ഉച്ചരിച്ചുകൂടുന്ന (ഹ്രസ്വം, A ലഘു, A കുറിൽ)= അ ക മുതലായവ- രണ്ടുനൊടിയിടയ്ക്കു ഉച്ചരിച്ചുകൂടുന്ന (ദീർഘം, A ഗുരു, A ടിൽ)= ആ കാ- മുതലായവ- സ്വരിത, പ്ലുതങ്ങളുടെ ഉപയോഗം- പാട്ടിലും- വേദത്തിലും മാത്രം നടപ്പു. || ൪ ||

മൂ- പരമാകൃതി രാദ്യാനാ
മൊരു മെയ്യുണയുംവിധൌ

പേരാംവള്ളി കുനിപുള്ളി
മുറുക്കംകുത്തിവക്രമാൽ ‖൧൫‖

വ്യാ- അകാരാദിസ്വരങ്ങൾക്കു കകാരാദികളിൽ ആകാരഭേദവും അപ്പൊഴും ദീൎഘാദി ചിലപേരും ഉണ്ടു- ു-ം-ാ= ആ (ദീൎഘം) ി ീ= ഇ- ഈ (വള്ളി) ു-ൂ=ഉ- ഊ (കുനി) െ- േ= എ- ഏ (പുള്ളി) ം= അം (മുറുക്കം) ഃ= വിസൎഗ്ഗം (കുത്തു) ഇവയും മറ്റും ചേൎന്ന വ്യഞ്ജനങ്ങളിൽ കകാരത്തിന്റെ മാത്രം ദൃഷ്ടാന്തം താഴെകാണ്ക.

ക് + അ=ക ക് + ആ=കാ- ക് + ഇ=കി- ക് + ഈ= കീ- ക് + ഉ=കു- ക് + ഊ=കൂ ക് + ഋ=കൃ- ക് + ൠ= കൄ- ക് + ഌ= കൢ- ക് + ൡ= കൣ- ക് + എ= കെ- ക് + ഏ= കേ- ക് + ഐ= കൈ- ക് + ഒ= കൊ- ക് + ഓ= കോ- ക് + ഔ= കൌ- ക് + അം= കം- ക് + അഃ= കഃ- ഇങ്ങിനെതന്നെ എല്ലാ ഹല്ലുകളിലും കാണ്ക- താവഴിക്കുള്ള- റ ഴ കാരങ്ങളിൽ- ൠ ൡ ങ ഞ അഃ- ഇവ ചേൎന്നു കാണുകയില്ലെന്നും അറിഞ്ഞിരിക്കേണം. ‖൧൬‖

മൂ- കാദിയാമിരുപത്തഞ്ചി
ലച്ചഞ്ചിന്നൊരുവൎഗ്ഗമാം
കപാദി സംജ്ഞയുമുണ്ടാകു
മാദിഭാഷയിലോൎക്കെടൊ ‖൧൭‖

വ്യാ- ക മുതൽ മ വരെ ഇരുപത്തഞ്ചും അഞ്ചഞ്ചായി എടുത്താൽ അതിന്ന വൎഗ്ഗമെന്നപേർ- ഇതിന്ന കു- ചു- മുതൽ സംജ്ഞയുമുണ്ട - ഉ- ം- (കു= കവൎഗ്ഗം)= ക ഖ ഗ ഘ ങ- (ചു= ചവൎഗ്ഗം)= ച ഛ ജ ഝ ഞ- (ടു= ടവൎഗ്ഗം)= ട ഠ ഡ ഢ ണ- (തു= തവൎഗ്ഗം)= ത ഥ ദ ധ ന- (പു= പവൎഗ്ഗം)= പ ഫ ബ ഭ മ- ||൧൩||

മൂ- ഓരോവൎഗ്ഗാദ്യവൎണ്ണങ്ങ
ളഞ്ചിനുംഖരസംജ്ഞയാം
പിന്നെക്രമേണാതിഖര
മൃദുഘോഷാനുനാസികാഃ || ൧൪ ||

(ഖരം)= കചടതപ- (അതിഖരം)= ഖ ഛ ഠ ഥ ഫ- (മൃദു)= ഗ ജ ഡ ദ ബ- (ഘോഷം)= ഘ ഝ ഢ ധ ഭ- (അനുനാസികം)= ങ ഞ ണ ന മ-||൧൪||

മൂ- ഖരന്താൻവല്ലിനംറാവും
മെല്ലിനംനാനുനാസികം.
യണ്ണാമിടയിനംഴാവും
പേരിലക്കണസമ്മതം || ൧൫ ||

വ്യാ- നന്നൽപ്രകാരം- (വല്ലിനം)= ക ച ട ത പ റ -(മെല്ലിനം)= ങ ഞ ണ ന മ ൻ -(ഇടയിനം)= യ ര ല വ ള ഴ ||൧൫||

മൂ- കണ്ണാദ.വിസൎഗ്ഗ മകൂഹാ
സ്സ്യാലോചരിച്ചയശാളപ്പ

(൧൯)

ഓഷ്ഠാവൂൎദ്ധ്വരഷ്ഠാമൂൎദ്ധ്ന്യാ
ദന്താൽ ഞതുലസാ അപി ॥ ൧൯ ॥

വ്യാ- മനുഷ്യദേഹത്തിൽനിന്നു സരസ്വതീനാഡിയൂടെ വ്യക്തമായിവരുന്ന- അകാരാദ്യക്ഷരങ്ങൾക്കു അതാതു സ്ഥാനസംബന്ധമായ പേരുമുണ്ട്- ഉ-ം (കണ്ഠ്യം)= അ അഃ ക ഖ ഗ ഘ ങ ഹ- (താലവ്യം)= ഇ ച ഛ ജ ഝ ഞ യ ശ- (ഓഷ്ഠ്യം)= ഉ പ ഫ ബ ഭ മ- (മൂൎദ്ധന്യം)= ഋ ട ഠ ഡ ഢ ണ ര ഷ- (ദന്ത്യം)= ഌ ത ഥ ദ ധ ന ല സ- മൂലത്തിൽ അപി ശബ്ദംകൊണ്ടു- (കണ്ഠതാലവ്യം)= ഏ ഐ- (കണ്ഠോഷ്ഠ്യം)= ഒ ഔ- (ദന്തോഷ്ഠ്യം)= വ- എന്നും കാണ്ക. ॥ ൧൯ ॥

മൂ- കണ്ഠ്യാദിയവതാന്തമ്മിൽ
കണ്ടുകൊൾകസവൎണ്ണമാം
യൎണ്ണാംയരലവാന്തസ്ഥ
മുഷ്മാശഷസഹക്ഷവാ ॥ ൨൦ ॥

വ്യാ- കണ്ഠ്യാദിസ്ഥാനങ്ങൾ തമ്മിത്തമ്മിൽ സവൎണ്ണമെന്നപേർ തമ്മിത്തമ്മിലെന്നതിനാൽ (പ്രായേണ ഇതിൽ) സ്വരങ്ങൾക്കു സ്വരങ്ങളും, വ്യഞ്ജനങ്ങൾക്കു വ്യഞ്ജനങ്ങളുമെന്നും കാണ്ക- (യൎണ്ണ A അന്തസ്ഥാ) യ ര ല വ (ഉഷ്മാ)= ശ ഷ സ ഹ- ക്ഷ- ॥ ൨൦ ॥

മൂ- അരചില്ലാദിയാകാരാ
ലങ്ങഞ്ഞംമ്മൂക്കുരേഫലം
അപേതജ്ജീവമെയ്യെല്ലാ
മരചന്ത്രിരച്ചുഡവും ॥ ൨൧ ॥

വ്യാ- ങ്ങഞ്ഞം എന്നാൽ- ങ- ഞ- ഇവകൂട്ടാതെയുള്ള അനുനാസികങ്ങളും- രേഫലമെന്നാൽ- ര ല ഇവയും- സ്വരഹീനങ്ങളാമ്പോൾ ഒരാകാരഭേദവും ധരിക്കും- ൠ-ം ൺ- ൻ- അ- ർ- ൽ- ൾ A ൺ ൻ മ് ർ ൽ ള - ഇവറ്റിൽ (അര A ചില്ലു)- എന്നു പേർ- മറ്റുള്ളഹല്ലുകളും സ്വരഹീനങ്ങളാകിൽ- മീതൽ കാണിച്ച ചന്ദ്രക്കലാചിഹ്നവും- അരപ്പേരും ധരിക്കും ॥ ൨൧ ॥

മൂ- അന്തസ്ഥയോഗാൽ കൃക്രാദി
ക്കാന്തംക്കൂട്ടക്ഷരങ്ങളാം
ചിൽഖരച്ചേർപ്പിലിങ്കഞ്ച
ണ്ടന്തമ്പന്റാദിയും മതം ॥ ൨൨ ॥

വ്യാ- അന്തസ്ഥങ്ങളായ- യ, ര, ല, വ- രേഫശാഖയായ ർ ഇവ യഥാക്രമം കകാരാദികളോടു ചേർന്നു- ക്യ, ക്ര, ക്ല, ക്വ, ക്ക- എന്നവയും ചില്ലുകളായ- ൺ ൻ ം ർ ൽ ൾ. ഇവ ഖരങ്ങളിൽ ചേർന്നുണ്ടാകുന്ന- ങ്ക, ഞ്ച, ണ്ട, ന്ത, മ്പ, ന്റ എന്നവയും കൂട്ടക്ഷരങ്ങളാകുന്നു- ॥ ൨൨ ॥

ഇതി ദ്വിതീയ കലാരൂപം സംജ്ഞാലോകം
സമാപ്തം.

## പരിഭാഷാലോകം.

മൂ- ശബ്ദമത്ഥം ജനിക്കുമ്പോ
ലക്ഷരം ചേൎത്തു ചൊൽവതാം-
തന്നേമുഖ്യമതാം രൂഢി
ചേൎന്നുണ്ടാം യോഗരൂഢിയും ॥൨൩॥

വ്യാ- ഇതിന്റെ മുമ്പിലത്തെ ആലോകത്തിൽ പറഞ്ഞ സംജ്ഞകളെ പോലെയുള്ള മറ്റുചില സംജ്ഞകളെ വിവരിച്ചു പറയുന്നതാവശ്യമാകയാൽ ഇതിന്നു പരിഭാഷാലോകമെന്നു പേർ- ശബ്ദമെന്നാൽ അൎത്ഥമുണ്ടാകുംവണ്ണം അക്ഷരങ്ങളേ ചേൎത്തു പറയുന്നതുതന്നെ- ഉ-ം രാമൻ കൃഷ്ണൻ മല പുഴ- രൂഢി എന്നാൽ അവയവാൎത്ഥം കൂടാതെയുള്ള ശബ്ദം ഉ-ം ഘടം മരം മുതലായവ- യോഗരൂഢി എന്നാൽ രൂഢികൾ ചേൎന്നും മറ്റും അവയവാൎത്ഥമുള്ള ശബ്ദം- ഉ-ം ദിവാകരൻ നരപാലൻ മുതലായവ- മൂലത്തിൽ പറഞ്ഞ- ഉ-ം- എന്നതിനാൽ യൌഗികരൂഢികളും കാണ്ക. ॥൨൩॥

മൂ- ധാതുമൂലാക്ഷരംവേരാം
പ്രകൃതിഃപ്രാകൃതാകൃതിഃ
പ്രത്യയം പ്രകൃതേരന്തേ
നിത്യംകാണുന്നതൊക്കവെ ॥൨൪॥

വ്യാ- ധാതു A വേരു എന്നാൽ ഒരു ശബ്ദം ഏതു മൂലാക്ഷരത്തിൽനിന്നു ജനിക്കുന്നുവൊ ആ അക്ഷരമൊ അക്ഷരങ്ങളൊ തന്നെ- ഉ-൧ ദ്രു. (സം) അട. (മ) മുതലായവ ധാതുപാഠം ആലോകത്തിൽ കാൺക. പ്രകൃതി എന്നാൽ ധാതുക്കളിൽ ഗുണവൃദ്ധികളുംമറ്റും വന്നും വരാതെയും പ്രത്യയങ്ങളെ ചേൎപ്പാൻ തക്കതായി വരുന്ന ഒരു ആകൃതിതന്നെ- ഉ-൦ രാമ് - പോക് മുതലായവ- പ്രത്യയം എന്നാൽ പ്രകൃതിക്കു മേൽ വരുന്ന അക്ഷരങ്ങൾതന്നെ ഉ-൦ അഃ ഉന്ന മുതലായവ ഇതിന്റെ വിവരം വഴിയേ അറിയാവുന്നതിന്നു പുറമേ അവസാനത്തേ ആലോകത്തിൽ വിവരിക്കകയും ചെയ്യും. ||൨൪||

൫- സന്ധിയക്ഷരസംയോഗം
സമാസംപദയോഗവും
ശാരികാശബ്ദഭംഗിക്കു
വെറുതേ ചേൎന്നു നിൽപതാം ||൨൫||

വ്യാ- സന്ധി- എന്നാൽ അക്ഷരങ്ങളുടെ ചേൎച്ച തന്നെ ഉ-൦ അൻ+അംഗൻ= അനംഗൻ- ആഴി+ഇൽ= ആഴിയിൽ- സമാസമെന്നാൽ സന്ധിമുറ്റുള്ള പദങ്ങളെ ചേൎക്കുന്നതുതന്നെ- ഉ-൦ നീല+അഞ്ജനം= നീലാഞ്ജനം- എന്നാൽ സന്ധി അക്ഷര സംബന്ധിയും സമാസം അൎത്ഥസംബന്ധിയുമെന്നു ദിക്ക് ആലോചനയിലറിയാം മഴ+കാലം= മഴക്കാലം- ഇതിൽ കകാരദ്വിത്വം സന്ധിമുറ്റുള്ളും, മഴയുടെ കാല

മെന്നൎത്ഥം സമാസമുറയ്ക്കും കണ്ടുകൊൾക. ശാരികാ- എന്നാൽ സന്ധികളിലും മറ്റും ഉച്ചാരണ ദ്രുധത യ്ക്കോ ഭംഗിക്കോ വേണ്ടി വെറുതേ വന്നുകൂടുന്ന അ ക്ഷരങ്ങൾതന്നെ. ഇതിന്റെ ഉദാഹരണങ്ങൾ- സ ന്ധ്യാലോകത്തിൽ വിവരിക്കുന്നതിനാൽ ഇവിടെ ചു രുക്കുന്നു- വെറുതേ എന്നാൽ മിക്കതും നിരൎത്ഥകമെ ന്നു താല്പൎയ്യം. ॥൨൭॥

മൂ- സന്ധിപ്പിൽ പോവതാം ലോപ
മൊന്നതിൽ കൂടലാഗമം
പകരംചേൎപ്പ താദേശം
ദ്വിത്വം താൻ ഹല്ലിരട്ടിയും ॥ ൨൮ ॥

വ്യാ- ലോപം എന്നാൽ സന്ധിയിൽ ഒന്നു പൊ യ്പോകുന്നതുതന്നെ- ഉ-ം കാണാതെ+ഇരുന്നു= കാ ണാതിരുന്നു (എ ലോപിച്ചു) ആഗമം എന്നാൽ- ഒ ന്നു പുറമേ വന്നു ചേരുന്നതുതന്നെ- അ+ഇടം= അവിടം- (വ ആഗമിച്ചു) ആദേശം എന്നാൽ ഒന്നു ലോപിച്ചു അതിന്നു പകരം മറ്റൊന്നു ആഗമിക്കുന്ന തുതന്നെ- ഉ-ം ഉൾ+ടു=ഉണ്ടു (ൾ ലോപിച്ചു ൺ ആഗമിച്ചു)ആദേശിക്ക= കല്പിക്ക ൨൦ം ലോപാഗമങ്ങ ൾക്കു വ്യവസ്ഥവേണമെന്നൎത്ഥം- ദ്വിത്വം എന്നാൽ വ്യഞ്ജന ഇരട്ടിപ്പു- ഉ-ം ക്ക ങ്ങ ച്ച മുതലായവ-

മൂ- തത്സമംസംസ്കൃതം പ്രായ
സ്തുത്ഭവംതമിൾദേശ്യവും

വിഭക്ത്യന്തം പദം തത്ര
സുബന്തം പേരു നാമവും ॥ ൨൭ ॥

വ്യാ- തത്സമം എന്നാൽ സംസ്കൃതവാക്ക- പ്രായഃ എന്നാൽ പ്രത്യയം മാത്രം ദ്രാവിഡമായാലും തത്സമമെന്നു കാൺക. ഉ-ം രാമഃ രാമൻ. തത്ഭവമെന്നാൽ- സംസ്കൃതത്തിൽനിന്നു ദുഷിച്ചുവന്ന വാക്ക- ഉ-ം ദേവർ= ദേവൻ- (ശബ്ദാലോകത്തിൽ വിവരിക്കും) പദം എന്നാൽ ഒരു വിഭക്തിയിലവസാനിക്കുന്നതു ഉ-ം രാമൻ ചെയ്യുന്നു- ഇതിൽ രാമൻ എന്നതു പ്രഥമ വിഭക്തിയും, ചെയ്യുന്നു എന്നതു പ്രഥമ പുരുഷനും; എന്നു വിഭാഗം ധരിക്ക. സുബന്തം A പെരുA നാമം- എന്നാൽ ഒന്നിന്റെ പേരുതന്നെ- ഉ-ം കൃഷ്ണൻ- കൃപാലു ഊഴി- ॥൨൭॥

മൂ- ക്രിയാതിങന്തം വിനയു
മവ്യയന്തന്നിപാതവും
ലിംഗമാണ്പെൺവിഭാഗന്താൻ
രൂപഭേദം വിഭക്തിയും ॥ ൨൮ ॥

വ്യാ- തിങന്തം A വിന A ക്രിയാ- എന്നാൽ ഒന്നു ചെയ്യുന്നതു- ഉ-ം വരുന്നു- ഇരുന്നു- അവ്യയം എന്നാൽ നാമ ക്രിയാപദങ്ങളുടെ ലക്ഷണം കെട്ടു ഒരു മട്ടിൽ കിടക്കുന്നതു- ഉ-ം ആശു- ഉടൻ. ലിംഗം എന്നാൽ ഒരു വസ്തു- ആണോ പെണ്ണോ രണ്ടുമല്ലാത്തതൊ എന്നു കാണിക്കുന്നതു- ഉ-ം രാമൻ സീ

ത്താ വനം- വിഭക്തി എന്നാൽ നാമത്തിനും ക്രിയക്കും സമയംപോലെ അനുഭവത്തിന്നതക്കവണ്ണം വരുന്ന രൂപഭേദംതന്നെ. ഉ-ം രാമൻ- രാമന്റെ വന്നു- വരുന്നു.

മൂ- അഷഷ്ഠികാരകംകാണുക
വചനംസംഖ്യയും മതം
കൎത്താചെയ്യുന്നവൻ കൎമ്മ
മിച്ഛിതത്തേടമാം പുമാൻ ॥ ൨൯ ॥

വ്യാ- കാരകം എന്നാൽ- ഷഷ്ഠി ഒഴികെയുള്ള വിഭക്തികൾ- വചനം എന്നാൽ- സംഖ്യതന്നെ ഉ-ം രാമൻ- രാമന്മാർ- കൎത്താവു എന്നാൽ ഒന്നു ചെയ്യുന്നവൻ- പുരുഷൻ എന്നാൽ- ആ ചെയ്യൽ ഞാനൊ നിയൊ, മറ്റൊരുവനൊ എന്നു കാണിക്കുന്നതു- കൎമ്മം എന്നാൽ- കൎത്താവിന്റെ ഇച്ഛ.

മൂ- വിനയെച്ചം ക്രിയാപൂൎണ്ണം
പേരെച്ചംപേർവിശേഷണം
വിശേഷ്യന്തുപ്രധാനംതാ
നപ്രധാനംവിശേഷണം ॥ ൩൦ ॥

വ്യാ- വിനയെച്ചം- എന്നാൽ ഒരു വാചകത്തിൽപലെ ക്രിയാപദങ്ങളാവശ്യമാകുമ്പൊൾ പ്രധാന ക്രിയയ്ക്കു മുമ്പെ പൂൎവ്വകാലക്രിയ A അപൂൎണ്ണക്രിയ ആയി പ്രയോഗിക്കുന്നതു- ഉ-ം രാമൻ കളിച്ചുണ്ടു

പോയി ഇതിൽ, കളിച്ചു- ഉണ്ടു ഇവ രണ്ടും അപൂൎണ്ണങ്ങൾ. തമിഴിൽ മാത്രം പ്രധാന ക്രിയയ്ക്കു ലിംഗ ലക്ഷണം കൂടി ചേൎന്നു സ്പഷ്ടമായിരിക്കും. ഉ-ം രാമൻ കളിച്ചുണ്ടുപോനാൻ- പേരെച്ചം എന്നാൽ ക്രിയാപദങ്ങളിൽ അപ്രത്യയം ചേൎന്നുണ്ടാകുന്ന നാമ വിശേഷണം- ഉ-ം വന്നപുരുഷൻ- വന്ന- വിശേഷ്യം എന്നാൽ ഒരു വാചകത്തിൽ ക്രിയയ്ക്കു കൎത്താവായും വിശേഷണങ്ങളാൽ പുകഴ്ത്തപ്പെട്ടതായുമുള്ള പ്രധാന പദംതന്നെ-ഉ-ം പെരിയ കാട്ടിൽ വേട്ടയാടുന്ന ദേവൻ വരം തരേണമെ- ഇതിൽ ദേവൻ എന്നതു വിശേഷ്യം- വിശേഷണം എന്നാൽ- നാമത്തിനും ക്രിയയ്ക്കുംസഹജമൊ, താല്ക്കാലികമൊ ആയ ഗുണത്തെ കാണിക്കുന്ന പദംതന്നെ- ഉ-ം കറുത്തപശു, പൂത്ത മരം, കറുത്ത- പൂത്ത- രണ്ടും വിശേഷണം. ||൩൦||

മൂ- കൎത്തൃകൎമ്മക്രിയായോഗ
മോതും കൊള്ളുക വാചകം
ശ്ലോകം വൃത്തമചതുഷ്പാദം
യതിസന്ധിൎവ്വിരാമവും || ൩൧ ||

വ്യാ- വാചകം A വാക്യം A ഗദ്യം- എന്നാൽ തികവായി ഒരൎത്ഥം ജനിക്കും പ്രകാരം കൎത്തൃപദം, കൎമ്മപദം, ക്രിയാപദം ഇവമൂന്നും കൂട്ടുന്നതുതന്നെ-ഉ-ം ദൈവം എന്നെ കാക്കുന്നു- ക്രിയ അകൎമ്മം (കൎമ്മശക്തിയെക്കൂടി അടക്കുമ്പൊൾ) എങ്കിൽ കൎത്തൃപദവും

ക്രിയാപദവും മാത്രവും മതിയാവും. ഉ-ം അവൻ പോയി- ശ്ലോകം A പദ്യം എന്നാൽ നാലു പാദങ്ങളായി കാണുന്ന കാവ്യങ്ങൾതന്നെ- ഉ-ം സ്പഷ്ടം യതി- എന്നാൽ ഗദ്യത്തിലൊ, പദ്യത്തിലൊ ഇന്നിന്നേടത്തു നിൎത്തി ഉച്ചരിക്കേണമെന്ന വിരാമം A വെപ്പതന്നെ- കല്യാണഘോഷം, പറയാവതല്ലെ- മററും കാണ്ക.

മൂ- പ്രാസമെകാക്ഷരാവൃത്തി
പ്രയോഗംപലദിക്കിലും
വാഗൎത്ഥാദിചമല്ക്കാര
മലങ്കാരവുമോൎക്കെടോ ॥ ൩൨ ॥

വ്യാ- പ്രാസം എന്നാൽ പാദങ്ങളിലൊ, പദങ്ങളിലൊ കൂടക്കൂടേ ഒന്നുതന്നെ ആവൎത്തിച്ച അക്ഷര പ്രയോഗങ്ങൾതന്നെ. ഉ-ം ജംഭരിപുകുംഭിവരകുംഭയുഗഡംഭ- അല്ലലില്ലകില്ലെന്നു. അലങ്കാരം- എന്നാൽ ശബ്ദങ്ങളുടെയൊ, അൎത്ഥങ്ങളുടെയൊ, രണ്ടിന്റെയുമോ വിശേഷം വരുത്തുന്ന ഉപമ- ഉൽപ്രേക്ഷ മുതലായവതന്നെ.

ഇവയെല്ലാം മേൽ വിവരിക്കുന്നതുകൊണ്ടു ഇവിടെ ചുരുക്കുന്നു.

ഇതി തൃതീയകലാരൂപം

പരിഭാഷാലോകം

സമാപ്തം.

## സന്ധ്യാലോകം.

മൂ- അൎക്കിന്നൊത്തുകൂചേരുമ്പോ
ളൊക്കയൊത്തൊരുദീൎഗ്ഘമാം
അൎക്കാഗ്നീന്ദുപമശ്രീമാ
നൊൎക്കിലെമ്പൊന്നുതമ്പുരാൻ ॥൩൩॥

വ്യാ- അൎക്കിന്നു അതാത്തുതന്നെ പരമായി ച്ചേരു മ്പൊൾ, സമാനദീൎഘം ആദേശമാവും. ഉ-ം അൎക്ക + അഗ്നി + ഇന്ദു + ഉപമശ്രീമാൻ= മേൽ ശ്ലൊകം മൂന്നാം പാദം- ഋണകാരങ്ങളാലുള്ളവ അപ്ര സിദ്ധങ്ങൾ- പിന്നെ മലയാളത്തിൽ യാത്ര+ആക്കി =യാത്രാക്കി- (തു.ഇ) ഇവ+ആറിനും= ഇവാറിന്നും രാഹു+ഉടെ= രാഹൂടെ- (കാല) ഊഴി+ഇന്ദ്രൻ ഊഴീന്ദ്രൻ (ലതി) ഇങ്ങനെ കാണുന്നവയെല്ലാം ഒരം സൂത്രംതന്നെയാകുന്നു- അതി+ഇവ= അതിവ- (പാ) മറ്റും ഒരുവക അബദ്ധംതന്നെ- എന്തെന്നാൽ സാധനസൂത്രമുള്ളപ്പോൾ അതുതന്നെ പ്രമാണി ക്കേണ്ടതാകുന്നു. ഇത് വാക്കം ശുദ്ധ ദ്രാവിഡങ്ങളെ ക്കിൽ ഒരം മുറയെ പ്രയോഗിക്കുന്നതു വിദ്വാന്മാൎക്കു പക്ഷമല്ല ഉ-ം പട+ആൽ= പടാൽ- ഇതു തമിഴ മുറയ്ക്കു പടയാൽ എന്നുതന്നെ സാധു ॥൩൩॥

മൂ- ഇക്കിന്നച്ചുപരം വന്നാ
ലൊക്കുംയണ്ണുയഥാവലെ-

(൨൩)

കക്ക്യാദിക്കനഹംചെയ്യി
പ്പിക്കമാത്രച്ച ഹോമവും ॥ ൨൭॥

വ്യാ- ഇക്കിന്ന ഏതെങ്കിലും ഒരച്ചു പരമായിച്ചേ രുമ്പൊൾ ക്രമത്തിൽ യ വ ര ല ഇവ ആദേശമാവും ഉ-ം കക്കി+ആദി= കക്ക്യാദി- അനഃ+അഹഃ= അനഹം മാതൃ+അച്ച= മാത്രച്ച- ഌകാരത്തിൽ അലൌകികം തന്നെ. പിന്നെ എന്നി+ഏ= എന്ന്യെ വല്ലത്തി+ഉൾക്കനിവു= വല്ലത്ത്യുൾക്കനിവു (ഭാഗ) മറ്റും തരംപോലെ മലയാളത്തിലും കാണുന്നവയ്ക്ക ഇതു തന്നെ മുൻ വിവരിച്ചപോലെ സാധു. ॥൨൭॥

മൂ- ഏച്ചിന്നമയവായാവാ
മച്ചിക്ക്രിവഞ്ചിനായകൻ
കവയെപൂണ്ണചന്ദ്രോപി
തിപവെപാവകോപമൻ ॥൨൮॥

വ്യാ-ാ ഏച്ചിന്ന അച്ചു പിമ്പേരുമ്പോൾ ക്രമേണ അയ അവ ആയ ആവ ഇവ ആദേശമാവും ഉ-ം കവെ+ഏ= കവയെ- തിപൊ+ഏ= തിപവെ- നൈ+അകൻ= നായകൻ- പൌ+അക= പാവകഃ-ംരം സൂത്രം തത്ഭവത്തിൽ വരില്ല. ॥൨൮॥

മൂ- അകാരാല്പരമിക്കെന്നാ
ല്ഗുണമേച്ചെങ്കിൽവൃദ്ധിയും

മഹേന്ദ്രോപമരാജ്ഞർഷി
ർമ്മഹൈശ്വര്യമഹൗഷധിഃ ॥ ൨൬॥

വ്യാ- അകാരത്തിന്റെ പിമ്പെ ഇക്ക വന്നാൽ ഗുണസന്ധി ഉ-ം മഹാ+ഇന്ദ്ര+ഉപമരാജ+ഋഷി= മഹേന്ദ്രോപമരാജർഷി- പിന്നെ മെൽ പ്രകാരം അകാരത്തിന്റെ പിമ്പെ ഏച്ച വന്നാൽ വൃദ്ധിസന്ധി ഉ-ം മഹാ+ഐശ്വര്യം= മഹൈശ്വര്യം- മഹാ+ഔഷധി= മഹൗഷധിഃ ഏ ഓ ഇവകൾക്ക, ഐ- ഔ- പോലെ തന്നെയാകയാൽ മൂലത്തിലുദാഹരിക്കാഞ്ഞതു. ഉ-ം ലതാ+ഏവ=ലതൈവ- ജല+ഓഘം= ജലൗഘംഇവയിൽ ഗുണസന്ധി ഇവിടെ ഇല്ലതന്നെ: വൃദ്ധിസന്ധിദുർല്ലഭമായികൊള്ളിക്കാം. ഉ-ം ഇല്ല+ഐക്യം =ഇല്ലൈക്യം ചില+ഇടം=ചിലെടം എന്നും ചില+എടം= ചിലേടം എന്നും കൊള്ളാം ॥൨൬॥

മൂ- ഏങ്ങിനുപരരൂപന്താ
പ്രേജതെപ്രോഷതിപ്രഭൃതൌ
ഇങ്ങുമൂന്നാമ്പുരാമിന്തു
ന്നരീഷ്യാദിനിപാതമെ ॥ ൨൭ ॥

വ്യാ- അകാരത്തിന്റെ പിമ്പു വരുന്ന ഏ ഓ ഇവയുടെ സവർണ്ണരൂപംതന്നെ ഉ-ം പ്ര+ഏജതെ= പ്രേജതെ- പ്ര+ഓഷതി= പ്രോഷതി- തമിഴമൂറവറ്റുട വാക്കകളുടെ അററത്തിൽ ഉ. ചേൎത്തു ചരിക്കാത്തപക്ഷം ഠരം സൂത്രം തത്ഭവത്തിൽ സാധാരണമായ്യതും ഉ-ം വാക്ക+എല്ലാം= വാക്കെല്ലാം- നോക്ക+ഒക്കം= നോ

ക്കൊക്കം- മററും കാൺക. ഇന്നൽ എന്നതിനാൽ മേല്പറഞ്ഞ അഞ്ചുസൂത്രവും എന്നോക്ക. പിന്നെ മനസ് ഷ്ഠ ഠരംഷാ= മനീഷാ- മുതലായവ ചില സൂത്രലംഘികളാകുന്നു. ||൩൭||

മൂ- അംമതാന്തയിർപിന്നെന്നാൽ
സമാസെഹലിലോപവും
നാമീശപാദാശ്രിതരെ
ന്നോമ്മയുക്കാമ്പിൽവേണമെ || ൩൮ ||

വ്യാ- അം എന്നതിന്റെ സ്വരം പരമാകുമ്പോൾ തത്സമതത്ഭവങ്ങളിലും മകാരംതന്നെ ആദേശം ഉ-ം നാം ഷ്ഠ ഠരംശ= നാമീശ- പിന്നെ സമാസത്തിൽ ഹല്ല പരമാകുമ്പോൾ ലോപവുംവരും ഉ-ം പാദം ഷ്ഠ ആശ്രിത= പാദാശ്രിത- മദയാന- വെളിച്ചെണ്ണ മുതലായവയിലെ പൂൎവ്വപദം (ല്ല) പറഞ്ഞപോലെ അമന്തമല്ല. മദ എന്ന പ്രകൃതി മേലും, വെളിച്ച= വെളുത്ത എന്ന പേരെച്ചത്തിന്മെലും സമാസിച്ചതാണ. ||൩൮||

മൂ- സുപ്പാംവിസൎഗ്ഗ മഖരാ
തിഖരംപരമാകിലോ
ശഷമൂന്നവയൊക്കുമ്പോ
ത്തല്പരംരേഫലോപവും || ൩൯ ||
രാമൊഗതിഞ്ച്വന്ധുരംഹൊ
നാശനുകാമഏവനഃ
ഭീമശ്ശൂരൊധനുഷ്പാണി
ശ്ചതുഷ്ഷഷ്ടികലാവിദഃ || ൪൦ ||

വ്യാ- അഃ=(സ്) എന്നതിന്ന ഖരാതിഖരങ്ങളല്ലാത്തവ പരമാകുമ്പോൾ ഓ ആദേശം (അകാരാന്ത പുല്ലിംഗസകാരാന്ത പ്രഥമൈക വചനാന്തത്തിലെന്നുകാണ്ക.) ഉ-ം രാമഃ + ഗതിഃ=രാമോഗതിഃ- അംഹഃ+നാശനഃ= അംഹോനാശനഃ- ശ്രുരഃ + ധനഃ= ശ്രുരോധനഃ- ഖരാതിഖരം പരമാകുമ്പോൾ രൂപഭേദം കൂടാതെയും ചിലപ്പോൾ ശഷാദേശവും വരും. ഉ-ം നാശനഃ+കാമഃ= നാശനഃകാമഃ- പാണിഃ+ചക്ഷു=പാണിശ്ചക്ഷുഃ-ധനഃ+പാണിഃ=ധനഷ്പാണിഃ പിന്നെ കഃ+കഃ= കസ്ക എന്നും കാൺക. ശ ഷ തന്നെ പരമാകുമ്പൊൾ അവയിൽതന്നെ ദ്വിതം ഉ-ം ഭീമഃ+ശൂരഃ=ഭീമശ്ശൂരഃ- ചതുഃ+ഷഷ്ഠിഃ= ചതുഷ്ഷഷ്ഠിഃ- (ശഷാദേശം താഴെ സൂത്രത്തിൽ സ്പഷ്ടമായ്‌വരും) ഇകാരാന്താദിയിൽ ര ആദേശമാവും ഉ-ം ഗതിഃ+ബന്ധു= ഗതിർബ്ബന്ധുഃ- ബന്ധുഃ+അംഹഃ= ബന്ധുരംഹഃ- സ്വരം പരമാകുമ്പൊഴുംമറ്റും ലോപവും വരും. ഉ-ം കാമഃ+ഏവ= കാമഏവ- പിന്നെ വാമാഃ+ഗതാഃ=വാമാഗതാഃ- എന്ന ബഹുവചനാന്തത്തിലും കാൺക. രകാരം പരമാവുമ്പൊൾ ദീർഘാദേശമുള്ളതു ചുരുക്കമാകയാൽ മൂലം ഒഴിച്ചിട്ടതാണ. ഉ-ം സ്ഥാണുഃ+രുദ്രഃ= സ്ഥാണൂരുദ്രഃ- ഠരം വിസർഗ്ഗാക്ഷരം തത്ഭവത്തിൽ ഇല്ലായ്കയാൽ ഠരം മുറയ്ക്കുള്ള സന്ധി ദ്രാവിഡവാക്കുകളിൽ വരില്ല.||൨൦||

മൂ- റ്ലാശ്ച്യഷ്ടതോല്പിലമിനാം
പശ്ചാദജ്ഝടിദാംഹധാം
കശ്ചിദിഷ്ടംബലാദ്ധന്തി

നിശ്ചലസ്സരിപ്പസ്ഫുടം ॥൩൯॥

മൂ- ശരച്ഛശധരാന്നിഷ്ഠ്
ദ്ദീപ്യജ്ജ്യോത്സാഭ്രമോദിവ
മരുല്ലലന്മാലതികോ
ഡ്ഡീനമിക്ഷസ്വക്ഷഡ്ഡ്വൃദം ॥൪൦॥

വ്യാ- പദാന്തമായ സ= (സ് )ത= (ത് =ൽ) ഇവ ക്കുപരം ച ട വൎഗ്ഗങ്ങളെങ്കിൽ സകാരത്തിന്നു ശഷ കാരങ്ങളും തവൎഗ്ഗത്തിന്നു ചടവൎഗ്ഗങ്ങളും ക്രമേണ ആദേശമാവും. ഉ-ം കസ് + ചിൽ=കശ്ചിൽ-ഇസ് + തം= ഇഷ്ടം- പിന്നെ തകാരത്തിന്നു ല-എങ്കിലത്തും മ- ന- പരമെങ്കിൽ നകാരവും (ഹട് )=ഹയ വ ര- ങ്ങ ച്ച ഇവ പരമെങ്കിൽ ദകാരവും ആദേശം ഉ-ം ശ രൽ + ശശധരാൽ + നിശ്ചൽ + ദീപ്യൽ + ജ്യോത്സാഭ്ര മാൽ + ഇവ= ശരച്ഛശധരാന്നിശ്ചദ്ദീപ്യജ്ജ്യോത്സാഭ്ര മാദിവ- മരുൽ + ലലൽ+ മാലതികാ ഉൽ + ഡീനം= മരുല്ലലന്മാലതികോഡ്ഡീനം- എന്നാൽ ത് എന്നതിന്നു ച ജ ട ഡ ദ ന ല ഇവ ആദേശമാവുമെന്നു താല്പൎയ്യം. പിന്നെ ഹകാരത്തിന്നു ജദ ഇവ മുൻ കൂടി വരുമ്പോ ൾ ഝ ധ എന്നു വരും. ഉ-ം അച് + ഹടി=അജ്ഝടി- ബലാൽ + ഹന്തി= ബലാദ്ധന്തി മറ്റും കാൺക. ॥൪൦॥

മൂ- അന്തസ്ഥമൃദുഘോഷാച്ഛി
ന്നു മ്പിലോമൃദുവാംഖരം
സ്വബന്താജന്തവാശ്ശേദ
മഞ്ജുസംഭവകല്പിതം ॥ ൪൧ ॥

വ്യാ- അൎത്ഥംസ്പഷ്ടം ഉ-ം സുപ് + അന്തം= സുബന്തം അച് + അന്തം = അജന്തം. വാക് + ഭേദം=വാഗ്ഭേദം. ഇങ്ങനെ ഖരങ്ങൾക്കു മൃദു ആദേശമായവയെ കണ്ടുകൊൾക. ||൩൫||

മൂ- ആനുനാസികമാകുമ്പോ
ളനുനാസികവുംമതം
ന്മുനമമ്മയമീലോക
മവാങ്മനസഗോചരം ||൩൬||

വ്യാ- അൎത്ഥാ സ്പഷ്ടം ഉ-ം അപ് + മയം=അമ്മയം വാക്+മനസ= വാങ്മനസ- മററും ഖരങ്ങൾക്കു അനുനാസികമാദേശമായി വരുന്നതും ഓൎത്തുകൊൾക. ||൩൬||

സംസ്കൃതസന്ധി സമാപ്തം

മൂ- നന്നൂലാലീരുയിക്കുള്ളി
ലൃന്നാംയവയിലൊന്നിഹ
തോന്നിയാൽതരുവാൻവഞ്ചി
മന്നനിന്നെതിരാരെടൊ ||൩൭||

വ്യാ- തമിൾ നന്നൂലിനെ അനുസരിച്ചിവിടെയും രണ്ടു സ്വരങ്ങൾ ചേരുമ്പോൾ നടുവെ പ്രായേണ സ്ഥാനബന്ധംപോലെ യ വ ഇവയിലൊന്നു ആഗമമായിരിക്കും ഉ-ം തോന്നി+ആൽ= തോന്നിയാൽ തരു+ആൻ= തരുവാൻ- പിന്നെ വഴിയല്ല- കരു

വാണുമുതൽകാൺക. സംസ്കൃത സൂത്രത്തെ അനുസരിച്ചും കല്പകളാം കൊള്ളാം വഴ്യല്ല കരുവാണു- പൃഥ്വീ+ആക്കിഎന്നല്ല പൃഥ്വാവ് ആക്കി എന്നാണു. ||൪൰||

മൂ- രണ്ടിലൊന്നുലയിച്ചീടും
രണ്ടുംകാണാതയുംവരാം
മിണ്ടാതിങ്ങനെനിന്നാലൊ
കൊണ്ടാടാതങ്ങുപോം ജനം ||൪൰൧||

വ്യാ- സ്വരസന്ധിയിൽ പൂൎവ്വപദാന്തം പരപദാദിരം സ്വരങ്ങളിൽ ഒന്നു സാധാരണമായും രണ്ടുംചതുക്കമായും ലോപിക്കും ഉ-ം മിണ്ടാതെ+ഇങ്ങനെ= മിണ്ടാതിങ്ങനെ- ആടാതെ+അങ്ങു= ആടാതങ്ങു- ഇതിൽ രണ്ടാമുദാഹരണത്തിൽ പരപദാദി ആയ അകാരം എഴുത്തിൽ ലോപിച്ചാലും ഉച്ചാരണത്തിൽ ധ്വനിക്കും. വാ+എടാ=വാടാ A വാ+അടാ=വാടാ- (കോയം) എന്ന പരപദാദി ലോപവും കാൺക. ||൪൰൧||

മൂ- താടിചുണ്ടുയിമൈ തമ്മിൽ
പാടുപോൽ മാറുമാറുമാം
എടത്തിലൊണ്ടു മൈലാട്ടും
മേടമേലെജുമാനനും ||൪൰൨||

വ്യാ- താടി- എന്നാൽ താലവ്യം- ഇ എ ഐ യ ഇവയും ചുണ്ടു എന്നാൽ ഓഷ്ഠ്യം- ഉ ഒ വ ഇവയും ജാ

തി ദേശാദി ഭേദംപോലെ ഒന്നിന്നുപകരം മറ്റൊന്നുവരാം. ഉ-ം എടം= ഇടം- ഒണ്ടു= ഉണ്ടു- മൈലാട്ടം= മയിലാട്ടം- എജമാനൻ= യജമാനൻ- പിന്നെ എമൻ= യമൻ- എശോദാ= യശോദാ- യിവിടെ= ഇവിടെ- യെങ്ങനെ= എങ്ങനെ- ഇനിക്കു= എനിക്കു- എനി= ഇനി- എല= ഇല- ഇവയും, ഒരൽ= ഉരൽ- ഒല്ലാ= വല്ലാ- കൊളം= കുളം- കൊടം= കുടം- ഇവയുംമറ്റും ൦രം സൂത്രപ്രകാരം തന്നെ' എന്നാൽ തമിൾ മുറയ്ക്കു ധാത്വർത്ഥപ്രകാരം രണ്ടാമത്തെവ തന്നെസാധു. ഇരുപത്തു=ഇരിപത്തു ॥൨൭॥

മൂ- അന്നമാറ്റത്തിടാതുതാ
നെ നമാമിന്നുകേരളേ
മന്നച്ചിനിലയില്ലാതെ
വന്നീടുന്നവശാരികാ ॥ ൨൮ ॥
കരിങ്കുയിൽകൾ പൂങ്കാവിൽ
ക്രീഡന്തിതുശാരിയും
കണ്ണത്തിലുണ്ടിവറ്റയ്ക്കു
കൽകണ്ടക്കാതൽതങ്കരു ॥ ൨൯ ॥

വ്യാ- തമിഴനന്തൽപ്രകാരം ശാരികയായി വരുന്നവ അധികമുള്ളതിൽ ചിലതു തള്ളി ഇവിടെക്കുപകാരമുള്ളവയെ പറയുന്നു.

അം അൻ ആ- അറ്റ അത്ത ഇട അതു ഉ താൻ ആം ഇവ പത്താകുന്നു. ഇവയ്ക്കു മുന്നിൽ ഉച്ചാരണ ദ്ധത്ത്വായി കാണുന്ന സ്വരങ്ങൾക്കു നിലയില്ലെന്നാ

ൽ- ദീൎഘിച്ചും, കുറുകിയും, മാറിയും, ലോപിച്ചും വരുമെന്നും കാൺക. ഉ-ം കരു+(ഇൻ)+കയിൽ= കരിങ്കയിൽ- പൂ+(ഉം)+കാവിൽ= പൂങ്കാവിൽ- ക്രുക+(ാരംട്ടു)+ഉന്നു+(ഇതു)= ക്രുകീട്ടുന്നിതു- കണ്ടു+(ത്ത)+ഇൽ=കണ്ടുത്തിൽ- ഉൾ+ട+(ഉ)= ഉണ്ടു- ഇവ+(ററ)+ഌള്ള=ഇവററുള്ള- കാതൽ+(തൻ=താൻ)+കരു= കാതൽതങ്കരു- പിന്നെ തമിഴ മുറയ്ക്കു ആം- ആ- ഇവയ്ക്കു പക്ഷാന്തരമുണ്ടാകയാൽ മൂലത്തിൽ ഉദാഹരിച്ചിട്ടില്ല- ഉ-ം പൊൻ+(ആം)+കണ്ണി= പൊന്നാങ്കണ്ണി. മിൻ+(ആ)+മിനങ്ങു= മിന്നാമിനങ്ങു- നൂലാംമാല- മണ്ണാങ്കട്ട- ഇല്ലാമഴ- പോകാപൊക മുതലായവയും കാൺക. ആം- ആ ഇവ നിഷേധപേരെച്ചമെന്നും, സാധാരണപേരെച്ചമെന്നും ഊഹിക്കാവുന്നതുതന്നെ പക്ഷാന്തരമെന്നറിക. (ഉ) ത്ത ആദേശമെന്നതും യുക്തിവിരോധമല്ല. ‖ ൩൯ ‖

മൂ- അല്പക്കിലെന്നിയേലോപ
മനന്തക്കുറിവേറ്റ്തി
കലപിന്മലമാൻപേട
യെണ്ണേറ്റോട്ടുന്നകാങ്കടൊ ‖ ൪൦ ‖

വ്യാ- ലോപംക്രുടാതെയുള്ള സമാസ സന്ധിയിൽ അല്ലാതെ അവസാന പദത്തിലൊഴികെ വിഭക്തി പ്രത്യയം ലോപിക്കും ഉ-ം കല+പിൻ= കലപിൻ- (കലയുടെ പിന്നാലെ) മല+മാൻ= മലമാൻ- (മല

യിലേമാൻ) എന്നാൽ പ്രാതിപദികത്തിന്മേൽ സമാസമെന്നൎത്ഥം വേർമ തി എന്നതിനാൽ ഇവിടെ പൂൎവ്വപദം ധാതുതന്നെയും മതി എന്നും കാൺക. ഉ-ം എൺ+എട്ടു= എണ്ണെട്ടു- ശേഷം സമാസാലോകത്തിൽ വിവരിച്ചുപറയുന്നുനൊക്കിക്കൊൾക.

എന്നാൽ ദ്രാവിഡങ്ങളിൽ പ്രഥമാന്തപദത്തിന്മേൽ തന്നെ മിക്കതും സമാസവിധി ഉ-ം കുളം+കര=കുളങ്ങര- കാലം+അതു= കാലമതു= അക്കാലം- ||൩൦||

മൂ- അരചില്ലൊരുമെയ്യാമേ
പരമാമുയിരെങ്കിലൊ
അരയാലിലതാനേണ
മിഴിയാളുദരംസഖെ ||൩൧||

വ്യാ- . അൎദ്ധാക്ഷരമായ ചില്ലു= അം അൻ അൺ അൽ അർ അൾ ഇവയുടെ വഴിയേ സ്വരം വന്നാൽ പൂൎണ്ണതവരും ഉ-ം ആൽ+ഇല= ആലില- താൻ+ഏണ= താനേണ- ആൾ+ഉദരം= ആളുദരം- പിന്നെ ആം+ഉടൻ= ആമുടൻ- ആൺ+ഇവൻ= ആണിവൻ- കാർ+ഒളി= കാറൊളി- എന്നുംമററും കാൺക. || ൩൧ ||

മൂ- കുററെഴുത്തിനുമേലെങ്കി
ത്തെററന്നതിലിരട്ടിയും'
പോററിയാംകല്ലുന്നെന്നുള്ളി
ലുറവാഴേണമെപ്പൊഴും ||൩൨||

വ്യാ- മുൻപറഞ്ഞ ചില്ലുകൾ ഹ്രസ്വസ്വരത്തിന്നു മേലെങ്കിൽ ഇരട്ടിച്ചിരിക്കും ഉ-ം കൺ+അൻ= കണ്ണൻ- എൻ+ഉൾ+ഇൽ= എന്നുള്ളിൽ മറ്റും കാൺക. എന്നാൽ കണ്ണൻ+ഉ= കണ്ണനു- കണ്ണന്നു- രണ്ടും സാധു. || ൨൭ ||

മൂ- ചില്ലിന്നുമാററംതമ്മിത്താ
ബല്ലാദികൊത്തപോലെയും
വല്ലാതെനോററുകൊണ്ടാലും
നില്ലാപൊൽപൂവ്വിൽമാനിനീ || ൨൮ ||

വ്യാ- മുൻപറഞ്ഞ ചില്ലുകൾക്കു ആദേശം വരുന്നതു മിക്കതും തമ്മിൽതന്നെ എന്നാൽ സവർണ്ണങ്ങളോടു സംബന്ധിച്ചുമിരിക്കും. ഉ-ം നോൽ+റു= നോററു (ർ) കൊൽ+ടു= കൊണ്ടു- (ൺ) പൊൻ+പൂവ് = പൊൽപൂവ് (ൽ) പിന്നെ- പുൻ=(പുതു)+ചിരി= പുഞ്ചിരി- (ഞ്) തേൻ+ചോറും= തേഞ്ചോറും- പൂ+(ം) ചേല= പൂഞ്ചേല- മൺ+ചാരി= മഞ്ചാരി- വെൾ+ചാമരം= വെഞ്ചാമരം- ചേൽ+ആൻ= ചേണാൻ- മറ്റും കാൺക. എൺ+തിശ= എണ്ടിശ- എന്നതിനെ എണ്ധിശ- എണ്ണിശ എന്നും സാധുവാക്കാം|| ൨൮ ||

മൂ- വല്ലിനംപരമാകുമ്പോൾ
ചില്ലയിച്ചതിരട്ടിയാം
നല്ലപാക്കഞ്ഞികട്ടെന്നാ
ത്തല്ലുമേതമ്പുരാട്ടിമാർ || ൨൯ ||

വ്യാ- ഖരങ്ങൾക്കു മുമ്പിൽ ചില്ലു ലോപിക്കാം അപ്പോൾ ഖരങ്ങളിൽ ദ്വിത്വവും വരും ഉ-ം പാൽ + കഞ്ഞി= പാക്കഞ്ഞി- കൾ + ടു= കട്ടു- രാൽ + ടി= രാട്ടി= രാത്തി= രാഞ്ഞി- ചില്ലു ലോപിക്കാതെയും ഖരത്തിൽ ദ്വിത്വം ചേൎത്തും കാണാം. ഉ-ം പാൽക്കഞ്ഞി- അതു തെററാകുന്നു- ||൩൪||

മൂ- ഒട്ടിലുംപുനരേതൊട്ടും
ക്കൂട്ടാംപേർമുടിയാം ട റ
കട്ടെറമ്പുകൾകാട്ടാററിൽ
പെട്ടുനാട്ടിൽപരന്നുതെ ||൩൫||

വ്യാ- ഒട്ടിൽ എന്നാൽ സമാസത്തിലെന്നും ഏതൊട്ടു എന്നാൽ ദ്വിതീയമുതൽക്കെന്നും അൎത്ഥം മേൽപറഞ്ഞവയിൽ ട റ കാരാന്തം ഇരട്ടിക്കും ഉ-ം കടു + എറുമ്പു= കട്ടെറുമ്പു- കാടു + ആറു + ഇൽ= കാട്ടാററിൽ- നാടു + ഇൽ= നാട്ടിൽ- മററും കാണ്ക- ഈ സൂത്രത്തെ ലംഘിച്ചു ആടിനെ ഊടെ ആടിന്നു ഇങ്ങനെ കാണുന്നതു ശരിയല്ല ||൩൬||

മൂ- ഉയിർപിന്മെയ്യിരട്ടിപ്പി
ങ്ങുചിതംപോലെതന്നെയാം
ഉതിരപ്പുലിയെക്കണ്ടോ
ലൊഴിയെപ്പേടിയില്ലമെ ||൩൭||

വ്യാ- ഇവിടെ സമാസസന്ധികളിൽ ഖരത്തിൽ

ഭ്വിതചത്തിന്ന നല്ല വ്യവസ്ഥയില്ല- എന്നാൽ പരി ചയം കൊണ്ടു ചിതംപോലെ കണ്ടുകൊള്ളേണ്ടതാകുന്നു- ഉ-ം മേൽശ്ലോകത്തിന്റെ ഉത്തരാദ്ധത്തിൽ പ-ക ഇവ നോക്ക- പിന്നെ കററക്കുഴൽ മഴക്കാർ പടജ്ജനം ഒററശ്ശരം മുതലായവ കാണ്ക ||൩൯||

മൂ- നെട്ടെഴുത്തുകളൊട്ടുമ്പോൾ
കുററായ്മ റേറതിരട്ടിയാം
അക്കരച്ചെന്നപാക്കുമന്നാ
നിക്കരത്തോണിമുക്കിപോൽ ||ദ൭||

വ്യാ- ദീൎഘ സ്വരങ്ങൾ പരപാദാദി വ്യഞ്ജനത്തോടു സന്ധിക്കമ്പൊൾ ഹ്രസ്വമായി മറേറതിരട്ടിക്കം; ഉ-ം ആ + കര= അക്കര- ഒരം + കര = ഇക്കര- ഏ + പോൽ= എപ്പോൽ- ഏ + നാൾ- എന്നാൾ- മററും കാൺക ||൭൭||

മൂ- പരാദിമെയ്യുംലോപിച്ചു
പാട്ടിൽപാടീടിനാർചിലർ
പുണ്യംചെയ്യോളകാവമ്പോൾ
പാപംചെയ്യൂടബാലരെ ||ദവ്യ||

വ്യാ- പരപാദാദി ആയ വ്യഞ്ജനത്തിനും ചില പാട്ടിൽ ലോപം കാണുന്നു ഉ-ം ചെയ്യോളു- ചെയ്യൂടാ= ചെയ്യുകൊള്ളും ചെയ്യുക്രൂടാ- എന്നും ഉഭയപദത്തിലും അന്ത്യാദ്യങ്ങളെ ലോപിച്ചു ചെയ്യാതെ

കണ്ടു ചെയ്യാണ്ടു എന്നും മററും തുഞ്ചാദി മഹാ കവി കൾ പ്രയോഗിച്ചിട്ടില്ലായ്കയാൽ ഇനിമേൽ പറയുന്ന ആഭാസ തത്ഭവത്തിൽ ൟവക നിന്ദിതങ്ങളായി പ്പറയും- ‖൭൨‖

മൂ- വൎണ്ണനാശാഗമാദിക്കു
നിൎണ്ണയംനാസ്തിതത്ഭവെ
വൎണ്ണിക്കുംപിമ്പതിക്കാലം
ജീൎണ്ണമുത്തമകേരളെ ‖൭൩‖

വ്യാ- ഇനിമേൽ തത്ഭവ മൎയ്യാദയിൽ അക്ഷരാഗമ ലോപാദികളുടെ വ്യവസ്ഥകേടിനെ കാണിക്കും- എന്നാൽ ഒന്നു രണ്ടു മാത്രയൊ ഒരക്ഷരമൊ മാത്രം ലോപിച്ചു കാണുന്നതായ തുഞ്ചാദി പ്രയോഗങ്ങൾ ഒഴികെ ശേഷം ഇപ്പോൾ ഉത്തമമലയാളികളിൽ ആഭാസമായിരിക്കുമെന്നു താല്പൎയ്യം ‖൭൪‖

മൂ- ഗീൎവ്വാണദ്രാവിഡാചാര
സൎവ്വങ്കഷകഷായിതം
പൂൎവ്വൈരാചരിതംക്ലൃപ്താ
നിൎവ്വഹിക്കയഥോചിതം ‖൭൫‖

വ്യാ- ൟ മണിപ്രവാളഭാഷയിൽ സംസ്കൃതം തമിൾസൂത്രങ്ങളെ അനുസരിച്ചും അവയെ അറിയാത്തവർ വല്ലപ്രകാരവും പ്രയോഗിച്ചുമിരിക്കുന്ന മലയാള സന്ധികളെ ഒരുവിധം ക്രമപ്പെടുത്തി കാണിച്ചി

രിക്കുന്നു- എന്നാൽ ഇതിൽ പറഞ്ഞവയും ത്രുഞ്ചാദി പ്രയോഗത്താൽ കാലപ്പഴക്കംകൊണ്ടു സൎവ്വസാധാരണമായിരിക്കുന്നവയും ഒഴികെ ശേഷമെല്ലാം കേവലം ആഭാസംതന്നെ എന്നുമാത്രമല്ല ആകാരാദി സ്ഥിതികളിലും മറ്റും- ആഴ്വണ്ണം= അല്വണ്ണം- എന്നും- ഔല്വണ്ണം- എന്നു പ്രയോഗിച്ചതു തെറ്റുതന്നെ. ||൩൦||

ഇതി- ചതുൎത്ഥ കലാരൂപം സന്ധ്യാലോകം സമാപ്തം.

---

## ശബ്ദാലൊകം

മൂ- രൂഢംജാത്യഭിധാശബ്ദം
രൂഢിയുംയോഗരൂഢിയും
ശങ്കയില്ലശശാങ്കന്താൻ
മങ്കയാൽമുഖപങ്കജം || ൩൧ ||

വ്യാ- ശബ്ദം ഉത്ഭവംകൊണ്ടു രണ്ടു തരമാകുന്നു. ൧- രൂഢി. ഉ-ം ശങ്ക മങ്ക മുതലായവ. ൨- യോഗരൂഢി. ഉ-ം ശശാങ്കൻ പങ്കജം- മുതൽ കാൺക. പിന്നെ യോഗരൂഢിക്കു മേൽ യൌഗികമെന്നുമുണ്ടു ഉ-ം മുഖപങ്കജം. ||൩൧||

മൂ- അതുമൎത്ഥേനനാലാക്കാം
ജാതിസംജ്ഞാഗുണംക്രിയാ

ഓതിവിപ്രൻദേവദത്ത
നതിനിൎമ്മലപാചകൻ ॥ ൩൨ ॥

വ്യാ- മേൽപറഞ്ഞ ശബ്ദംതന്നെ അൎത്ഥംകൊണ്ടു നാലു തരമുണ്ടു. ൧- ജാതിപരം. ഉ-ം വിപ്രൻ ൨- സംജ്ഞാപരം. ഉ-ം ദേവദത്തൻ. ൩- ഗുണപരം. ഉ-ം നിൎമ്മലൻ. ൪- ക്രിയാപരം. ഉ-ം പാചകൻ. എല്ലാ ശബ്ദവും ഈ നാലിലൊരുതരമായിരിക്കുമെന്നറിക. ॥൩൨॥

മൂ- തത്സമംതത്ഭവംദേശ്യം
തത്സമംമൂന്നുകേരളെ
മംഗലംമങ്കലംപിന്നെ
മങ്ങലംതരമിങ്ങനെ ॥ ൩൩ ॥

വ്യാ- ഈ മലയാളത്തിൽ ശബ്ദങ്ങളുടെ ഉത്ഭവം മൂന്നു തരമാകുന്നു. ൧- തത്സമം- ഇതു ശുദ്ധ സംസ്കൃതവും അതിൽ ദ്രാവിഡ പ്രത്യയം മാത്രം ചേൎന്നതും അടങ്ങും. ഉ-ം മംഗലം- പിന്നെ സിംഹഃ സിംഹം വൃക്ഷഃ വൃക്ഷം രാമഃ രാമൻ ജായാ ജായ മാതാ മാതാവു രാജാ രാജാവു വാക് വാക്കു വേധാഃ വേധാവു കൎമ്മ കൎമ്മം പയഃ പയസ്സു ഇത്യാദി. ൨- തത്ഭവം സംസ്കൃത ശബ്ദങ്ങൾ അക്ഷര മാററങ്ങളോടെ ദുഷിച്ചും മററും തമിഴിൽനടപ്പായതു. ഉ-ം മങ്കലം- പിന്നെ ചിങ്കം- കെന്തകം- ചിട- അഞ്ചനം- കമ്പൻ- വഞ്ചി- തേവർ- കട്ടിൽ- ചന്തനം- പാലൻ-

ചാതി- ആയിലിയം- അത്തം- കുടം- കനം- ചവം മുതലായവ. ൩- ദേശ്യം- മേൽപറഞ്ഞ തത്ഭവത്തിൽനിന്നും അക്ഷര മാററങ്ങളോടെ ദുഷിച്ചും മററും ഒരും മലയാളത്തിൽ നടപ്പായവ. ഉ-ം മങ്ങലം- ചിങ്ങം- അഞ്ജനം- പഞ്ചി- ചന്ദനം- ഇങ്ങനെ- മരങ്ങൾ- എഞ്ചും ഒരും വക തത്ഭവ തത്ഭവങ്ങളും എരിശ്ശേരി എരുളി ഓലൻ ചെന്ത്രാം മുതലായ സ്വദേശജാതങ്ങളും ആയവ. ഇതുക്കൂടാതെ ഠാണ- പേരഷ്ക- കത്തു- താല്ലൂക്ക- കച്ചേരി- കോട്ട മുതലായ ചില ശബ്ദങ്ങൾ ഇപ്പൊടയിൽ സാധാരണ ജന സംസാരങ്ങളിലും ചിലകുകവികളിലും കാണുന്നവ പുരാണ പുസ്തകങ്ങളിൽ ഇല്ലായ്കയാൽ അവയെ ഒരു തരമാക്കി പറയാത്തതുമാകുന്നു. ||൩൨||

മൂ- തത്രതത്സമമാത്രങ്ങൾ
ക്കത്രതത്ഭവഭാഷയിൽ
ചിത്രമാററത്തിനൊത്തോരു
സൂത്രമോതുവനിന്നിഹ || ൩൩ ||

വ്യാ- തത്ര- എന്ന ഇരിപത്താറു തത്സമ മാത്രവർണ്ണങ്ങൾക്ക ഇവിടെ തത്ഭവങ്ങളിൽ ഏതേതെഴുത്തുകൾ ആദേശമാവുമെന്നതിന്നു ശരിയായി ഞാൻ ഇവിടെക്ക ഒരു സൂത്രം പറയുന്നു എന്നത്ഥം. ||൩൩||

മൂ- സർവ്വർണ്ണവല്ലിനംവാഴ
മിങ്ങുമെല്ലിനമാകിലാം

തേവിക്കിച്ചിടയന്തേവ
രെങ്ങും തെങ്ങ്ങൾമാററുമെ ‖ ൩൭ ‖

വ്യാ- സംസ്കൃതത്തിൽ കണ്ട്യാദി വൎഗ്ഗങ്ങളിലെ നടുവിലെ മൂന്നിന്നും പകരം ഒന്നാമത്തേതു തന്നെ വരും ഉ-ം കട്ടിൽ= ഖട്വാ- കുരുക്കൾ=ഗുരുക്കൾ- കനം= ഘനം- ചലം= ജലം- ചായ= ഛായ- ചരി= ഝരി- ചരം= ശരം- ഉടക്ക= ഢക്ക- പാൎത്തൻ= പാൎത്ഥൻ നന്തനം= നന്ദനം- പുത്തി= ബുദ്ധി- പലം= ഫലം- പാരം= ഭാരം മുതലായവ ഇവയിൽവെച്ചും ഇവിടെ ആ ഖരങ്ങൾക്ക ചിലേടത്തു സവൎണ്ണത്തിൽ അനുനാസികങ്ങളായും വരും. ഉ-ം മരങ്ങൾ= മരകൾ- മാങ്ങ= മാങ്ക- ശേഷം (൩൫ നോക്ക) പിന്നെ മട്ടു= മധു- ചട്ടി= ഷഷ്ഠി- വിട്ടി= വിധി: മുതലായവ ചില സ്ഥലങ്ങളിൽ. ‖൩൮‖

സൂ- ഌകാരത്തിനുരേഫന്താ
നിവിടെത്താനിതാനുമാം
ഇരണ്ണംപലതെന്നാലും
നാല്ലണംപോക്കവേണമെ ‖ ൩൯ ‖

വ്യാ- ഌ എന്നതിന്ന ര- തന്നെ ഉ-ം ഇരണം= ഌണം- ഇരുക്ഷി മുലായതും കാൺക. എന്നാൽ മലയാളത്തിൽ ഌകാരം നടപ്പായതിനാൽ അതുതന്നെ മാററം കൂടാതിരിക്കും ഉ-ം നാലു A നാൽ ✠ ഌണം= നാല്ലണം- ഞ എന്നതിന്ന ല- ഉ-ം കിഌപ്തം= ക്ലൢ

വൃ॰- ആ ഭാഷയിൽമന്ത്രത്തിൽ മാത്രമെ ഉള്ളു. ||൰൬||

മൂ- രലമുന്നിയെഴും താനെ
പാലിചേൎന്നു യിരാകിലാം
ഇലപക്കത്തിന്നിരവി
കുലകിന്നരചൻപ്രിയൻ ||൰൭||

വ്യാ- തത്ഭവത്തിൽ ര ല ഇവ പദാദിയാകുമ്പോൾ അവയുടെ മുമ്പിൽ ഇകാരം താനെ എഴുന്നു വരും. ഉ-ം ഇരവി = രവി- ഇലപകം = ലപംഗം- പിന്നെ ൟ രലുകളിൽ ചേൎന്നിരിക്കാവുന്ന ഉയിരുകളെ പിരിച്ചും മേൽപ്രകാരം മുമ്പിലിടാം. ഉ-ം ഉലകു = ലോകം- അരചൻ= രാജാ- പിന്നെ അരക്കൻ = രാക്ഷസൻ- മുതൽ കാൺക. ഗെജം- ജെന്മം- ഇങ്ങനെ എ കൂട്ടുന്നതും മറ്റു ചില അക്ഷരങ്ങളിലും എ ഒ കൂട്ടി ഉച്ചരിക്കേണമെന്ന (ഗാ) പറഞ്ഞതും വേണ്ടാ. ||൰൭||

മൂ- അന്തസ്ഥംവേൎപിരിച്ചിട്ടു
മെത്തുമന്തിരകാരിയം
ചിന്തിക്കിലിവയെല്ലാമെ
സന്തോന്നിന്ദന്തികേരളെ ||൰൮||

വ്യാ- ക്യ- ക്ര- മുതലായ കൂട്ടക്ഷരങ്ങളെ വേൎപിരിച്ചിട്ടും ഒരുവകവരും- ഉ-ം മന്തിരം= മന്ത്രം- കാരിയം= കാൎയ്യം- പിന്നെ അരിക്കൻ= അൎക്കൻ-

മുതൽകാൺക- ഠരംവക ഉത്തമമലയാളികളംഗിക
രിക്കനില്ല- ||൩൮||

മൂ- ഊഷ്മാക്കൾ മാഞ്ഞൊ വല്ലച്ചിൽ
മറിഞ്ഞൊ കാണുമാറിഹ
മസ്സൂണ്ണിമാത്രതംന്തോക്കും
മായയാമാമുനീന്ദ്രതും || ൩൯ ||

വ്യാ- ഊഷ്മാക്കളായ ശ ഷ സ ഹ ഇവ തത്ഭവ
ത്തിൽ കേവലം വിട്ടുകളഞ്ഞൊ അല്ലെങ്കിൽ പക
രം വല്ല അച്ചൊ മറൈറൊ മാത്രമായി ശേഷിപ്പിച്ചൊ
കാണും ഉ-ം മയി- മൈ= മഷി- ഇതം= ഹിതം-
മാമുനി= മഹാമുനി- പിന്നെ മാമല- മാലൊകർ മാ
പാപി കൂട്ടം=കഷ്ടം- അസന്തം= ഹസന്തം- മററുംകാ
ൺക- എന്നാൽ തന്തോയം= സന്തോഷം എന്നും മ
ററും എശ്രയും താണ ജാതികൾ മാത്രമെ ഇവിടെ
സംസാരിക്കു- ||൩൯||

മൂ- തത്ഭവോദിത ദേശ്യത്തി
ത്താവിന്നഞ്ഞനചാനവും
കാവിന്നങ്ങാവും റാവിന്ന
നാന വും പ്രത്യയാദിയിൽ || ൪൦ ||
ഉറഞ്ഞുവന്നകല്പിച്ചി
ട്ടടങ്ങീലെന്തുകോമരം
ഉറങ്ങുന്നിന്നിതുരാള
രുടില്ലാതവരായിതൊ ||൪൧||

വ്യാ- തല്ഭവത്തിൽനിന്നു വന്നദേശ്യശബ്ദങ്ങളിൽ പ്രത്യേകം പ്രത്യയങ്ങളിൽ ചില മാറ്റങ്ങളുണ്ടു- എന്തെന്നാൽ തകാരത്തിന്നു ഞ ന ച ഇവയും കകാരത്തിന്നു ങ്ങ റകാരത്തിനു ന ഇവയും ആദേശം വരും. ഉ-ം ഉറഞ്ഞു = ഉറന്തു- വന്നു= വന്തു- കല്പിച്ചു= കല്പിത്തു- അടങ്ങി= അടകി- ഉറങ്ങുന്നു= ഉറങ്കാർ- പിന്നെ വേഴിച്ചു= വേഴിത്തു- മുതൽ കാൺക. ||൬||

മൂ- ഞ്യമാവളഴാതമ്മിൽ
ഞായംപോലെവരാമിഹ
ഞാനെന്മിഴിക്കുനേരിട്ടാൽ
തെത്തിക്കുംപഴമാകവെ ||൭||

വ്യാ- മുൻ പറഞ്ഞതുകൂടാതെ തല്ഭവദേശ്യത്തിൽ- ഞയ- മവ- ളഴ- ഇവയ്ക്കും ചിലപ്പോൾ തമ്മിൽമാറ്റംവരും ഉ-ം ഞാൻ = യാൻ- മിഴി= വിഴി- പഴം= പദം- ഞാന = യാന- എന്നാൽ കുളം കേളിമുതലായചിലശബ്ദങ്ങളിൽ മാറ്റമില്ലതന്നെ||൭||

മൂ- തൽഭവാചാരമീവണ്ണം
മത്തതാകാരമോക്കെടൊ
തത്സമാലാപമേസാധു
സത്സുകേരളഭാഷയിൽ ||൮||

വ്യാ ഠം കേരളത്തിൽ ആഢ്യബ്രാഹ്മണരെ അന്ത

സരിച്ചു ആചാൎയ്യന്മാർ ബാലന്മാൎക്കു സുദിനമുഹൂൎത്തംകൊ
ണ്ടു വിദ്യാരംഭം ചെയ്യിക്കുമ്പോൾ ഒന്നാമതു സുവൎണ്ണം
കൊണ്ടു നാവിന്മേലും പിന്നെ കൈപിടിച്ചു അരി
യിലും മണലിലും എഴുതിയും എഴുതിച്ചും പിന്നെ ന
ല്ലവണ്ണം പഠിപ്പിച്ചും വരുന്ന പാരമ്പൎയ്യത്തിൽ അൻപ
ത്തൊന്നക്ഷരങ്ങൾ അറിഞ്ഞിരിക്കുമ്പോൾ ആയക്ഷ
രങ്ങളിൽ ശരിയായുള്ള സംസ്കൃത വാക്കുകളെ ഇപ്ര
കാരം തത്ഭവമാക്കുക ആഭാസമാക്കുന്ന നടപ്പു ഇക്കാ
ലം സംസ്കൃത സമ്പൎക്കംകൊണ്ടു പരിഷ്കൃതമായിരിക്കു
ന്ന നമ്മുടെ ഭാഷയിൽ കഴിയുന്നേടത്തോളം ഒഴി
ച്ചുകളയേണ്ടതും ആകകൊണ്ടു സജ്ജനങ്ങളിൽ ശ
രിയായ വാക്കുതന്നെ വേണ്ടതെന്നു താല്പൎയ്യം ॥൫൦॥

ഇതി പഞ്ചമകലാരൂപം ശബ്ദാലോകം
സമാപ്തം

---

## പദാലോകം.

മൂ- വ്യാകരിപ്പതിനുതക്കതാംപദം
സുപ്തിങന്തമതിലൂനമവ്യയം
പേർവിനാദിതമിഴാറതെങ്കിലും
സംസ്കൃതത്രിവിധമിങ്ങുസമ്മതം ॥ ൫൧ ॥

വ്യാ- സംസ്കൃതത്തിൽ വിഭക്തി പറവാൻ തക്കവണ്ണ
മുള്ളതായ പദം രണ്ടുതരംതന്നെ. ൧- സുബന്തം A
നാമം ൨- തിങന്തം A ക്രിയ. എന്നാൽ ഇവ രണ്ടി

ൽനിന്നും ഊനത വന്നുപൊയതായി അവ്യയമെന്നും ഒരുതരം മൂന്നാമതായിട്ടുണ്ടു. തമിൾ നന്നൂൽപ്രകാരം പദം ആറുതരമാകുന്നു. ൧- പേർചൊൽ ൨- വടച്ചൊൽ. ൩- തിശച്ചൊൽ. ൪- വിനച്ചൊൽ. ൫- ഇടച്ചൊൽ. ൬- ഉരിച്ചൊൽ. ഇവയിൽ ആദ്യത്തെ മൂന്നും നാമവും പിന്നെത്തെ ക്രിയയും ഒടുവിലേത്തെ രണ്ടും അവ്യയവുമായി ഏകദേശം സമപ്പിക്കാവുന്നതിനാൽ ഇവിടെ സംസ്കൃതപക്ഷം മൂന്നുതരംതന്നെ യോഗ്യമായിരിക്കും.

ഇതി ഷഷ്ഠകലാരൂപം പദാലോകം
സമാപ്തം

---

മൂ- നാമന്താൻനാമപകരം
കൃത്തദ്ധിതസമാസജം
ഭാവനാമംക്രിയാനാമം
സംഖ്യാസൎവ്വത്ഥമഷ്ടധാ ॥ ൭ ॥

വ്യാ- ഇനി പദങ്ങളിൽ ഒന്നാമതായി പറഞ്ഞനാമത്തിന്റെ തരഭേദത്തെ പറയുന്നു. ൧- നാമങ്ങൾക്കപകരം പ്രയോഗിച്ചുവരുന്ന പ്രതിസംജ്ഞ. ൨- കൃദന്തം. ൩- തദ്ധിതൻ. ൪- സമാസജം. ൫- ഭാവനാമം. ൬- ക്രിയാനാമം. ൭- സംഖ്യാനാമം. ൮- സൎവ്വനാമം. സംസ്കൃതത്തിൽ കൃത്തദ്ധിതങ്ങളിൽ ഇവ എല്ലാമടങ്ങുമെങ്കിലും അധികം വിവരിക്കുന്നത ഇവിടേക്കു ഉചിതമായിരിക്കുമെന്നതിനാൽ എട്ടുതരമാക്കി

യിരിക്കുന്നു. ॥൭॥

മൂ- യത്തദേതദദഃകിമു
യുഷ്മദസ്മച്ചസംസ്കൃതം
അവനേവനിവനീഞാ
നിവതാൻപ്രതിസംജ്ഞകൾ ॥൩॥

വ്യാ- സംസ്കൃതപ്രതിസംജ്ഞകൾ (പ്രഥമപുരുഷൻ) യൽ- തൽ- ഏതൽ- അദഃ- ഇദം- കിം- (മദ്ധ്യമപുരുഷൻ) ത്വം- (ഉത്തമപുരുഷൻ) അഹം- മലയാളത്തിൽ (പ്രഥമൻ) അവൻ- ഇവൻ- ഏവൻ- (മദ്ധ്യമൻ) നീ- (ഉത്തമൻ) ഞാൻ = യാൻ- മദ്ധ്യമനിൽ താനെന്നും ഇവയുടെ രൂപഭേദം രൂപമാലയിൽ കാണിക്കും. ॥൩॥

മൂ- കൃദന്തപ്രത്യയംതവ്യാ
നീയയാകതതിന്തവൽ
അനാന മാന് തുന്തവാ
ദിവധാതുപരങ്ങളാം ॥൭॥
കൎത്തവ്യമെന്തു ഭജനംഭജനീയനാരോ
കൎത്താവുപൂൎണ്ണനവിതും കൃതവാൻപ്രപഞ്ചം ॥സ്തുതോഹകാരകപദംകൃതകാൎയ്യഭാരഃ ॥ കൃഷ്ണാ ണനാകയിവസൻഭഗവൽസ്തുതിംഭോഃ ॥൮॥

വ്യാ- സംസ്കൃതത്തിലെ കൃദന്തപ്രത്യയങ്ങൾ, തവ്യ-

അനീയ- യ- അക- ത- തിൻ (ഇ) തവൽ- അന് അ= (൨൭ഞ്ഞ) ന് - മാന് - തും- തു- ത്വാ- അൽ- ഇവകളാകുന്നു. ഇവയെല്ലാം ധാതുവിന്നുമേൽ തന്നെ വരും. എന്നാൽ ചില ധാതു പ്രത്യയമദ്ധ്യത്തിൽ ഇ അ- മുതൽ ചിലതു ആഗമിച്ചും കാണും. മേൽപറഞ്ഞവയിൽ തവ്യ- തൃ- ത- മാന- യ- അക- തവൽ- ഇവ ഏഴും കൃധാതുവിൽ ചേൎത്താൽ- കൎത്തവ്യം- കൎത്താ- കൃതം- കുൎവ്വാണൻ- കാൎയ്യം- കാരകൻ- കൃതവാൻ- എന്നവ ഉണ്ടാകും. എന്നാൽ കാൎയ്യം- കാരകൻ- ഇവയിൽ ധാതുവിന്റെ ആദ്യക്ഷരത്തിൽ വൃദ്ധി (ആ) വന്നു- കാര് എന്നായതിന്നു മേൽ യ- അക- ചേൎന്നു എന്നും കാൺക. ജൻ ധാതുവിൽ- അന- അനീയ- ഇവ ചേൎന്നു ജനനം- ജനനീയൻ എന്നും പൃച് ധാതുവിൽ ന - ചേൎന്നു പൃശ്നം എന്നും- അവ ധാതുവിൽ- തും- ചേൎന്നു അവിതും- എന്നും സൃ- ധാതുവിൽ ത്വാ ചേൎന്നു സൃത്വാ എന്നും ഭൃ ധാതുവിൽ വൃദ്ധിപരം ആ- ചേൎന്നു ഭാരഃ- എന്നും സ്തു- ധാതുവിൽ തി- ചേൎന്നു സ്തുതി- എന്നും വസ് ധാതുവിൽ അൻ A അൽ- ചേൎന്നു വസൻ എന്നും കണ്ടുകൊൾക. പിന്നെ ഗന്തവ്യം- വക്തവ്യം- ഗന്തും- വക്തും- വചനീയം- കമനീയം- രമണീയം- യോഗ്യം- ഗ്രാഹ്യം- ത്യാജ്യം- നിന്ദ്യൻ- വന്ദ്യൻ- വദ്ധ്യൻ- ശ്രുതം- സ്ഥിതം- ഉക്തം- ജാതം- വിമിതം- സിദ്ധം- ബദ്ധം സൃഷ്ടം- പൃഷ്ടം- ഛിന്നം- ഖിന്നം- ഭിന്നം- ഭഗ്നം- ഉക്തവാൻ- ഗതവാൻ- ഭുക്തവാൻ- ജിത്വാ- ഗത്വാ- പചിത്വാ- നിധായ- വിധായ-

വിസൃത്യ- പ്രണിപത്യ- ആഗത്യ- ഭൎത്താ- വക്താ- ഭാൎയ്യ- നിവാൎയ്യം- പഠനം- ഗമനം- പചനം പാകഃ- പാചകഃ- യജമാനഃ- വൎദ്ധമാനഃ- നതി- ഗതിഃ- ധൃതിഃ- പതിഃ- മറ്റും കാൺക. ഇവയിൽ ചില ഭാവക്രിയാനാമങ്ങളും മറ്റു ചില അവ്യയങ്ങളും അടങ്ങിയിരിക്കുന്നു. ॥൬൮॥

മൂ- തദ്ധിതൻവിഷമംപാൎത്താൽ
മതുബാദിയനേകമാം
ബുദ്ധിമാൻഗുണവാനെങ്കിൽ
സിദ്ധിക്കുംപുരുഷാൎത്ഥവും ॥ ൬൯ ॥
കാണാമിണാണ് ഷ്യഞ്യഛാ
ഠക്ത്വംതാതസിലങ്ങിമ് -
ഉണരുന്നിവതാമ്പ്രാതി
പദികാലെന്നുമോൎക്കെടൊ ॥ ൭൦ ॥
ദൌഷ്യന്തിൎഭാൎഗ്ഗവൊജാമ
ദഗ്ന്യോദന്ത്യന്തദീയവും
വാൎഷികംഖല്വശീതത്വം
സ്വതാമഹിമമാനതഃ ॥ ൭൧ ॥

വ്യാ- ഇനി തദ്ധിത പ്രത്യയങ്ങൾ- മൽ= വൽ- (ഇണ് = ഇ)- (അണ് = അ)- (ഷ്യഞ് = യ)-യ- (ഛാ= ഈയ)- (ഠൿ= ക)- ത്വം- ത- (തസിൽ= തഃ)- (ഇമ് = മ)- ഇവകളാകുന്നു- ഇവയെല്ലാം പ്രാതിപദികത്തിന്മേൽ വരും- ഉ-ം ബുദ്ധിമാൻ- ഗുണവാൻ- ദൌഷ്യന്തിഃ- ഭാൎഗ്ഗവഃ- ജാമദഗ്ന്യഃ- ദ

ജ്ഞം- തദീയം- വാൎഷികം- ശീതത്വം സ്വതാ- മഹിമ- മാനതഃ- ഇതിൽ വ- ന- ര- ഒ- ഇവ ആദിവൃദ്ധിയോടുകൂടെ യെന്നും കാൺക. ശീതത്വം- സ്വതാ- മഹിമ- ഇരം മൂന്നും ഭാവത്തിലായിരിക്കും. പിന്നെ ഗുരുത്വം- മൂഢത്വം- ലാഘവം- മൌഢ്യം- മൂഢത- ആഹ്നികം- പൌരാണികം- ഔദാസിന്യം- പൌരോഹിത്യം- ധാൎത്തരാഷ്ട്രം- പാൎവ്വതി- രാമതഃ- പൎവ്വതതഃ- മദീയം- നാരായണീയം- മററും വിചാരിച്ചുകൊൾക. ॥വൃ൧॥

മൂ- ഓരോശബ്ദത്തിലോരോരോ
ലിംഗാദിക്കുറിച്ചേക്കയാൽ
കേരളേ തദ്ധിതൻചേരും
കാരശാല്യാദിയാലുമാം ॥ വൃ൨ ॥

വ്യാ- മലയാള തദ്ധിതന്നു ലിംഗാദിചിഹ്നങ്ങൾതന്നെ പ്രമാണം എന്നാൽ അവ ധാതുപ്രകൃതികളിലൊ നാമങ്ങളിന്മേലൊ വരികയും ചെയ്യും. പിന്നെ കാര- ശാലി- എന്ന പ്രത്യയങ്ങളും കൊള്ളാം. ഉ-ംകുഴിയൻ- വണ്ണൻ- കുന്നൻ- ഇവ ധാതുപരവും- നരയൻ- പൊന്നൻ- നാമപരവും- പിന്നെ (സ്ത്രീ) ലൊപിച്ചു. (ത്തി = ച്ചി = ട്ടി) കള്ളത്തി- ആശാരിച്ചി- തമ്പുരാട്ടി- പിന്നെ സംസ്കൃതത്തിലെ (ഇ) വില്ലാളി- മുതലാളി- കുന്നവാഴി- പിന്നെ പണക്കാരൻ- മാനശാലി- ഇങ്ങനെ പല വിധവും കാൺക. ഇവയിൽ അൻ- അൾ- അം- (ഇ = തി) ഇവത

ന്നെ സാധാരണ പ്രത്യയങ്ങൾ. ||വൃ൧||

മൂ- ജാത്യാദിനാലുദിക്കാല
ദേശസംബന്ധമാസ്സതും
നാമങ്ങളവകണ്ടാലും
ത്രിഷു തദ്ധിതനിന്നിയും || വൃ൨ ||

വ്യാ- മുമ്പെ ശബ്ദപടലത്തിൽ അൎത്ഥംകൊണ്ടു ശബ്ദം നാലു തരംപറഞ്ഞവയും ദിക്ക- കാലം- ദേശം- ഇവയും സംബന്ധിച്ചു അനേകം തദ്ധിത നാമങ്ങൾ ഉണ്ടാക്കാം. അവയിൽ അൻ- സാധാരണവും ഇ_ ദ്ദുള്ള ഭവും പുല്ലിംഗത്തെയും- അൾ- ഇ- ത്തി- A ച്ചി A ട്ടി- ഇവ സ്ത്രീലിംഗത്തേയും- അം- നപുംസകലിംഗത്തേയും കറിക്കും. ഉ-ം (ജാതി) അന്തണൻ- നമ്പൂതിരി- നങ്ങ- (അന്തൎജ്ജനം) അമ്പലവാസി- വാരിയൻ- വാരിയത്തി- മാരാൻ- മാരാത്തി- ഈഴവൻ- ഈഴവത്തി- കമ്മാളൻ- കമ്മാളത്തി- പറയൻ- പറച്ചി A പറയി- പാണൻ- പാട്ടി- മറ്റും (സംജ്ഞ) കേളൻ- ചേരൻ- ചക്കൻ- ചക്കി- കാളി- മറ്റും- (ഗുണം) ഊക്കൻ- കറുപ്പൻ- മുണ്ടൻ- മടിയൻ- ഏഷണിക്കാരൻ- പണക്കാരൻ-പൊന്നൻ- കതിരവൻ- ഇളയവൻ- മൂത്തവൻ- മൂത്തി- മടിച്ചി- കുഴലിയാൾ- മറ്റും- (ക്രിയ) വെപ്പുകാരൻ- വെപ്പാട്ടി- വില്ലാളി- തൊഴിലൻ- ശാന്തിക്കാരൻ- മറ്റും (ദിക്ക) തെക്കൻ- അകലത്തോൻ- അയൽക്കാരൻ- മറ്റും (കാലം) പണ്ടേവൻ- പിന്നേ

വൻ- (ദേശം) നാടൻ- വീട്ടൻ- മലയൻ- കുന്നൻ- പാണ്ടിക്കാരൻ- മററും പല വിധത്തിലും കണ്ടും കേട്ടും അറിഞ്ഞുകൊള്ളേണ്ടതല്ലാതെ എല്ലാം ഇതിൽ അടക്കുന്നതു പ്രയാസംതന്നെ: തദ്ധിതമൂഢാ- വൈയ്യാകരണാഃ എന്നുമുണ്ടല്ലൊ. തമിഴിൽ നമ്പു- നങ്ങ-A നങ്ക- ഇവയ്ക്കു ഉത്തമ പുരുഷ- സ്ത്രീകളെന്നു അൎത്ഥം. പിരാൻ= പുരാൻ- പൂജ്യനെന്നും കാൺക. വൃ൬

മൂ- സമാസജങ്ങളോനാനാ
നാമാദികലനോദിതം
അല്ലിത്താരമ്പവില്ലല്ലൊ
മല്ലദൃക്കില്ലിയല്ലിദം ॥ വൃ൪ ॥

വ്യാ- സമാസജമെന്നതു പല പദങ്ങൾക്കൂട്ടി ഒരു പദമൊ വാക്കൊ ആക്കുന്നതുതന്നെ. ഉ-ം നാനാനാമാദികലനോദിതം- (ഒരുപദം) പല പദങ്ങളെയും ഒന്നാക്കി ചേൎത്തുള്ളതെന്നൎത്ഥം. ആ സംസ്കൃതസൂത്രത്തെ അനുസരിച്ച മലയാളത്തിൽ- അല്ലിത്താരമ്പവില്ല - മല്ലദൃക്കില്ലി- അൎത്ഥം- സ്പഷ്ടം- എന്നാൽ വനെവാസാദി സംസ്കൃതത്തിലെ അലോപ സമാസത്തെപോലെ മലയാളത്തിലും അനേകം ഉള്ളവയെ തമിൾ രീതിക്കു വെവ്വേറെ എടുത്തു വ്യാകരിക്കുന്നതു നിഷ്പ്രയോജനവും ചിലതു അനുഭവവിരോധവുംതന്നെ. ആഞ്ഞ ധാതുവിൽനിന്നു ഉള്ളവയെല്ലാം വിശേഷണ വിശേഷ്യങ്ങളുടെ മദ്ധ്യത്തിൽനിന്നു സംബന്ധം കാണിക്കുന്നതു തമിഴിൽ പേരെച്ചമെന്നു അ

പൂൎണ്ണക്രിയയായി പറകമാത്രമെ ഉള്ളൂ. അതിന്നിവിടെച്ചിലർ കൎത്തൃകൎമ്മങ്ങളേയുംമററും വിഭക്തിപറയുമ്പോൾതന്നെ പറയേണമെന്ന കല്പിച്ചതു അധികപ്രസംഗമെന്നേ പറവാനുള്ളു. അതുകൊണ്ടു രണ്ടാമൻ= രണ്ടാമവൻ- മുതലായവ സംസ്കൃതത്തിലെ ദ്വിതീയൻ- തൃതീയൻ- എന്നപോലേയും, വീരനാം രാജാവു= വീരോരാജാ- എന്നപോലെ രണ്ടുപദമാക്കിയും, ഒരു എന്നതും- അത അവസാനിക്കുന്ന- ഇരിപ്പോരു- എന്നതും എ അന്തമായ- ഓരാണ്ടത്തെ- വെള്ളത്തിലെ- മുതലായവയും വിശേഷണപദമായെടുത്തു അവ്യയമാക്കിയും വ്യാകരിക്കേണം. അഥവാ- വീരനാം എന്നതു- വീരൻ ആം. ഇങ്ങനെ രണ്ടാക്കി ഒന്നാമത്തേതു വിശേഷണമെന്നും, രണ്ടാമത്തേതു സംബന്ധവാചകമവ്യയമെന്നും പറകയുംആം, ഇങ്ങനെ പറഞ്ഞതിന്ന അനേകയുക്തിയും പ്രമാണവും അനുഭവവും ഉള്ളതിനെ ഇവിടെ വിവരിക്കുന്നതു ആവശ്യമെങ്കിലും ഗ്രന്ഥവിസ്താരഭയംകൊണ്ടു ചുരുക്കുന്നു. തെക്കൻകാററു എന്നതു സമസ്തമല്ല. കാററു തെക്കൻ- ആളു പണ്ടേത്തേ അല്ല- എന്നുംമററും പറയാം. ശേഷം സമാസാലോകത്തിൽ വിവരിക്കുന്നതുമാകുന്നു. ||൮൭||

മൂ- നാമക്രിയാസമാസങ്ങ<br>ളാമോദ്ദേനധരിക്കണാം<br>വാനമ്പാടികിളിക്കുണ്ടോ<br>തീണ്ടിക്കുളിനിനയ്ക്കെടൊ ॥ ൮൮ ॥

വ്യാ- നാമവും ക്രിയയും, ക്രിയയും നാമവും കൂടിയ ചില സമസ്തപദങ്ങളുണ്ടു അവ താഴെ പറയുന്നു. ഉ-ം വാനമ്പാടി (ഒരു പക്ഷിയുടെ പേരു) തീണ്ടി കുളി- പിന്നെ ത്തുണ നിൽക- നട്ടം തിരിഞ്ഞു- പിടി കൂടി- നാണംകെട്ടു- പാടുപാൎത്തു- ചെവിപാൎക്ക-അ ടിച്ചുതളി- വിടകൊൾക- അടിപെട്ടു- കുടിപൂകൽ- ഇവയും കണ്ടുകൊൾക. നാമവും ക്രിയയും കൂടിയ വയിൽ തൽപ്പുരുഷൻതന്നെ. ഉ-ം അടിപട്ടു= അ ടിയിൽപട്ടു- ॥വ൭॥

മൂ- ഭാവത്തിനിമ് താകത്വ
യാദിസംസ്കൃതസമ്മതം
തത്തത്വംഖരവുംവാവും
തനവുംകാട്ടുമിങ്ങറി ॥ വ൮ ॥
മഹിമാമൃദുതാബുദ്ധി
ഗൌരവംരാമണീയകം
ദാതൃത്വംധൈൎയ്യമെന്നെല്ലാ
മൊത്തതീവഞ്ചിനായകൻ ॥ വ൯ ॥
ആണത്തംനന്മയുംനോട്ടം
പുതുക്കഞ്ചെറുവലിപ്പവും
മെച്ചംകളവുമൂഢത്ത
നങ്ങളുക്കാട്ടമോൎക്കിഹ ॥ വ൰ ॥

വ്യാ- ഭാവനാമത്തിനു മുൻ കൃത്തദ്ധിതങ്ങളിൽ പ റഞ്ഞവയിലുള്ള- ഇമ് - ത- അ- അക- ത്വ- യ- ഇവ സംസ്കൃതത്തിലും- ഇവയിൽ മ- മാറാതേയും

ത്വം- ത- ഇവ ദൃഷിച്ചു ത്ത ആദ്യം അതിന്ന സദൃശംപോലെ ശേഷം വരങ്ങൾ ആദേശമായും വരുന്നതുകൂടാതെ- വു- തനം- വി A ഇ- ത്തം കാട്ടു- ഇവയും മലയാളത്തിലും പ്രത്യയങ്ങളാകുന്നു- (തനം പ്രാകൃതസമ്പ്രദായം) ഉ-ം (സം) മഹിമ- ഉദ്ധത- ഗൌരവം- രാമണീയകം- മാതൃത്വം- ധൈൎയ്യം- (മ) ആണത്തം- നന്മ- നോട്ടം- പുത്തുക്കം- വലിപ്പം- മെച്ചം- കളവു- കേൾവി- മൂഢത്തനം- കള്ളക്കാട്ടു- പിന്നെ- അടിമ- കുടിമ- വെളിച്ചം- ആട്ടം- പാപ്പു- മററും തരംപോലെ കണ്ടുകൊൾക- മാൺപു= മഹിമ (കൃഗാ) ॥൫൭॥

മൂ- സംസ്കൃതത്തിൽകൃദന്താപ്ലേ
തൽകൃഷ്ടംതതവത്തതഃ
സംസ്കൃതംദത്തവാൻപൊന്നു
സംസ്കൃതജ്ഞാനിനാംപ്രഭുഃ ॥൫൮॥

വ്യാ- സംസ്കൃതത്തിൽ- ക്രിയാനാമം A സുബന്തക്രിയ- എന്നതിന്ന പ്രധാനമായി- ത- തവൽ- ഇവയാകുന്നു- ഉ-ം- സംസ്കൃതം- ദത്തവാൻ- ഗതഃ പിന്നെ കൃദന്തത്തിൽ സുബന്തങ്ങളായവ- എല്ലാം ചേരുംതാനും- ഇവ ക്രിയപോലെതന്നെ- കർത്തൃകൎമ്മ ഭാവങ്ങളിൽ ആയിരിക്കും ॥൫൯॥

മൂ- കല്പൽകാവ്യാല്പമിങ്ങുണ്ടാ
മല്ലോപാദ്ധാതുമേൽവിധി

(൩൩)

മല്ല്യാക്ഷിപോകന്നിമ്പോകൽ
ക്കില്ലമാൽപോവപോവുക ॥൯൦॥

വ്യാ- ഇങ്ങു തത്ഭവത്തിൽ ക്രിയാനാമത്തിന്നു തമിൾമുറയ്ക്കു. കൽ- അൽ- ഇങ്ങിനെ രണ്ടു പ്രത്യയങ്ങളാകുന്നു. ഉ-ം- പോകൽ- വരൽ- എന്നാൽ ഇവിടെ അൽ- ലോപിച്ചു കേവലം വിധിരൂപമായ ക- അ- ഇവതന്നെ മതി- ഉ-ം-പോക- പോവ- കവികളിൽതന്നെ തമിഴമുറയും നടക്കും- പിന്നെ സംസ്കൃതത്തിലെ ത- തമിഴിൽ- ത്ത- ആയി- അല്പന്തത്തോടെ നടക്കും. ഉ-ം തിരുത്തൽ- അതിവിടെ പാട്ടിലും നാട്ടിലും സാധാരണയായതിന്നു, പുറമെ പലവിധ ആദേശത്തോടും നടക്കും- ഉ-ം- പാച്ചിൽ- പൂട്ടൽ- എന്നാൽ തിരുത്തു എന്നും മററും കാണുകയുംചെയ്യും പിന്നെ ധാത്വർത്ഥമാത്രത്തിൽ, ഭാവരൂപമെന്നും പറയാം- ഉ-ം- കാണത്തന്നെ A കാൺകത്തന്നെ ഇതിൽ പഴയ- പുതിയ- എന്നു (൫) പറഞ്ഞതും ശരിതന്നെ. ॥൯൦॥

-മൂ ചുട്ടെഴുത്തുരുവിച്ചന്ത
മിട്ടാലുംകണ്ടുകൊള്ളേണം
കേട്ടതാകേട്ടുകേൾപ്പുതും
കേട്ടുകേൾക്കുന്നതെന്തഹൊ ॥൯൧॥

വ്യാ- തമിഴിൽ വിനയാലണയും പേരായവ ത്രികാലത്തിലും ക്രിയയ്ക്കുപിന്നിൽ ചുണ്ടുപേർകൾ ചേ

ത്ഭവ തന്നെ ആകുന്നു. ൨-ം- കേട്ടതു- (ശ്രുതം) കേ
ൾപ്പതു- (ശ്രൂയമാണം) കേൾക്കുന്നതു- കേട്ടവൻ-
കേട്ടവൾ- മുതൽ കാൺക. ||൩൯||

ശ്ലൊ- സംഖ്യയെന്നതഹൊലോക
വ്യവഹാരായകല്പിതം
സംസ്കൃതന്തന്നിലേകദ്വി
ശതകോട്യാപരാദ്ധ്യമാം ||൪൦||
മലയാളത്തിലൊപാത്താ
ലായിരംമേലുസംസ്കൃതം
ഇരുവത്തൊന്നുവെള്ളംപോൽ
കുരങ്ങുപ്പടരാമനു ||൪൧||

വ്യാ- തത്സമതത്ഭവ സംഖ്യാനാമങ്ങൾ താഴെ കാ
ൺക.

| തത്സമം- | തത്ഭവം- | ലക്കം- |
|---|---|---|
| ഏക= | ഒരു= | ൧- |
| ദ്വി=ദ്വേ= | ഇരു=രണ്ടു= | ൨- |
| ത്രി=ത്രയഃ= | മു=മൂന്നു= | ൩- |
| ചതുഃ=ചത്വാരഃ= | നാൽ=നാലു= | ൪ |
| പഞ്ച= | ഐം=അഞ്ചു= | ൫ |
| ഷഡ് = ഷൾ= | ആർ= ആറു= | ൬- |
| സപ്ത= | ഏഴ്= ഏഴു= | ൭ |
| അഷ്ട= | എൺ= എട്ടു= | ൮- |
| നവ= | ഒമ്പതു= | ൯- |
| ദശ= | പത്തു= പത്തു= | ൰- |

| | | |
|---|---|---|
| പിന്നെ വിംശതി= | ഇരുപത്ു= | ൨൦- |
| ത്രിംശൽ= | മുപ്പതു= | ൩൦- |
| മുതലായവയ്യാംശതം=നൂറു- | | ൧൦൦- |
| മുതലായതുംസഹസ്രം=ആയിരം= | | ൧൦൦൦- |
| സം- | | ലക്ഷം- |
| ലക്ഷം= | | ൧൦൦൦൦൦- |
| കോടി= | | ൧൦൦൦൦൦൦൦- |

പിന്നെ ദശസ്ഥാനമായി ക്രമീട്ടു- അൎബ്ബുദം- അബ്ജം മുതൽ പരാൎദ്ധംവരേയ്യും കണ്ടുകൊൾക.

മലയാളത്തിൽ ആയിരത്തിന്നുമേൽ സംസ്കൃതസംഖ്യകൾതന്നെ നടക്കുന്നു എങ്കിലും ജലധി എന്നതിന്നുപകരം വെള്ളമെന്നുമുണ്ടു. ഒൻ+പതു=ഒമ്പതു-പത്തോടൊട്ടിയതു. തൊടു+നൂറ=തൊണ്ണൂറു-നൂറൊടുതൊട്ടതു. തൊടു+ആയിരം= തൊള്ളായിരം ||൫൩||

മൂ- എല്ലാമെന്നതു മാകുന്ന
തെല്ലാംസൎവ്വപദംമതം
ചൊല്ലൊക്കവെനിവൃത്താന്ത
മെല്ലാംനല്ലതുതാനെടൊ || ൫൪ ||

വ്യാ- സൎവ്വം- ആകെ- മുഴുവൻ- മുററും- മററും- എന്നാൽ ആനും= ആയിനും- ഏനും ചേൎത്തു ചില അസീമതാവാചികൾ സൎവ്വനാമമല്ല. ഉം-൦ ആരാനും എങ്ങേനും- നാനാതരങ്ങളായ പല ചിലാദിയിൽ ഉം- ചേൎത്താൽ സൎവ്വനാമംതന്നെ. ||൫൪||

മൂ- ലിംഗംവിഭക്തിവചന
മിവതാൻനാമലക്ഷണം
സവ്വത്രലിംഗംമൂന്നത്രെ
ക്രമാൽപുംസ്ത്രീനപുംസകം ॥ ൯൭ ॥

വ്യാ- പും- സ്ത്രീ- നപുംസകമെന്നാൽ: പുല്ലിംഗം സ്ത്രീലിംഗം- നപുംസകലിംഗം- ഇങ്ങനെ മൂന്നു ലിംഗങ്ങൾതന്നെ തത്സമതത്ഭവങ്ങളിലും നടപ്പ്. ॥൯൭॥

മൂ- സംസ്കൃതെലിംഗനിയമം
പ്രായശ്ശബ്ദാനുരൂപമാം
ദൃഷ്ടാന്തംദേവശബ്ദത്തിനു
ദേവദൈവതദേവതാഃ ॥ ൯൮ ॥

വ്യാ- സംസ്കൃതത്തിൽ അൎത്ഥാനുശാസനമായിട്ടല്ല. ലിംഗനിയമം- മിക്കതും ശബ്ദാനുശാസനമാണു. ഉ-ം ദെവഃ- ദേവതാ- ദൈവതം- ഇങ്ങനെ ഒരു പേരു തന്നെ മൂന്നിലും നടക്കുന്നു. ॥൯൮॥

മൂ- ലിംഗംമൂന്നിലുമിരന്ന
മജന്തഞ്ചഹലന്തവും
രാജ്ഞാനിയുക്തരാഷ്ട്രോയാൻ
രാമസ്സീതാചകാനനെ ॥ ൯൯ ॥

വ്യാ- മൂന്നലിംഗത്തിലും അജന്തമെന്നും, ഹലന്ത മെന്നും രണ്ടുവിധം ശബ്ദം- ഉ-ം രാമഃ- സീതാ കാനനം രാജാ-

മൂ- പ്രഥമാചദ്വിതീയാച
തൃതീയാചചതുൎത്ഥിയും
പഞ്ചമീഷഷ്ഠിയുംസപ്ത
മ്യേവമേഴവിഭക്തികൾ ‖ ൯൮ ‖

വ്യാ- സ്പഷ്ടം- സംബോധനം പ്രഥമതന്നെ. ‖൯൮‖

മൂ- കൎത്താവുകൎമ്മംകരണ
സാഹിത്യംസമ്പ്രദാനവും
അപാദാനഞ്ചസംബന്ധ
മാധാരഞ്ചാൎത്ഥമാംക്രമാൽ ‖ ൯൯ ‖

വ്യാ- സ്പഷ്ടം- എന്നാൽ കരണം സാഹിത്യം രണ്ടും തൃതീയ്ക്കു കാൺക. ‖ ൯൯ ‖

മൂ- ഇവററിന്നിഹവെവ്വേറെ
മൂമ്മൂന്നുവചനംമതം
ഏകദ്വിബഹുമൂന്നേവ
മൊന്നുരണ്ടധികാൎത്ഥമാം ‖൧൦൦‖

വ്യാ- ൧൦ം ഓരോ വിഭക്തിയിൽ സംസ്കൃതത്തിൽ ഏകം= ഒന്നു- ദ്വി= രണ്ടു- ബഹു= പല-വചനങ്ങ

ൾ മൂന്നെന്നറിക. ഉ-ം രാമഃ- രാമൌ- രാമാഃ ||൫൦൦||

മൂ- സ്വൌജസ്സമൌട്ഛസ്സ്ടാഭ്യാംഭി
ർങ്ങേ ഭ്യാംഭ്യശ്ചയഥാവലെ
ങസിഭ്യാംഭ്യാങസോസ്സാഞ്ച
ങിയോസ്സുപ്പിവസംസ്കൃതെ ||൫൦൧||

വ്യാ- സംസ്കൃതത്തിലെ ഏഴുവിഭക്തികളിലടങ്ങിയ ഇരിപത്തൊന്നു ഭാഗങ്ങൾക്കു പ്രത്യേകം പ്രത്യേകം പ്രത്യയങ്ങളെ കണ്ടു ധരിക്ക. ||൫൦൨||

| വിഭക്തി- | ഏക- | ദ്വി- | ബഹു- |
|---|---|---|---|
| പ്ര- | സു= അഃ | ഔ | ജസ് =ആഃ |
| ദ്വി- | അം- | ഓട് =ഔ | ശസ് =ആൻ |
| തൃ- | ടാ= ആ- | ഭ്യാം | ഭിഃ |
| ച- | ങെ=ഏ- | ഭ്യാം | ഭ്യഃ |
| പ- | ങസി=ആൽ | ഭ്യാം | ഭ്യഃ |
| ഷ- | ങസ് =സ്യ=അഃ | ഓഃ | ആം |
| സ- | ങി= ഇ- | ഓഃ | സുപ് =സു ||൫൦൩|| |

മൂ- ഏവംമവ്വെഴചിഹ്നത്താ
ലാദേശാദപിതീരുമെ
സിദ്ധരൂപത്തിലുണ്ടാകും
രൂപംനാമപദൊചിതം ||൫൦൪||

വ്യാ- മേൽപറഞ്ഞ ഇരിപത്തൊന്നു പ്രത്യയംതന്നെ എങ്കിലും അവക്കു പലവിധ ആദേശ ലോപാദിക

ളെക്കൊണ്ടുതന്നെ അജന്തഹലന്തങ്ങളായ- ശബ്ദ ങ്ങളുടെ രൂപസിദ്ധിയെല്ലാമടങ്ങുമെന്നറിക. എ ന്നാൽ അവയെല്ലാം അതാതു സ്ഥലത്തു നോക്കിവി ചാരിച്ചാലേകദേശം മനസ്സിലാക്കാമെന്നുമാത്രമെ ഇ തിൽ പറവാനിടമുള്ളു. ॥൧൦൨॥

മൂ- ശൃംഗഭാഷയിലെല്ലാമേ
ലിംഗമൎത്ഥാനുശാസനം
ഖഗവൃക്ഷലതാപ്രായോ
ലിംഗമിങ്ങുനപുംസകം ॥൧൦൩॥

വ്യാ- സംസ്കൃതംഒഴികെ ഭാരത ദേശഭാഷകളിലും മറ്റും ലിംഗനിയമം മിക്കതും അൎത്ഥത്തിന്നൊത്തവ ണ്ണംതന്നെ- അതിനാൽ സംസ്കൃതത്തിൽ പുല്ലിംഗമാ യ- ഖഗഃ വൃക്ഷഃ- സ്ത്രീലിംഗമായ- ലതാ- ഇ വയും മറ്റും ഇവിടെ നപുംസകമായിരിക്കും- ഉം- ഖഗം- വൃക്ഷം- ലത- എന്നാൽ പ്രായഃ എന്നപ ദത്തിനാൽ- സംസ്കൃതത്തെ അനുസരിച്ചും കാണുമെ ന്നൎത്ഥം ഉ-ം- വാനരൻ- മത്തേഭൻ കാളി- മറ്റും കാൺക. ॥൧൦൩॥

മൂ- ദ്രാവിഡങ്ങളിലെങ്ങും താൻ
നൈവദിവചനംസഖെ
ഇരുസംഖ്യാപദംചേൎത്തി
ട്ടിരുവക്കാദിസമ്മതം ॥൧൦൪॥

വ്യാ- സംസ്കൃതത്തിലല്ലാതെ- രണ്ടു എന്നൎത്ഥമായ ദ്വിവചന പ്രയോഗമില്ല- എന്നാൽ ചിലപ്പോൾ്ത്ഥ തിന്നുപകരം- ഇരു- ഇണ- ഠരംവക പദങ്ങളെ ചേ ൎത്തുപറയുംതാനും- ഉ-ം- ഇരിവർ- കാലിണ- പി ന്നെ ദ്വയം- യുഗളം- ഇവയും പറവുമെന്നും കാ ൺക. ||൫൦൩||

മൂ- കടചുട്ടട മൈചുട്ടം
തുടരിന്നൊരുമക്കുറി
പെടുമാൺപ്പിടയന്നുള്ളി
ലിടയുംപന്മകളുൾമാർ ||൫൦൪||

വ്യാ- ഠരം മലയാളത്തിൽ നന്മൽമുറയുള- ഉയി രന്തത്തിൽ (ചുട്ടം)= അ ഇ ഉ അം ഇങ്ങനെ നാ ലും- മെയ്യന്തത്തിൽ(കടചുട്ടടമൈ)= ക് ങ് ച് ഞ് മുതലായവുംതന്നെ പ്രഥമൈകവചന പ്രത്യയങ്ങ ളാകുന്ന ക്രമേണ ഉ-ം- കാള- കുഴി- കരു- മരം- വിറക് ചുട് അത് നാര് ആല് - വാഴ് - വാ ന് വാള് - എന്നാൽ വിറക് മുതലായവയിൽ (ഉ) ശാരിക ചേൎത്തു- വിറകു- ചുട്ടു അതു എന്നും ചില്ലന്തങ്ങളായ- ആല്വ വാളു മുതലായവ- ആൽ- വാൾ- എന്നും സാധു- പിന്നെ- പുംസ്ത്രീവിഭാഗത്തി ൽ തദ്ധിതനായി- അൻ- അൾ- ഇവയുംകാൺക- ഉ-ം- മകൻ- മകൾ- പ്രഥമാബഹുവചനത്തിന്നു-ക ൾ- അർ- മാർ ഇങ്ങനെ മൂന്നു കുറികളാകുന്നു- ഇ വയിൽ കൾ സൎവ്വസാധാരണവും- മറ്റേവരണ്ടും

മനുഷ്യാദിവിശേഷ ബുദ്ധികൾക്കമാത്രവും ആയിരി ക്കും ഉ-ം- കവികൾ- ബ്രാഹ്മണർ- മക്കമാർ- ചില പ്പൊൾ- കൾ-അർA മാർ- രണ്ടുംകൂടിയും ബഹുമാനാ ദിക്കായി ചേൎന്ന കാണും- ഉ-ം- രാജാവവർകൾ- മ ക്കമാർകൾ- (ഉ) പറഞ്ഞപൊലെ- ശിഷ്യർകൾ എ ന്നതു ശരിയാക്കാമെങ്കിലും- ശിഷ്യകൾ (ഭാ) എന്ന മതി. ||൫൦||

മൂ- ഏയാലൊട്ടൂടെകൊണ്ടായി
ക്കുവുമെക്കാളിൽനിന്നുമാം
ക്കുവിൻെറയുടെയുംകാണ്ക
കല്ലിലുംവിളിപിന്നെയാം ||൫൧||

വ്യാ- തമിഴിൽ വേറുമയെന്ന ദ്വിതീയാദികളി ൽ വചന പ്രത്യയമല്ല- വിഭക്തി പ്രത്യയംമാത്രമാ കുന്നു- എന്തെന്നാൽ ഏകവചനത്തിലും ബഹുവചന ത്തിലും അവസാനിക്കുന്ന പ്രത്യയം ഒന്നുതന്നെയാ കുന്നു- എന്നറിക.

വിഭക്തിപ്രത്യയങ്ങൾ

ദ്വിതീയക്കു- എ- എന്നുമാത്രം- കൎമ്മാൎത്ഥം-

തൃതീയക്കു- ആൽ-ഒട്ടു ഊടെ- കൊണ്ടു- ആ യി- ഇവയിൽ- ആൽ- കൊണ്ടു- ര ണ്ടിന്നും- കരണം A കാരണം- ശേ ഷം മൂന്നിന്നും- സാഹിത്യം-

ചതുൎത്ഥിക്കു- കു A ഉമാത്രം- ഉദ്ദേശം A സമ്പ്ര ദാനം-

പഞ്ചമിക്കു- ഏക്കാൾ- ഇൽനിന്നു- താരതമ്യം- അവധി-

ഷഷ്ഠിക്കു- കു A ഉ- ഇൻെറ- ഉടേ- ശക്തി A സംബന്ധം-

സപ്തമിക്കു- കൽ- ഇൽ- ആധാരാൎത്ഥം-

സംസ്കൃതത്തിൽ സംബൊധനം- നാമത്തിന്നു മുമ്പിൽ ഹെ- ചേൎത്തും- ഇവിടെ- ഏമാത്രം നാമത്തിന്നു പിന്നിൽ ചേൎത്തും- നടപ്പു- ഉ-ം- ഹെ രാമ= രാമനെ. ||൭൩||

മൂ- അമന്തമെയ്യിലത്തിന്മേ
ലനന്തെയിന്നഷഷ്ഠിയിൽ
അനാദ്രിക്കുറിയുക്തംപോ
ലാദ്രിയേകബഹുപരി || ൭൪ ||

വ്യാ- മുമ്പറഞ്ഞ ദ്വിതീയാദി വിഭക്തിപ്രത്യയങ്ങൾ അമന്ത നാമങ്ങളിൽ പ്രകൃതിമേൽ ത്ത- സാധാരണമായും ചിലപ്പോൾ അതിന്നുമേൽ ഇൻ കൂടിയും ശാരികയായി ചേൎന്നിന്നുമേൽ തന്നെവന്നുകാണും. ഉ-ം (മരം എന്നതിൽ) മര + ത്ത + എ= മരത്തെ- A മര + ത്ത + ഇൻ + എ= മരത്തിനെ- അനന്തമായ മാൻ- വാൻ- മുതലായവയിൽ തരംപോലെ- ഇൻ മാത്രം ശാരികവരും. ഉ-ം മാൻ + എ= മാനെ- A മാൻ + ഇൻ + എ= മാനിനെ- എന്നാൽ ഇൻ ശാരികക്കുമേൽ- ൻെറ പ്രത്യയംവരുമ്പോൾ ആ ശാരിക ലോപിക്കും. ഉ-ം മരത്തിൻ + ൻെറ=

മരത്തിന്റെ- രാമൻ + ന്റെ= രാമന്റെ- ദ്വിതി
യാദിയിൽ ഏക ബഹുവചനങ്ങളെ കാണിക്കുന്നതു
പ്രഥമൈക ബഹുവചനങ്ങൾ തന്നെയെന്നും കാൺക.
ഉ-ം രാമൻ + എ= രാമനെ- രാമൻ + മാർ + എ=
രാമന്മാരെ- ||൫൦||

മൂ- ഞാനീതാനിവമൂന്നിന്നും
ദ്വിതീയാദിയിലൊക്കവെ
എന്നിന്തന്നൊന്നൊരാദേശം
ദ്രാവിഡന്തന്നിലൊക്കെടൊ ||൫൧||

വ്യാ- ഞാൻ- നീ- താൻ- ഇവയ്ക്കു പ്രഥമയിലൊ
ഴികെ ക്രമേണ എൻ- നിൻ- തൻ= എന്നു ആദേ
ശം. ഉ-ം എൻ + എ= എന്നെ- നിൻ + ആൽ=
നിന്നാൽ= തൻ + (ഇ) ക്കു= തനിക്കു- ഇവിടെ ഇ
കാരികതന്നെ. ||൫൧||

മൂ- തൃതീയാദികളോരോന്നി
ന്നുതകുംപലതാകുറി
ഏതെങ്കിലുംതരംപോലെ
മതിയായ്പുരുമോൎത്തുകൊൾ ||൫൨||

വ്യാ- തൃതീയമുതൽ ഓരോ വിഭക്തിക്കു ഒന്നില
ധികം പ്രത്യയങ്ങളുള്ളവയിൽ, മിക്ക ശബ്ദങ്ങളിലും
ഏതെങ്കിലുമൊന്നു ചേൎക്കാം. എന്നാൽ അൎത്ഥത്തെഅനു
സരിച്ചുതന്നെ വേണമെന്നും കാൺക. അതുകൊ

ണ്ടു ജനിമേൽ സംസ്കൃത രൂപത്തിന്ന വഴിയെ ദ്രാവിഡപ്രത്യയം ചേൎത്തു കാണുന്നവയിൽ സാധാരണമായ ഒന്നുതന്നെ കാണിക്കയുള്ളു. എന്നറിക.॥൧൦൩॥

മൂ- പുംസ്യകാരാന്തസുപ്പന്നാ
മിയാദ്യന്തെകചാചിൽകെടും
രാമനെന്മതിയുംപിന്നെ
ഗുരുവുംതന്നെകേവലം ॥ ൧൧൦ ॥

വ്യാ- അകാരാന്തപുല്ലിംഗത്തിൽ പ്രഥമൈകബഹുവചനങ്ങളിലെ- അഃ- ആഃ ഇവകൾക്കു മലയാളത്തിൽ അൻ- എന്നും അർ- മാർ- എന്നും ആയിരിക്കും. ഉ-ം രാമഃ- രാമൻ- രാമാഃ- രാമന്മാർ- A രാമർ- പിന്നെ ഇ- ഉ- അന്തങ്ങളിൽ ഏകവചനപ്രത്യയം കെടും- ഉ-ം പതിഃ- പതി- ഗുരുഃ- ഗുരു- ഇവയിൽ ബഹുക്കറി- കൾ A മാർ- ഉ-ം പതികൾ A പതിമാർ ॥൧൧൦॥

മൂ- സ്ത്രീദീഘ്ഠെകുൎക്കിപ്പോകാം
മായനായകിസുഭ്രുതാൻ
ജസ്സിനുകള്ളാർമാർകൊള്ളും
മായകൾക്കാണിമങ്കമാർ ॥ ൧൧൧ ॥

വ്യാ- അൎത്ഥം- സ്പഷ്ടം- ഉ-ം മായാ= മായ- നായകീ= നായകി- സുഭ്രൂ= സുഭ്രു- മായാഃ= മായകൾ- പിന്നെ രുചികൾ- നാരികൾ- മതങ്ങൾ- ഇവയെ

ല്പാം കാൺക. ||൧൧൧||

മൂ- ജ്ഞൊസാന്തങ്ങൾവാന്തം ചേ
ൎത്തു ച്ചരിക്കെണമിന്നിഹ
പിതാവിന്നിഹരാജാവി
പ്രജാനാംദ്യൊവിലിന്ദ്രനും ||൧൧൨||

വ്യാ- ജ്ഞ- ന- ഒ- സ- ഒരം അന്തമായ സംസ്കൃത ശബ്ദങ്ങൾ ഇവിടെ അററത്തിൽ വകാരം ചേൎത്തു പറയേണം ഉ-ം പിതാ- പിതാവു- രാജാ- രാജാവു- ദ്യോവു- ഗോവു- വേധാവു- വേധസ്സ മുതൽ കാൺക. ||൧൧൨||

മൂ- ഹലന്തങ്ങളിലദ്ധ്യാന്തം
പൂൎണ്ണമായുച്ചരിക്കെണം
ആപത്തിങ്കലൊത്തുങ്ങിത്താൻ
സമ്പത്തിങ്കൽകയക്കെണം ||൧൧൩||

വ്യാ- ക് ത് പ് മുതലായ അവ്യക്താന്തങ്ങൾ ഇവിടെ വ്യക്തമാക്കേണം. ഉ-ം ആപൽ- ആപത്തു- ഭിഷക്- ഭിഷക്ക- വേധസ് - വേധസ്സു- മുതൽ കാൺക. ||൧൧൩||

പിന്നെ ചില രസികന്മാർ പരിഹാസമായിട്ടൊ കഥയില്ലാഞ്ഞിട്ടൊ സംസ്കൃതപ്രത്യയങ്ങളെ തത്ഭവദേശ്യങ്ങളുടെ അററത്തിൽ ചേൎത്തും, ശുദ്ധ സംസ്കൃതരൂപത്തിന്മേൽ ദ്രാവിഡ വിഭക്തിരൂപവും കൂട്ടി ചേ

ത്ഥംകൊണ്ടും ൨-ം മുഖത്തിൽഭ്യഃ= മുഖത്തിൽനിന്നു- ചൊ
ല്ലുന്തി ചൊല്ലുന്നു- ശിരസിയിൽ ഭുവിയിൽ= ശി
രസ്സിൽ ഭ്രുവിൽ- ഠരംവകയെല്ലാം വിദ്വാന്മാരു
ടെ ദൃഷ്ടിയിലാഭാസമെന്നും അറിക. കാരണം- ആ
നുലൊമ്യം സൎവ്വത്ര സമ്മതവും- പ്രാതിലോമ്യം സൎവ്വ
ത്ര വിരോധവുമാകയാലെന്നുമാത്രം ചുരുക്കിപ്പറവാ
നെ ഇതിലെടമുള്ളു.

# അകാരാന്തഃ പുല്ലിംഗഃ രാമശബ്ദഃ

| തത്സമം- | | | തത്സമപ്രകൃതി- | തത്ഭവം |
|---|---|---|---|---|
| ഏക- | ദ്വി- | ബഹു- | ഏക- | ബഹു- |
| പ്ര- രാമഃ | രാമൌ | രാമാഃ | രാമൻ | രാമന്മാർ |
| സം- ഹെരാമ | ഹെരാമൌ | ഹെരാമാഃ | രാമനെ | രാമന്മാരെ |
| ദ്വി- രാമം | രാമൌ | രാമാൻ | രാമനെ | രാമന്മാരെ |
| തൃ- രാമേണ | രാമാഭ്യാം | രാമൈഃ | രാമനാൽ | രാമന്മാരാൽ |
| ച- രാമായ | രാമാഭ്യാം | രാമേഭ്യഃ | രാമനു=(ന്നു)- | രാമന്മാൎക്കു |
| പ- രാമാൽ | രാമാഭ്യാം | രാമേഭ്യഃ | രാമനിൽനിന്നു | രാമന്മാരിൽനിന്നു |
| ഷ- രാമസ്യ | രാമയൊഃ | രാമാണാം | രാമന്റെ | രാമന്മാരുടെ |
| സ- രാമെ | രാമയൊഃ | രാമേഷു. | രാമനിൽ= (കൽ) | രാമന്മാരിൽ |

## സൎവ്വ ശബ്ദഃ-

| | | | | |
|---|---|---|---|---|
| സൎവ്വഃ | സൎവ്വൌ | സൎവ്വേ | സൎവ്വൻ | സൎവ്വർ |

| | | | | |
|---|---|---|---|---|
| ഹെസൎവ്വ | ഹെസൎവ്വൌ | ഹെസൎവ്വേ | സൎവ്വനെ | സൎവ്വരെ |
| സൎവ്വം | സൎവ്വൌ | സൎവ്വാൻ | സൎവ്വനെ | സൎവ്വരെ |
| സൎവ്വേണ | സൎവ്വാഭ്യാം | സൎവ്വൈഃ | സൎവ്വനാൽ | സൎവ്വരാൽ |
| സൎവ്വസ്മൈ | സൎവ്വാഭ്യാം | സൎവ്വേഭ്യഃ | സൎവ്വനു | സൎവ്വൎക്കു |
| സൎവ്വസ്മാൽ | സൎവ്വാഭ്യാം | സൎവ്വേഭ്യഃ | സൎവ്വനിൽനിന്നു | സൎവ്വരിൽനിന്നു |
| സൎവ്വസ്യ | സൎവ്വയോഃ | സൎവ്വേഷാം | സൎവ്വന്റെ | സൎവ്വരുടെ |
| സൎവ്വസ്മിൻ | സൎവ്വയോഃ | സൎവ്വേഷു | സൎവ്വനിൽ | സൎവ്വരിൽ |

ഇകാരാന്തഃ

| | | | | |
|---|---|---|---|---|
| കവിഃ | കവ | കവയഃ | കവി | കവികൾ |
| ഹെകവെ | ഹെകവീ | ഹെകവയഃ | കവിയെ | കവികളെ |
| കവിം | കവീ | കവീൻ | കവിയെ | കവികളെ |
| കവിനാ | കവിഭ്യാം | കവിഭിഃ | കവിയോടു | കവികളോടു |

| | | | | |
|---|---|---|---|---|
| കവയെ | കവിഭ്യാം | കവിഭിഃ | കവിക്കു | കവികൾക്കു |
| കവേഃ | കവിഭ്യാം | കവിഭ്യഃ | കവിയിൽനിന്നു | കവികളിൽനിന്നു |
| കവേഃ | കവ്യൊഃ | കവീനാം | കവിയുടെ | കവികളുടെ |
| കവൌ | കവ്യോഃ | കവിഷു. | കവിയിൽ | കവികളിൽ |

ഉകാരാന്തഃ

| | | | | |
|---|---|---|---|---|
| കാരുഃ | കാരൂ | കാരവഃ | കാരു | കാരുക്കൾ |
| ഹെകാരൊ | ഹെകാരൂ | ഹെകാരവഃ | കാരുവെ | കാരുക്കളെ |
| കാരും | കാരൂ | കാരൂൻ | കാരുവെ | കാരുക്കളെ |
| കാരുണാ | കാരുഭ്യാം | കാരുഭിഃ | കാരുവാൽ | കാരുക്കളാൽ |
| കാരവെ | കാരുഭ്യാം | കാരുഭ്യഃ | കാരുവിന്നു | കാരുക്കൾക്കു |
| കാരോഃ | കാരുഭ്യാം | കാരുഭ്യഃ | കാരുവിൽനിന്നു | കാരുക്കളിൽനിന്നു |
| കാരോഃ | കാർവ്വൊഃ | കാരൂണാം | കാരുവുടെ | കാരുക്കളുടെ |

| | | | | |
|---|---|---|---|---|
| കാരൌ | കാർവ്വോഃ | കാരുഷു. | കാരുവിൽ | കാരുക്കളിൽ |

ഊകാരാന്തം

| | | | | |
|---|---|---|---|---|
| സ്വഭൂഃ | സ്വഭുവൌ | സ്വഭുവഃ | സ്വഭൂവു | സ്വഭൂക്കൾ |
| ഹെ സ്വഭൂഃ | ഹെ സ്വഭുവൌ | ഹെ സ്വഭുവഃ | സ്വഭൂവെ | സ്വഭൂക്കളെ |
| സ്വഭുവം | സ്വഭുവൌ | സ്വഭുവഃ | സ്വഭൂവെ | സ്വഭൂക്കളെ |
| സ്വഭുവാ | സ്വഭൂഭ്യാം | സ്വഭൂഭിഃ | സ്വഭൂവാൽ | സ്വഭൂക്കളാൽ |
| സ്വഭുവെ | സ്വഭൂഭ്യാം | സ്വഭൂഭ്യഃ | സ്വഭൂവിന്നു | സ്വഭൂക്കൾക്കു |
| സ്വഭുവഃ | സ്വഭൂഭ്യാം | സ്വഭൂഭ്യഃ | സ്വഭൂവിൽനിന്നു | സ്വഭൂക്കളിൽനിന്നു |
| സ്വഭുവഃ | സ്വഭുവോഃ | സ്വഭുവാം | സ്വഭൂവിന്റെ | സ്വഭൂക്കളുടെ |
| സ്വഭുവി | സ്വഭുവോഃ | സ്വഭൂഷു. | സ്വഭൂവിൽ | സ്വഭൂക്കളിൽ |

ൠകാരാന്തം

| | | | | |
|---|---|---|---|---|
| പിതാ | പിതരൌ | പിതരഃ | പിതാവു | പിതാക്കൾ |

| | | | | |
|---|---|---|---|---|
| ഹെ പിതഃ | ഹെ പിതരൌ | ഹെ പിതരഃ | പിതാവെ | പിതാക്കളെ |
| പിതരം | പിതരൌ | പിതൄൻ | പിതാവെ | പിതാക്കളെ |
| പിത്രാ | പിതൃഭ്യാം | പിതൃഭിഃ | പിതാവാൽ | പിതാക്കളാൽ |
| പിത്രെ | പിതൃഭ്യാം | പിതൃഭ്യഃ | പിതാവിന്നു | പിതാക്കൾക്കു |
| പിതുഃ | പിതൃഭ്യാം | പിതൃഭ്യഃ | പിതാവിൽനിന്നു | പിതാക്കളിൽനിന്നു |
| പിതുഃ | പിത്രൊഃ | പിതൄണാം | പിതാവിന്റെ | പിതാക്കളുടെ |
| പിതരി | പിത്രൊഃ | പിതൃഷു. | പിതാവിൽ | പിതാക്കളിൽ |

൨

## ഒകാരാന്തഃ

| | | | | |
|---|---|---|---|---|
| ഗൌഃ | ഗാവൌ | ഗാവഃ | ഗോവു | ഗോക്കൾ |
| ഹെ ഗൌഃ | ഹെ ഗാവൌ | ഹെ ഗാവഃ | ഗോവെ | ഗോക്കളെ |
| ഗാം | ഗാവൌ | ഗാഃ | ഗോവെ | ഗോക്കളെ |
| ഗവാ | ഗോഭ്യാം | ഗോഭിഃ | ഗോവാൽ | ഗോക്കളാൽ |
| ഗവെ | ഗോഭ്യാം | ഗോഭ്യഃ | ഗോവിന്നു | ഗോക്കൾക്കു |
| ഗൊഃ | ഗോഭ്യാം | ഗോഭ്യഃ | ഗോവിൽനിന്നു | ഗോക്കളിൽനിന്നു |

| | | | | |
|---|---|---|---|---|
| ഗോഃ | ഗവൊഃ | ഗവാം | ഗോവിന്റെ | ഗോക്കളുടെ |
| ഗവി | ഗവോഃ | ഗോഷു | ഗോവിൽ | ഗോക്കളിൽ |

## ആകാരാന്തം സ്ത്രീലിംഗം

| | | | | |
|---|---|---|---|---|
| കമലാ | കമലെ | കമലാഃ | കമല | കമലമാർ (കൾ) |
| ഹെകമലെ | ഹെകമലെ | ഹെകമലാഃ | കമലയെ | കമലമാരെ |
| കമലാം | കമലെ | കമലാഃ | കമലയെ | കമലമാരെ |
| കമലയാ | കമലാഭ്യാം | കമലാഭിഃ | കമലയാൽ | കമലമാരാൽ |
| കമലായൈ | കമലാഭ്യാം | കമലാഭ്യഃ | കമലക്കു | കമലമാൎക്കു |
| കമലായാഃ | കമലാഭ്യാം | കമലാഭ്യഃ | കമലയിൽനിന്നു | കമലമാരിൽനിന്നു |
| കമലായാഃ | കമലയൊഃ | കമലാനാം | കമലയുടെ | കമലമാരുടെ |
| കമലായാം | കമലയൊഃ | കമലാസു | കമലയിൽ | കമലമാരിൽ |

## ഇകാരാന്തം

| | | | | |
|---|---|---|---|---|
| രുചിഃ | രുചീ | രുചയഃ | രുചി | രുചികൾ |

| | | | | |
|---|---|---|---|---|
| ഹെ രുചെ | ഹെ രുചീ | ഹെ രുചയഃ | രുചിയെ | രുചികളെ |
| രുചിം | രുചീ | രുചീഃ | രുചിയെ | രുചികളെ |
| രുച്യാ | രുചിഭ്യാം | രുചിഭിഃ | രുചിയാൽ | രുചികളാൽ |
| രുച്യൈ രുചയെ | രുചിഭ്യാം | രുചിഭ്യഃ | രുചിക്ക | രുചികൾക്ക |
| രുച്യാഃ രുചെഃ | രുചിഭ്യാം | രുചിഭ്യഃ | രുചിയിൽനിന്ന | രുചികളിൽനിന്ന |
| രുച്യാഃ രുചെഃ രുച്യൊഃ | | രുചീനാം | രുചിയുടെ | രുചികളുടെ |
| രുച്യാം രുചൌ രുച്യൊഃ | | രുചിഷു | രുചിയിൽ | രുചികളിൽ |

## ൟകാരാന്തം

| | | | | |
|---|---|---|---|---|
| ഗൌരീ | ഗൌൎയ്യൌ | ഗൌൎയ്യഃ | ഗൌരി | ഗൌരികൾ |
| ഹെ ഗൌരി | ഹെ ഗൌൎയ്യൌ | ഹെ ഗൌൎയ്യഃ | ഗൌരിയെ | ഗൌരികളെ |
| ഗൌരീം | ഗൌൎയ്യൌ | ഗൌരീഃ | ഗൌരിയെ | ഗൌരികളെ |
| ഗൌൎയ്യാ | ഗൌരീഭ്യാം | ഗൌരീഭിഃ | ഗൌരിയാൽ | ഗൌരികളാൽ |
| ഗൌൎയ്യൈ | ഗൌരീഭ്യാം | ഗൌരീഭ്യഃ | ഗൌരിക്ക | ഗൌരികൾക്ക |
| ഗൌൎയ്യാഃ | ഗൌരീഭ്യാം | ഗൌരീഭ്യഃ | ഗൌരിയിൽനിന്ന | ഗൌരികളിൽനിന്ന |

| | | | | |
|---|---|---|---|---|
| ഗൌൎയ്യാഃ | ഗൌൎയ്യോഃ | ഗൌരീണാം | ഗൌരിയുടെ | ഗൌരികളുടെ |
| ഗൌൎയ്യാം | ഗൌൎയ്യോഃ | ഗൌരീഷു. | ഗൌരിയിൽ | ഗൌരികളിൽ |

വ

## ഊകാരാന്തം

| | | | | |
|---|---|---|---|---|
| സുഭ്രൂഃ | സുഭ്രുവൌ | സുഭ്രുവഃ | സുഭ്രു | സുഭ്രുക്കൾ |
| ഹെസുഭ്രു | ഹെസുഭ്രുവൌ | ഹെസുഭ്രുവഃ | സുഭ്രുവെ | സുഭ്രുക്കളെ |
| സുഭ്രുവം | സുഭ്രുവൌ | സുഭ്രുഃ | സുഭ്രുവെ | സുഭ്രുക്കളെ |
| സുഭ്രുവാ | സുഭ്രൂഭ്യാം | സുഭ്രൂഭിഃ | സുഭ്രുവാൽ | സുഭ്രുക്കളാൽ |
| സുഭ്രുവെ | സുഭ്രൂഭ്യാം | സുഭ്രൂഭ്യഃ | സുഭ്രുവിന്നു | സുഭ്രുക്കൾക്കു |
| സുഭ്രുവഃ | സുഭ്രൂഭ്യാം | സുഭ്രൂഭ്യഃ | സുഭ്രുവിൽനിന്നു | സുഭ്രുക്കളിൽനിന്നു |
| സുഭ്രുവഃ | സുഭ്രുവൊഃ | സുഭ്രുവാം | സുഭ്രുവുടെ | സുഭ്രുക്കളുടെ |
| സുഭ്രുവി | സുഭ്രുവൊഃ | സുഭ്രൂഷു. | സുഭ്രുവിൽ | സുഭ്രുക്കളിൽ |

## അകാരാന്തം നപുംസകലിംഗം

| | | | | |
|---|---|---|---|---|
| ജ്ഞാനം | ജ്ഞാനെ | ജ്ഞാനാനി | ജ്ഞാനം | ജ്ഞാനങ്ങൾ |

| | | | | |
|---|---|---|---|---|
| ഹെജ്ഞാനം | ഹെജ്ഞാനെ | ഹെജ്ഞാനാനി | ജ്ഞാനമെ | ജ്ഞാനങ്ങളെ |
| ജ്ഞാനം | ജ്ഞാനെ | ജ്ഞാനാനി | ജ്ഞാനത്തെ | ജ്ഞാനങ്ങളെ |
| ജ്ഞാനേന | ജ്ഞാനാഭ്യാം | ജ്ഞാനൈഃ | ജ്ഞാനത്താൽ | ജ്ഞാനങ്ങളോടു |
| ജ്ഞാനായ | ജ്ഞാനാഭ്യാം | ജ്ഞാനേഭ്യഃ | ജ്ഞാനത്തിന്ന | ജ്ഞാനങ്ങൾക്ക |
| ജ്ഞാനാൽ | ജ്ഞാനാഭ്യാം | ജ്ഞാനേഭ്യഃ | ജ്ഞാനത്തിൽനിന്ന | ജ്ഞാനങ്ങളിൽനിന്ന |
| ജ്ഞാനസ്യ | ജ്ഞാനയൊഃ | ജ്ഞാനാനാം | ജ്ഞാനത്തിന്റെ | ജ്ഞാനങ്ങളുടെ |
| ജ്ഞാനെ | ജ്ഞാനയൊഃ | ജ്ഞാനേഷു. | ജ്ഞാനത്തിൽ | ജ്ഞാനങ്ങളിൽ |

## ഇകാരാന്തം

| | | | | |
|---|---|---|---|---|
| ദധി | ദധിനീ | ദധീനി | ദധി | ദധികൾ |
| ഹെദധി | ഹെദധിനീ | ഹെദധീനി | ദധിയെ | ദധികളെ |
| ദധി | ദധിനീ | ദധീനി | ദധിയെ | ദധികളെ |

ശേഷം കവിച്ചുണ്ടു പുല്ലിംഗവൽ.

ഉകാരാന്തം

| | | | | |
|---|---|---|---|---|
| മൃദു | മൃദുനീ | മൃദൂനി | മൃദു | മൃദുക്കൾ |
| ഹെമൃദു | ഹെമൃദുനീ | ഹെമൃദൂനി | മൃദുവെ | മൃദുക്കളെ |
| മൃദു | മൃദുനി | മൃദൂനി | മൃദുവെ | മൃദുക്കളെ |

ശേഷം കാരുണ്യവൽ-

ഫലത്തം

തകാരാന്തം പു-

| | | | | |
|---|---|---|---|---|
| ഭവാൻ | ഭവന്തൌ | ഭവന്തഃ | ഭവാൻ | ഭവാന്മാർ |
| ഹെഭവൻ | ഹെഭവന്തൌ | ഹെഭവന്തഃ | ഭവാനെ | ഭവാന്മാരെ |
| ഭവന്തം | ഭവന്തൌ | ഭവതഃ | ഭവാനെ | ഭവാന്മാരെ |
| ഭവതാ | ഭവത്ഭ്യാം | ഭവത്ഭിഃ | ഭവാനാൽ | ഭവാന്മാരാൽ |
| ഭവതെ | ഭവത്ഭ്യാം | ഭവത്ഭ്യഃ | ഭവാനു | ഭവാന്മാൎക്കു |

| | | | | |
|---|---|---|---|---|
| ഭവതഃ | ഭവദ്ഭ്യാം | ഭവദ്ഭ്യഃ | ഭവാങ്കൽനിന്ന | ഭവാന്മാരിൽനിന്ന |
| ഭവതഃ | ഭവതൊഃ | ഭവതാം | ഭവാന്റെ | ഭവാന്മാരുടെ |
| ഭവതി | ഭവതൊഃ | ഭവത്സു | ഭവാനിൽ | ഭവാന്മാരിൽ |

## നകാരാന്തം

| | | | | |
|---|---|---|---|---|
| രാജാ | രാജാനൌ | രാജാനഃ | രാജാവു | രാജാക്കൾ |
| ഹെരാജൻ | ഹെരാജാനൌ | ഹെരാജാനഃ | രാജാവെ | രാജാക്കളെ |
| രാജാനം | രാജാനൌ | രാജ്ഞഃ | രാജാവെ | രാജാക്കളെ |
| രാജ്ഞാ | രാജഭ്യാം | രാജഭിഃ | രാജാവാൽ | രാജാക്കളാൽ |
| രാജ്ഞെ | രാജഭ്യാം | രാജഭ്യഃ | രാജാവിന്ന | രാജാക്കൾക്ക |
| രാജ്ഞഃ | രാജഭ്യാം | രാജഭ്യഃ | രാജാവിങ്കൽനിന്ന | രാജാക്കന്മാരിൽനിന്ന |
| രാജ്ഞഃ | രാജ്ഞൊഃ | രാജ്ഞാം | രാജാവിന്റെ | രാജാക്കളുടെ |
| രാജ്ഞി രാജനി | രാജ്ഞൊഃ | രാജസു | രാജാവിൽ | രജാക്കന്മാരിൽ |

## ദകാരാന്തം

| | | | | |
|---|---|---|---|---|
| വിൽ വിട് | വിദൌ | വിദഃ | വിത്തു | വിത്തുകൾ |
| ഹെവിൽഹെവിട് | ഹെവിദൌ | ഹെവിദഃ | വിത്തെ | വിത്തുകളെ |
| വിദം | വിദൌ | വിദഃ | വിത്തെ | വിത്തുകളെ |

ശേഷം ഭവച്ശബ്ദവൽ

## ഷകാരാന്തം

| | | | | |
|---|---|---|---|---|
| ദ്വിൾ ദ്വിഡ് | ദ്വിഷൌ | ദ്വിഷഃ | ദ്വിട്ടു | ദ്വിട്ടുകൾ |
| ഹെദ്വിൾഹെദ്വിഡ് | ഹെദ്വിഷൌ | ഹെദ്വിഷഃ | ദ്വിട്ടെ | ദ്വിട്ടുകളെ |
| ദ്വിഷം | ദ്വിഷൌ | ദ്വിഷഃ | ദ്വിട്ടെ ദ്വിട്ടിനെ | ദ്വിട്ടുകളെ |
| ദ്വിഷാ | ദ്വിഡ്ഭ്യാം | ദ്വിഡ്ഭിഃ | ദ്വിട്ടാൽ | ദ്വിട്ടുകളാൽ |
| ദ്വിഷെ | ദ്വിഡ്ഭ്യാം | ദ്വിഡ്ഭ്യഃ | ദ്വിട്ടിന്നു | ദ്വിട്ടുകൾക്കു |
| ദ്വിഷഃ | ദ്വിഡ്ഭ്യാം | ദ്വിഡ്ഭ്യഃ | ദ്വിട്ടിൽനിന്നു | ദ്വിട്ടുകളിൽനിന്നു |
| ദ്വിഷഃ | ദ്വിഷോഃ | ദ്വിഷാം | ദ്വിട്ടിന്റെ | ദ്വിട്ടുകളുടെ |

| | | | | |
|---|---|---|---|---|
| ദ്വിഷി | ദ്വിഷോഃ | ദ്വിൾസു | ദ്വിട്ടിൽ | ദ്വിട്ടുകളിൽ |

## സകാരാന്തം

| | | | | |
|---|---|---|---|---|
| വേധാഃ | വേധസൌ | വേധസഃ | വെധസ്സു | വെധസ്സുകൾ |
| ഹെവേധാഃ | ഹെവേധസൌ | ഹെവേധസഃ | വേധസ്സേ | വേധസ്സുകളേ |
| വേധസം | വേധസൌ | വേധസഃ | വേധസ്സെ | വേധസ്സുകളെ |
| വേധസാ | വേധോഭ്യാം | വേധോഭിഃ | വേധസ്സിനാൽ | വേധസ്സുകളിനാൽ |
| വേധസെ | വേധോഭ്യാം | വേധോഭ്യഃ | വേധസ്സിന്നു | വേധസ്സുകൾക്കു |
| വേധസഃ | വേധോഭ്യാം | വേധോഭ്യഃ | വേധസ്സിൽനിന്നു | വേധസ്സുകളിൽനിന്നു |
| വേധസഃ | വേധസോഃ | വേധസാം | വേധസ്സിന്റെ | വേധസ്സുകളുടെ |
| വേധസി | വേധസോഃ | വേധസ്സു | വേധസ്സിൽ | വേധസ്സുകളിൽ |

## രേഫാന്തം സ്ത്രീ

| | | | | |
|---|---|---|---|---|
| ഗീഃ | ഗിരൌ | ഗിരഃ | ഗീരു | ഗീരുകൾ |
| ഹെഗീഃ | ,, | ,, | ഗിരെ | ഗീരുകളെ |

| | | | | |
|---|---|---|---|---|
| ഗിരം | ഗിരൌ | ഗിരഃ | ഗീരിനെ | ഗീരുകളെ |
| ഗിരാ | ഗീർഭ്യാം | ഗീർഭിഃ | ഗീരിനാൽ | ഗീരുകളാൽ |
| ഗിരെ | ഗീർഭ്യാം | ഗീർഭ്യഃ | ഗീരിന്നു | ഗീരുകൾക്കു |
| ഗിരഃ | ഗീർഭ്യാം | ഗീർഭ്യഃ | ഗീരിൽനിന്നു | ഗീരുകളിൽനിന്നു |
| ഗിരഃ | ഗിരൊഃ | ഗിരാം | ഗീരുടെ | ഗീരുകളുടെ |
| ഗിരി | ഗിരൊഃ | ഗീർഷു | ഗീരിൽ | ഗീരുകളിൽ |

## ചകാരാന്തം

| | | | | |
|---|---|---|---|---|
| വാക് വാഗ് | വാചൌ | വാചഃ | വാക്കു | വാക്കുകൾ |
| ഹെവാക് | ,, | ,, | വാക്കെ | വാക്കുകളെ |
| വാചം | വാചൌ | വാചഃ | വാക്കിനെ | വാക്കുകളെ |
| വാചാ | വാഗ്ഭ്യാം | വാഗ്ഭിഃ | വാക്കിനാൽ | വാക്കുകളാൽ |
| വാചെ | വാഗ്ഭ്യാം | വാഗ്ഭ്യഃ | വാക്കിന്നു | വാക്കുകൾക്കു |
| വാചഃ | വാഗ്ഭ്യാം | വാഗ്ഭ്യഃ | വാക്കിൽനിന്നു | വാക്കുകളിൽനിന്നു |
| വാചഃ | വാചൊഃ | വാചാം | വാക്കിന്റെ | വാക്കുകളുടെ |

| വാചി | വാചൊഃ | വാക്ഷു | വാക്കിൽ | വാക്കുകളിൽ |
| --- | --- | --- | --- | --- |

നകാരാന്തം നപും

| | | | | |
| --- | --- | --- | --- | --- |
| കൎമ്മ | കൎമ്മണീ | കൎമ്മാണി | കൎമ്മം | കൎമ്മങ്ങൾ |
| ഹെകൎമ്മ | ഹെകൎമ്മണീ | ഹെകൎമ്മാണി | കൎമ്മമെ | കൎമ്മങ്ങളെ |
| കൎമ്മ | കൎമ്മണീ | കൎമ്മാണി | കൎമ്മത്തെ | കൎമ്മങ്ങളെ |
| കൎമ്മണാ | കൎമ്മഭ്യാം | കൎമ്മഭിഃ | കൎമ്മത്താൽ | കൎമ്മങ്ങളാൽ |
| കൎമ്മണെ | കൎമ്മഭ്യാം | കൎമ്മഭ്യഃ | ശേഷം സ്പഷ്ടം— | |
| കൎമ്മണഃ | കൎമ്മഭ്യാം | കൎമ്മഭ്യഃ | | |
| കൎമ്മണഃ | കൎമ്മണൊഃ | കൎമ്മണാം | | |
| കൎമ്മണി | കൎമ്മണൊഃ | കൎമ്മസു | | |

സകാരാന്തം

| | | | | |
| --- | --- | --- | --- | --- |
| മനഃ | മനസീ | മനാംസി | മനസ്സ | മനസ്സുകൾ |
| ഹെമനഃ | „ | „ | ശേഷം വേധസ്സുപോലെ സ്പഷ്ടം— | |

| | | |
|---|---|---|
| മനഃ | മനസീ | മനാംസി |
| മനസാ | മനൊഭ്യാം | മനൊഭിഃ |
| മനസെ | മനൊഭ്യാം | മനൊഭ്യഃ |
| മനസഃ | മനൊഭ്യാം | മനൊഭ്യഃ |
| മനസഃ | മനസൊഃ | മനസാം |
| മനസി | മനസൊഃ | മനസ്സു |

ഏകഃ- ഏകം- ഏകേന- ഏകസ്മൈ- ഏകസ്മാൽ- ഏകസ്യ- ഏകസ്മിൻ-
ഒരുവൻ A ഒരുത്തൻ- എന്നതിന്റെ സപ്തരൂപവും-
ദ്വൌ= ദ്വെ- ദ്വാഭ്യാം- ദ്വാഭ്യാം- ദ്വാഭ്യാം- ദ്വയൊഃ- ദ്വയൊഃ- ഇരിവർ എന്നതിന്റെ സപ്തരൂപവും-
ത്രയഃ- ത്രിൻ- ത്രിഭിഃ- ത്രിഭ്യഃ- ത്രിഭ്യഃ- ത്രയാണാം- ത്രിഷു. മൂവർ എന്നതിന്റെ സപ്തരൂപവും-
പഞ്ച- പഞ്ചഭിഃ- ഷൽ- ഷഡ്ഭിഃ ദശ- ദശഭിഃ- അഷ്ടർമുതൽ കാൺക.
ഇങ്ങനെ സംഖ്യാവാചകങ്ങളെ യഥൊചിതം പരിചയിച്ചറിക.

## യച്ശബ്ദം പു-

| | | | | |
|---|---|---|---|---|
| യഃ | യൌ | യെ | യാവൻ | യാവർ |
| യം | യൌ | യാൻ | യാവനെ | യാവരെ |
| യേന | യാഭ്യാം | യൈഃ | യാവനാൽ | യാവരാൽ |
| യസ്മൈ | യാഭ്യാം | യേഭ്യഃ | യാവന്നു | യാവൎക്കു |
| യസ്മാൽ | യാഭ്യാം | യേഭ്യഃ | യാവനിൽനിന്നു | യാവരിൽനിന്നു |
| യസ്യ | യയൊഃ | യേഷാം | യാവന്റെ | യാവരുടെ |
| യസ്മിൻ | യയൊഃ | യേഷു | യാവനിൽ | യാവരിൽ |

## ടി സ്ത്രീ-

| | | | | |
|---|---|---|---|---|
| യാ | യെ | യാഃ | യാവൾ | യാവർ |
| യാം | യെ | യാഃ | യാവളെ | യാവരെ |
| യയാ | യാഭ്യാം | യാഭിഃ | യാവളാൽ | യാവരാൽ |
| യസ്യൈ | യാഭ്യാം | യാഭ്യഃ | യാവൾക്കു | യാവൎക്കു |

| | | | | |
|---|---|---|---|---|
| യസ്യാഃ | യാഭ്യാം | യാഭ്യഃ | യാവളിൽനിന്നു | യാവരിൽനിന്നു |
| യസ്യാഃ | യയൊഃ | യാസാം | യാവളുടെ | യാവരുടെ |
| യസ്യാം | യയൊഃ | യാസു | യാവളിൽ | യാവരിൽ |

ടി നപുംസകം-

| | | | | |
|---|---|---|---|---|
| യൽ | യെ | യാനി | യാതു | യാതുകൾ |

ശേഷം പുല്ലിംഗവൽ-

## തച്ശബ്ദം പുല്ലിംഗം

| | | | | |
|---|---|---|---|---|
| സഃ | തൌ | തെ | അവൻ | അവർ |
| തം | തൌ | താൻ | അവനെ | അവരെ |
| തേന | താഭ്യാം | തൈഃ | അവനാൽ | അവരാൽ |
| തസ്മൈ | താഭ്യാം | തേഭ്യഃ | അവന്നു | അവൎക്കു |
| തസ്മാൽ | താഭ്യാം | തേഭ്യഃ | അവങ്കൽനിന്നു | അവരിൽനിന്നു |
| തസ്യഃ | തയൊഃ | തേഷാം | അവന്റെ | അവരുടെ |

| | | | | |
|---|---|---|---|---|
| തസ്മിൻ | തയൊഃ | തേഷു | അവനിൽ | അവരിൽ |

ടി സ്ത്രീ-

| | | | | |
|---|---|---|---|---|
| സാ | തെ | താഃ | അവൾ | അവർ |
| താം | തെ | താഃ | അവളെ | അവരെ |
| തയാ | താഭ്യാം | താഭിഃ | അവളാൽ | അവരാൽ |
| തസ്യൈ | താഭ്യാം | താഭ്യഃ | അവൾക്ക | അവൎക്ക |
| തസ്യാഃ | താഭ്യാം | താഭ്യഃ | അവളിൽനിന്ന | അവരിൽനിന്ന |
| തസ്യാഃ | തയൊഃ | താസാം | അവളുടെ | അവരുടെ |
| തസ്യാം | തയൊഃ | താസു | അവളിൽ | അവരിൽ |

ടി നപു-

| | | | | |
|---|---|---|---|---|
| തൽ | തെ | താനി | അതു | അതുകൾ |

ശേഷം തൃതീയാദി പുല്ലിംഗവൽ

## ഏതച്ശബ്ദം പു-

| | | | | |
|---|---|---|---|---|
| ഏഷഃ | ഏതൌ | ഏതെ | ഇവൻ | ഇവർ |
| ഏതം | ഏതൌ | ഏതാൻ | ഇവനെ | ഇവരെ |
| ഏതേന | ഏതാഭ്യാം | ഏതൈഃ | ഇവനാൽ | ഇവരാൽ |
| ഏതസ്മൈ | ഏതാഭ്യാം | ഏതേഭ്യഃ | ഇവന്നു | ഇവൎക്കു |
| ഏതസ്മാൽ | ഏതാഭ്യാം | ഏതേഭ്യഃ | ഇവനിൽനിന്നു | ഇവരിൽനിന്നു |
| ഏതസ്യ | ഏതയൊഃ | ഏതേഷാം | ഇവന്റെ | ഇവരുടെ |
| ഏതസ്മിൻ | ഏതയൊഃ | ഏതേഷു | ഇവനിൽ | ഇവരിൽ |

## സ്ത്രീ-

| | | | | |
|---|---|---|---|---|
| ഏഷാ | ഏതെ | ഏതാഃ | ഇവൾ | ഇവർ |
| ഏതാം | ഏതെ | ഏതാഃ | ഇവളെ | ഇവരെ |
| ഏതയാ | ഏതാഭ്യാം | ഏതാഭിഃ | ഇവളാൽ | ഇവരാൽ |
| ഏതസ്യൈ | ഏതാഭ്യാം | ഏതാഭ്യഃ | ഇവൾക്കു | ഇവൎക്കു |

| | | | | |
|---|---|---|---|---|
| ഏതസ്യാഃ | ഏതാഭ്യാം | ഏതാഭ്യഃ | ഇവളിൽനിന്നു | ഇവരിൽനിന്നു |
| ഏതസ്യാം | ഏതയോഃ | ഏതാസാം | ഇവളുടെ | ഇവരുടെ |
| ഏതസ്യാം | ഏതയോഃ | ഏതാസു | ഇവളിൽ | ഇവരിൽ |

നപും-

| | | | | |
|---|---|---|---|---|
| ഏതൽ | ഏതെ | ഏതാനി | ഇതു | ഇതുകൾ |

തുതിയാദി പുല്ലിംഗവൽ-

അദശ്ശബ്ദം പു-

| | | | | |
|---|---|---|---|---|
| അസൌ | അമൂ | അമീ | ഇവൻ | ഇവർ |
| അമും | അമൂ | അമൂൻ | ഇവനെ | ഇവരെ |
| അമുനാ . | അമൂഭ്യാം | അമീഭിഃ | ഇവനാൽ | ഇവരാൽ |
| അമുഷ്മൈ | അമൂഭ്യാം | അമീഭ്യഃ | ഇവന്നു | ഇവൎക്കു |
| അമുഷ്മാൽ | അമൂഭ്യാം | അമീഭ്യഃ | ഇവനിൽനിന്നു | ഇവരിൽനിന്നു |
| അമുഷ്യ | അമുയോഃ | അമീഷാം | ഇവൻെറ | ഇവരുടെ |

| | | | | |
|---|---|---|---|---|
| അമുഷ്മിൻ | അമുയോഃ | അമീഷു | ഇവനിൽ | ഇവരിൽ |

സ്ത്രീ-

| | | | | |
|---|---|---|---|---|
| അസൌ | അമൂ | അമൂഃ | ഇവൾ | ഇവർ |
| അമൂം | അമൂ | അമൂഃ | ഇവളെ | ഇവരെ |
| അമുയാ | അമൂഭ്യാം | അമൂഭിഃ | ഇവളാൽ | ഇവരാൽ |
| അമുഷ്യൈ | അമൂഭ്യാം | അമൂഭ്യഃ | ഇവൾക്ക | ഇവൎക്കു |
| അമുഷ്യാഃ | അമൂഭ്യാം | അമൂഭ്യഃ | ഇവളിൽനിന്ന | ഇവരിൽനിന്ന |
| അമുഷ്യാഃ | അമുയോഃ | അമൂഷാം | ഇവളുടെ | ഇവരുടെ |
| അമുഷ്യാം | അമുയോഃ | അമൂഷു | ഇവളിൽ | ഇവരിൽ |

നപും-

| | | | | |
|---|---|---|---|---|
| അദഃ | അമൂനീ | അമൂനി | ഇതു | ഇതുകൾ |

ശേഷം തൃതീയാദി പുല്ലിംഗവൽ-

ഇദംശബ്ദം പു:

| | | | | |
|---|---|---|---|---|
| അയം | ഇമൌ | ഇമെ | ഇവൻ | ഇവർ |
| ഇമം | ഇമൌ | ഇമാൻ | ഇവനെ | ഇവരെ |
| അനേന | ആഭ്യാം | ഏഭിഃ | ഇവനോടു | ഇവരോടു |
| അസ്മൈ | ആഭ്യാം | ഏഭ്യഃ | ഇവന്നു | ഇവൎക്കു |
| അസ്മാൽ | ആഭ്യാം | ഏഭ്യഃ | ഇവനെക്കാൾ | ഇവരെക്കാൾ |
| അസ്യ | അനയോഃ | ഏഷാം | ഇവന്റെ | ഇവരുടെ |
| അസ്മിൻ | അനയോഃ | ഏഷു | ഇവനിൽ | ഇവരിൽ |

സ്ത്രീ-

| | | | | |
|---|---|---|---|---|
| ഇയം | ഇമെ | ഇമാഃ | ഇവൾ | ഇവർ |
| ഇമാം | ഇമെ | ഇമാഃ | ഇവളെ | ഇവരെ |
| അനയാ | ആഭ്യാം | ആഭിഃ | ഇവളാൽ | ഇവരാൽ |
| അസ്യൈ | ആഭ്യാം | ആഭ്യഃ | ഇവൾക്കു | ഇവൎക്കു |

| | | | | |
|---|---|---|---|---|
| അസ്യാഃ | ആഭ്യാം | ആഭ്യഃ | ഇവളിൽനിന്നു | ഇവരിൽനിന്നു |
| അസ്യാഃ | അനയോഃ | ആസാം. | ഇവളുടെ | ഇവരുടെ |
| അസ്യാം | അനയോഃ | ആസു | ഇവളിൽ | ഇവരിൽ |

നപു-

| | | | | |
|---|---|---|---|---|
| ഇദം | ഇമെ | ഇമാനി | ഇതു | ഇതുകൾ |
| ,, | ,, | ,, | ഇതിനെ | ഇതുകളെ |

ശേഷം പുല്ലിംഗവൽ

കിംശബ്ദം പു-

| | | | | |
|---|---|---|---|---|
| കഃ | കൌ | കെ | ആരു– ഏവൻ | ആർ– ഏവർ |
| കം | കൌ | കാൻ | ആരെ– ഏവനെ | ഏവരെ |
| കേന | കാഭ്യാം | കൈഃ | ആരാൽ–ഏവനാൽ | ഏവരാൽ |
| കസ്മൈ | കാഭ്യാം | കേഭ്യഃ | ആൎക്കു– ഏവനു | ഏവൎക്കു |
| കസ്മാൽ | കാഭ്യാം | കേഭ്യഃ | ആരിൽനിന്നു ഏവനിൽനിന്നു | ഏവരിൽനിന്നു. |
| കസ്യ | കയോഃ | കേഷാം | ആരുടെ ഏവന്റെ | ഏവരുടെ |

| | | | | |
|---|---|---|---|---|
| കിസ്മൻ | കയോഃ | കേഷു | ആരിൽ- ഏവനിൽ | ഏവരിൽ |
| സ്ത്രീ- | | | | |
| കാ | കെ | കാഃ | ഏവൾ | ഏവർ |
| കാം | കെ | കാഃ | ഏവളെ | ഏവരെ |
| കയാ | കാഭ്യാം | കാഭിഃ | ഏവളാൽ | ഏവരാൽ |
| കസ്യൈ | കാഭ്യാം | കാഭ്യഃ | ഏവൾക്കു | ഏവൎക്കു |
| കസ്യാഃ | കഭ്യാം | കാഭ്യഃ | ഏവളിൽനിന്നു | ഏവരിൽനിന്നു |
| കസ്യാഃ | കയോഃ | കാസാം | ഏവളുടെ | ഏവരുടെ |
| കസ്യാം | കയോഃ | കാസു | ഏവളിൽ | ഏവരിൽ |
| നപു- | | | | |
| കിം | കെ | കാനി | എന്തു- ഏതു | ഏവ- ഏതുകൾ |
| | ശേഷംപുല്ലിംഗവൽ | | ദ്വിതീയമുതൽ പുല്ലിംഗം പോലെ | |
| യുഷ്മച്ഛബ്ദം | | | | |
| ത്വം | യുവാം | യൂയം | നീ | നിങ്ങൾ |
| ത്വാം- ത്വാ- | യുവാം- വാം- | യുഷ്മാൻ- വാ- | നിന്നെ | നിങ്ങളെ |

| | | | | |
|---|---|---|---|---|
| ത്വയാ | യുവാഭ്യാം | യുഷ്മാഭിഃ | നിന്നാൽ | നിങ്ങളാൽ |
| തുഭ്യത്തെ | യുവാഭ്യാം | യുഷ്മഭ്യം | നിനക്ക | നിങ്ങൾക്ക |
| ത്വൽ | യുവാഭ്യാം | യുഷ്മൽ | നിങ്കൽനിന്നു | നിങ്ങളിൽനിന്നു |
| തവ- തെ | യുവയൊഃ | യുഷ്മാകം | നിന്റെ | നിങ്ങളുടെ |
| ത്വയി | യുവയൊഃ | യുഷ്മാസു | നിങ്കൽ | നിങ്ങളിൽ |

അസ്മച്ശബ്ദം

| | | | | |
|---|---|---|---|---|
| അഹം | ആവാം | വയം | ഞാൻ | ഞങ്ങൾ- മാം |
| മാം- മാ- | ആവാം- നൌ- | അസ്മാൻ-നഃ | എന്നെ | ഞങ്ങളെ- നമ്മെ |
| മയാ | ആവാഭ്യാം | അസ്മാഭിഃ | എന്നോടു | ഞങ്ങളോടു- നമ്മോടു |
| മഹ്യം- മെ | ആവാഭ്യാം | അസ്മഭ്യഃ | എനിക്ക | ഞങ്ങൾക്ക നമുക്ക |
| മൽ | ആവാഭ്യാം | അസ്മൽ | എന്നിൽനിന്നു | ഞങ്ങളിൽനിന്നു- നമ്മിൽനിന്നു |
| മമ- മെ | ആവയൊഃ | അസ്മാകം | എന്റെ- എന്നുടെ | ഞങ്ങളുടെ- നമ്മുടെ |
| മയി | ആവയൊഃ | അസ്മാസു | എന്നിൽ | ഞങ്ങളിൽ- നമ്മിൽ |

ഇതി സപ്തമകലാരൂപം നാമാലോകം സമാപ്തം.

## ക്രിയാപദാലോകം

മൂ- സംസ്കൃതത്തിൽ തിങന്തത്താ
നാം ക്രിയാപദലക്ഷണം
ലകാരകാലപുരുഷൻ
തകംവചനവുംസഖെ ||൧൪||
പരസ്മൈപദമെന്നുംതാ
നാത്മനേപദമെന്നുമാം
ലകാരം രണ്ടതൊരൊന്നിൽ
പതിപ്പത്തുഗണങ്ങളും ||൧൫||

വ്യാ- സംസ്കൃതത്തിൽ തിങന്തമെന്ന പറയുന്നക്രി യാപദത്തിന്ന- ലകാരം- കാലം- പുരുഷൻ- വചനം- ഈം നാലു ലക്ഷണങ്ങളുണ്ടു- പിന്നെ ലകാരം തന്നെ രണ്ടുതരം- ൧- പരസ്മൈപദം- ൨- ആത്മനെപദം- ഇവയ്ക്കു നന്നൂലിൽ പിറവിന- തൻവിന എന്നുപറയും- എന്നാൽ സംസ്കൃതത്തിൽ പ്രയോഗഭേദം വളരെ സൂക്ഷ്മം തമിഴിൽ താൻ ചെയ്യുന്ന- അന്യൻ ചെയ്യുന്നു- എന്ന ഭേദം സാധാരണമാകുന്നു- അവയോരോന്നിൽ പതിപ്പത്തീഗണങ്ങളുമുണ്ടു- ||൧൪||

മൂ- ലട്ട് ലിട്ടുംലുട്ട് ലൃട്ടും
ലോട്ടുംലങ്ങ്വിധിലിങ്ങുമാം
അശീലിങ്ങ് ലുങ്ങ് ലൃങ്ങുതാൻ
ലകാരംദശധാമതം

വ്യാ- സ്പഷ്ടം- ദശധാ=പത്തുവിധമെന്നൎത്ഥം ||൧൧൭||

മൂ- വൎത്തമാനഞ്ചഭൂതഞ്ച
ഭാവിയുംമൂന്നുകാലമാം
പുരുഷന്മാരുമൌവ്വണ്ണം
പ്രഥമൻമദ്ധ്യമോത്തമൻ ||൧൧൮||

വ്യാ- ഇപ്പൊൾ നടക്കുന്നതിനു വൎത്തമാനം- കഴിഞ്ഞുപോയതിനു ഭൂതം- വരാനുള്ളതിനു- ഭാവി ഇങ്ങനെ മൂന്നുവിധ കാലത്തെയും കല്പിച്ചിട്ടുണ്ടു- പിന്നെ- പ്രഥമൻ- മദ്ധ്യമൻ- ഉത്തമൻ- എന്നാൽ അവൻ- നീ- ഞാൻ- ഇങ്ങനെ അൎത്ഥമുള്ള മൂന്നു പുരുഷന്മാരുമുണ്ടു- ||൧൧൮||

മൂ- വചനങ്ങളുമപ്പോലെ
യേകദ്വിബഹുകേവലം
പ്രത്യയങ്ങളുമോതിടാം
തിങ്ങാപ്പുംവചനക്രമാൽ ||൧൧൯||

വ്യാ- ഏകവചനം- ദ്വിവചനം- ബഹുവചനം- ഇങ്ങനെ മൂന്നു വചനങ്ങളുമുണ്ടു- ഇനി പുരുഷ വചനക്രമത്തിൽ പ്രത്യയങ്ങളെയും പറയുന്നു- ||൧൧൯||

മൂ- തിതോന്തിചാപിസിസ്ഥസ്ഥ
മിവോമശ്ചപരഃപരം

തെയാതെന്തെചസെയാഥെ
ധ്വെചഏചവഹെമഹെ ||൧൧൮||

വ്യാ- ലട്ടിൽ പരസ്മൈപദം

| | | | | | | | | |
|---|---|---|---|---|---|---|---|---|
| പ്ര- | പു - | ഏ - | തി - | ദ്വി - | തഃ | ബ- | ന്തി |
| മ- | പു | \|\| | സി - | \|\| | ഥഃ | \|\| | ഥ |
| ഉ- | പു | \|\| | മി - | \|\| | വഃ | \|\| | മഃ |

ലട്ടിലാത്മനെപദം

| | | | | | |
|---|---|---|---|---|---|
| ഏ- | തെ | ദ്വി- | ആതെ - | ബ- | ന്തെ |
| \|\| - | സെ - | \|\| - | ആഥെ - | \|\| - | ധ്വെ |
| \|\| - | ഏ - | \|\| - | വഹെ - | \|\| - | മഹെ |

ഞം പതിനെട്ടുകൊണ്ടു സംസ്കൃതത്തിൽ ക്രിയാപ്രത്യയങ്ങൾ മുടിയും- എന്നാൽ ലിട്ടുമുതലായവറ്റിൽ ഇവറ്റിന്നു വരുന്ന ആദേശങ്ങൾ സിദ്ധരൂപം രൂപമാലയിൽ കണ്ടറിയെണം ||൧൧൮||

മൂ- പാൎത്ഥാലപ്രാതിപദികാ
ത്സുബാദികൾയഥാതഥാ
ധാതുമേലിവയും ചേൎന്ന്
കാലാദ്യൎത്ഥ വികാരിയാം ||൧൧൯||

വ്യാ മുമ്പെ നാമാലോകത്തിൽ- രാമ മുതലായ പ്രാതിപദികത്തിന്മേൽ- സു- ഔ- ജസ് മുതലായവ വരുമെന്നു പറഞ്ഞപോലെ ഇവ എല്ലാം ധാതുമേൽ തന്നെ ചേൎന്നു നിന്നു കാല പുരുഷവചനങ്ങളെ സൂ

ഛിപ്പിക്കുമെന്നു കണ്ടുകൊള്ളേണം- ൨-ം- രമ് ഭൂതി=
രമതി- അധിക ദൃഷ്ടാന്തങ്ങൾ താഴെ രണ്ടു ശ്ലോകങ്ങ
ളാൽ പറയുന്നു ||൧൧൩||

മൂ- സൊസ്തിതൌസ്തസ്യസന്തി
ത്വഞ്ചാസിയുവാന്തുഥഃ
യൂയംഥചാഹമസ്മ്യാവാം
സ്വഃവ്വയംസ്മഃപ്രയോഗമാം ||൧൨൦||

വ്യാ- ലട്ടിൽ പരസ്മൈപദത്തിലെ രൂപഭേദങ്ങ
ളെ കർത്താവിനോടു ചെൎത്തും ഉദാഹരിക്കുന്നു.
പ്ര പു- സഃ- അസ്തി- തൌ- സ്തഃ- തെ-സന്തി-
മ- പു- ത്വം- അസി- യുവാം- ഥഃ യൂയം- ഥ-
ഉ പു- അഹം അസ്മി- ആവാം- സ്വഃ-വയം-സ്മഃ-

മൂ- ഏധതെസിന്ധുരേധേതെ
ഏധന്തേചത്വമേധസെ
ഏധെഥെ പുനരേധദ്ധ്വേ
ഏധെഏധാവഹെമഹെ ||൧൨൧||

വ്യാ- മേൽപ്രകാരം ലട്ടിൽ ആത്മനെപദരൂപവും
കാൺക-പ്രപു സിന്ധുഃ ഏധതെ- സിന്ധൂ ഏധേതെ-
സിന്ധവഃ ഏധന്തെ- മ പു- ത്വം ഏധസെ- യു
വാം ഏധെഥെ- യൂയം ഏധദ്ധ്വെ- ഉ പു- അ
ഹം ഏധെ- ആവാം ഏധാവഹെ- വയം ഏ
ധാമഹെ- ||൧൨൧||

മൂ- ലട്ടൊന്നേവൎത്തമാനാൎത്ഥം
കരോതികുരുതെഥവാ
ലൃ്ട്ലൃിങ്‌ലുൎ്ങ്ങമകരൊ
ദകാൎഷീച്ചചകാരവാ ॥൧൨൨॥
ആത്മനെപദ്യ്രകുരുതാ
കൃതചക്രെചകാണിഹ
വിദ്ധ്യാശിസ്സാദിലിങ്ങ്ലോട്ടും
കരൊതുകുരുതാമപി ॥൧൨൩॥
കുൎവ്വാൽകുൎവ്വീതമററുള്ള
തെല്ലാംഭാവികൾകേവലം
ലൃ്ട്ലൃ്ത്താരണ്ടിലുംലൃട്ടൊ
കരിഷ്യതികരിഷ്യതെ ॥൧൨൪॥
ക്രിയാൽക്രിഷീഷ്ടാശില്ലങ്ങാ
കരിഷ്യദകരിഷ്യത
ഠരംവൎണ്ണംസംസ്കൃതാചാര
മാംവൎണ്ണമറിയേണമെ ॥൧൨൫॥

വ്യാ- മേല്പഞ്ഞ ശ്ലോകങ്ങളാൽ കാലനിയമത്തോ
ടെ ലകാരമാററത്തിന്റെ പ്രഥമ പുരുഷൈക വച
നത്തിന്ന ദൃഷ്ടാന്തം ശെഷവും വിവരിക്കാം ॥൧൨൬॥

ധാതു- ഡുകൃഞ് —
വൎത്തമാനകാലം-

ലട്ട - പരസ്മൈപദം-

| | ഏ | ദ്വി | ബ |
|---|---|---|---|
| പ്ര- | കരോതി | കുരുതഃ | കുർവ്വന്തി |
| മ- | കരോഷി | കുരുഥഃ | കുരുഥ |
| ഉ- | കരോമി | കുർവ്വഃ | കുർമ്മഃ |

മേല്പറഞ്ഞവയെല്ലാംകൂടി ഇവിടെ ചെയ്യുന്നു

## ഭൂതകാലം

ലങ്ങ് - ലുങ്ങ് - ലിട്ട-

ലങ്ങ് - പരസ്മൈപദം.

| | | | |
|---|---|---|---|
| പ്ര- | അകരോൽ- | അകുരുതാം- | അകുർവ്വൻ |
| മ- | അകരോഃ | അകുരുതം | അകുരുത |
| ഉ- | അകരവം | അകുർവ്വ | അകുർമ്മ |

ലങ്ങ- ആത്മനേപദം.

| | | | |
|---|---|---|---|
| „ | അകുരുത | അകുർവ്വാതാം | അകുർവ്വത |
| „ | അകുരുഥാഃ | അകുർവ്വാഥാം | അകുരുദ്ധ്വം |
| „ | അകുർവ്വി | അകുർവ്വഹി | അകുർമ്മഹി |

ലുങ്ങ്

| | | | |
|---|---|---|---|
| പ്ര- | അകാർഷീൽ | അകാർഷ്ടാം | അകാർഷുഃ |
| മ- | അകാർഷീഃ | അകാർഷ്ടം | അകാർഷ്ട |
| ഉ- | അകാർഷം | അകാർഷ്വ | അകാർഷ്മ |
| | അകൃത | അകൃഷാതാം | അകൃഷത |
| „ | അകൃഥാഃ | അകൃഷാഥാം | അകൃഢ്വം |
| „ | അകൃഷി | അകൃഷ്വഹി | അകൃഷ്മഹി |

### ലിട്ട-

| | | | |
|---|---|---|---|
| പ്ര- | ചകാര | ചക്രതുഃ | ചക്രുഃ |
| മ- | ചകർത്ഥ | ചക്രഥുഃ | ചക്ര |
| ഉ- | ചകാര | ചകൃവ | ചകൃമ |
| ,, | ചക്രേ | ചക്രാതെ | ചക്രിരെ |
| ,, | ചകൃഷെ | ചക്രാഥെ | ചകൃഢ്വെ |
| ,, | ചക്രെ | ചകൃവഹെ | ചകൃമഹെ |

ഇവയെല്ലാം മലയാളത്തിൽ ചെയ്തു എന്നമാത്രം

### ലോട്ട

| | | | |
|---|---|---|---|
| പ്ര- | കരോതു കുരുതാൽ | കുരുതാം | കുർവ്വന്തു |
| മ- | കുരു- കുരുതാൽ | കുരുതം | കുരുത |
| ഉ- | കരവാണി | കരവാവ | കരവാമ |
| ,, | കുരുതാം | കുർവ്വാതാം | കുർവ്വതാം |
| ,, | കുരുഷ്വ | കുർവ്വാഥാം | കുരുധ്വം |
| ,, | കരവൈ | കരവാവഹൈ | കരവാമഹൈ |

### ലിങ്(൧)

പരസ്മൈപദം

| | | | |
|---|---|---|---|
| പ്ര- | കുര്യാൽ | കുര്യാതാം | കുര്യുഃ |
| മ- | കുര്യാഃ | കുര്യാതം | കുര്യാത |
| ഉ- | കുര്യാം | കുര്യാവ | കുര്യാമ |
| ,, | കുർവ്വീത | കുർവ്വീയാതാം | കുർവ്വീരൻ |

| | | | |
|---|---|---|---|
| ,, | കുൎവ്വീഥാഃ | കുൎവ്വീയാഥാം | കുൎവ്വീദ്ധ്വം |
| ,, | കുൎവ്വീയ | കുൎവ്വീവഹി | കുൎവ്വീമഹി |

മലയാളം, ചെയ്യാലും- ചെയ്യു- ചെയ്യണെ- ചെയ്യട്ടെ- ചെയ്യാമെ- മുതലായ അൎത്ഥം ശേഷംതാഴെയുള്ള ഭാവികൾ.

## ലുൾ

| | | | |
|---|---|---|---|
| പ്ര- | കൎത്താ | കൎത്താരൌ | കൎത്താരഃ |
| മ- | കൎത്താസി | കൎത്താസ്ഥഃ | കൎത്താസ്ഥ |
| ഉ- | കൎത്താസ്മി | കൎത്താസ്വഃ | കൎത്താസ്മഃ |
| | കൎത്താ | കൎത്താരൌ | കൎത്താരഃ |
| | കൎത്താസെ | കൎത്താസാഥെ | കൎത്താദ്ധ്വെ |
| | കൎത്താഹെ | കൎത്താസ്വഹെ | കൎത്താസ്മഹെ |

## ലൃൾ

| | | | |
|---|---|---|---|
| പ്ര- | കരിഷ്യതി | കരിഷ്യതഃ | കരിഷ്യന്തി |
| മ- | കരിഷ്യസി | കരിഷ്യഥഃ | കരിഷ്യഥ |
| ഉ- | കരിഷ്യാമി | കരിഷ്യാവഃ | കരിഷ്യാമഃ |
| ,, | കരിഷ്യതെ | കരിഷ്യേതെ | കരിഷ്യന്തെ |
| ,, | കരിഷ്യസെ | കരിഷ്യേഥെ | കരിഷ്യദ്ധ്വെ |
| ,, | കരിഷ്യെ | കരിഷ്യാവഹെ | കരിഷ്യാമഹെ |

## ആശീൎല്ലിങ്

| | | | |
|---|---|---|---|
| പ്ര- | ക്രിയാൽ | ക്രിയാസ്താം | ക്രിയാസുഃ |

| | | | |
|---|---|---|---|
| മ- | ക്രിയാഃ | ക്രിയാസ്തം | ക്രിയാസ്ത |
| ഉ- | ക്രിയാസം | ക്രിയാസ്വ | ക്രിയാസ്മ |
| | കൃഷിഷ്ട | കൃഷീയാസ്താം | കൃഷീരൻ |
| | കൃഷീഷ്ഠാഃ | കൃഷീയാസ്ഥാം | കൃഷീഢ്വം |
| | കൃഷീയ | കൃഷീവഹി | കൃഷീമഹി |

ലൃങ്

| | | | |
|---|---|---|---|
| പ്ര- | അകരിഷ്യൽ | അകരിഷ്യതാം | അകരിഷ്യൻ |
| മ- | അകരിഷ്യഃ | അകരിഷ്യതം | അകരിഷ്യത |
| ഉ- | അകരിഷ്യം | അകരിഷ്യാവ | അകരിഷ്യാമ |
| | അകരിഷ്യത | അകരിഷ്യേതാം | അകരിഷ്യന്ത |
| | അകരിഷ്യഥാഃ | അകരിഷ്യേഥാം | അകരിഷ്യധ്വം |
| | അകരിഷ്യെ | അകരിഷ്യാവഹി | അകരിഷ്യാമഹി |

മലയാളം ചെയ്യും ചെയ്യാം.

ഇങ്ങിനെ സംസ്കൃതധാതുവിനെ അറിയുന്നെടത്തൊളം ഗുണമെന്നെയുള്ളൂ:

൧ ധാതുസ്വഭാവാൽക്രിയയും
സകൎമ്മകമകൎമ്മകം
രണ്ടുജാതിവരുംതത്ര
തത്സമെതത്ഭവെപിവാ ॥൧൩൧॥
രാമൊഭദ്രാമനുണ്ടായി
രാമൊഹന്തിസ്മരാവണം
ശ്രീരാമൻ രാവണൻതന്നെ
ഹനിച്ചാനേവമാദിവൽ ॥൧൩൨॥

വ്യ- ധാതുക്കൾക്കു അനന്തരൂപമായി ക്രിയകളും അകർമ്മകം സകർമ്മകം ഇങ്ങിനെ രണ്ടുതരം പുതിയ വ്യാകരണക്കാരാൽ ഉണ്ടാക്കപ്പെട്ട ബലാബലതാം അനുസരണ നിഷേധതാം ഇവ വ്യത്ഥമെന്നതന്നെ പറയാം, മെല്ലറഞ്ഞ അകർമ്മക സകർമ്മക രൂപമായ സംസ്കൃത നിയമംതന്നെമതി- സർവ്വത്ര യൊഗ്യമായിരിക്കും ഉ-ം ഭൂധാതു- അ ഭവതി= ഭവിക്കുന്നു. ഹന് ധാതു- സ- ഹന്തിഷ്യസ്മ- കൊന്നാൻ- ഇവിടെ സ്മ എന്നു ചേർത്തു ഭൂതം പറഞ്ഞതിന്റെ താല്പൎയ്യം- യാവൽ- പുരാ- സ്മ- ഈ ശബ്ദങ്ങൾ ചെരുന്നതായാൽ, വൎത്തമാനം ഭൂതാൎത്ഥത്തിലെന്നു കാണിപ്പാനാകുന്നു. ||൧൩൪||

മൂ- ണിച്ചെന്നാമയചേൎന്നുണ്ടാം
ഹേതുകൎത്തൃപ്രയോജകം
നളേനസാഗരെസേതും
കാരയാമാസരാഘവഃ ||൧൩൫||

വ്യ- ണിച്ച് = (അയ) എന്നു ഒരുവക ഹേതുക്രിയാ പ്രത്യയം ഉണ്ടു. അതിൽ പ്രഥമക്കു ക്രിയാപ്രേരണതാവും കരണത്തിന്നു കൎത്തൃതാവും ഇരിക്കും. ഉ-ം രാമൻ നളനെക്കൊണ്ടു സാഗരത്തിൽ സേതുവിനെ ചെയ്യിച്ചു. ഇങ്ങനെയെല്ലാം കാൺക. ||൧൩൫ ||

മൂ- കൎത്താവിലഥകൎമ്മത്തി
ലഥ ഭാവത്തിലുംത്രിധാ

ക്രിയാതൽകൎമ്മഭാവങ്ങ
ളാത്മനെപദികേവലം ||൧൩൮||

വ്യ- ക്രിയകളുടെ പ്രയോഗം മൂന്ന വിധം കൎത്താവിൽക്രിയ- കൎമ്മത്തിൽക്രിയ- ഭാവത്തിൽക്രിയ- ഒടുവിലത്തേതുരണ്ടും ആത്മനെപദത്തിലെവരു. ൟ മൂന്നിൻെറയും പ്രയോഗഭേദം മേൽവാച്യകാലോകത്തിൽ കാണും.

മൂ- ലകാരംതത്ഭവംതന്നി
ലാകബ്ബ നാസ്തിയാസ്ത്യതും
കാലാദിമൂന്നുമുണ്ടെന്നാ
ലേലാദ്വിവചനംസഖെ. ||൧൩൯||

വ്യ- മലയാളത്തിൽ ക്രിയാപദത്തിന്ന ദ്രാവിഡ വഴിക്ക ലകാരമെന്നൊരുവിധിയില്ല. കാലം- പുരുഷൻ- വചനം ഇവയെല്ലാം ഉണ്ട. എന്നാൽ ദ്വിവചനം ഇല്ല. അതിനും നാമത്തിനെന്നപോലെ ബഹുവചനംതന്നെ പ്രയോഗമെന്നും കണ്ടുകൊള്ളുക.

മൂ- ഉന്നുവും തടറീനുവുവാ
ന്നേയാൽകില്ലിലിത്തരം
ഇന്നുനന്നുൽപ്രമാണത്താൽ
വന്നുവേൎമ്മെശ്ചിലേന്തിടും ||൧൪൦||

വ്യ- ഉന്നു- ഉം- ത- ട- റ- ഇ- ഇൻ- ഊ- ഉ-

ആൻ- എ- ആൽ- കിൽ- ഇൽ-ഇങ്ങനെ ചിലവയാകുന്നു, മലയാളത്തിലേക്കു നന്നൂൽപ്രകാരം വന്ന ക്രിയാപ്രത്യയങ്ങൾ- ഇവ സംസ്കൃതനിയമപ്രകാരം ധാതുക്കളിന്മേൽ മാത്രമെന്നില്ല, പ്രകൃതികളിന്മേലും ചേൎന്നിരിക്കും. (ഉന്നു= കർ-) ഉ-ം വര + കർ + ആൻ= വരുകറാൻ = വരുന്നാൻ. ||൧൩൩||

മൂ- വേരിന്മേലടകക്കാവാ
പേരടിക്കിക്കയുംതടി
വാതാവര് തരെകാൺക
ണ്വേല്പോവാദിവിശേഷവും ||൧൩൪||

വ്യാ- ധാതുവിന്നമേൽ അ- A ക് A ക്ക - ഇവയിലൊന്നു ചേൎന്നാൽ അതുതന്നെ വൎത്തമാന ഭാവിക്രിയാപ്രകൃതികൾ. ഉ-ം പറ + അ് = പറയ് - പൊ + അ് A ക് =പോവ് A പോക് - കൊട്ടു + ക്ക് = കൊട്ടുക്ക് - വാ എന്നതിനാൽ കാവിന്നാദേശമായി മററക്ഷരങ്ങളും വരുമെന്നൎത്ഥം. അററത്തിൽ ഉ- (ശാരികചേൎത്താലും തമിൽ മുറയ്ക്കു കൊള്ളാം: ഉ-ം പറയു- പോവു A പോകു- കൊട്ടുക്കു- എന്നാൽതാഴെ കാണിക്കുന്നവയ്ക്കു ഭേദമുണ്ടുതാനും. വാ- (വര് ) താ- (തര് ) ചിലതിന്നു ഭൂതത്തിൽ പ്രകൃതിഭേദം- കാൺ- (കൺ) നോ- ( നൊൻ ) നാമജക്രിയാപ്രകൃതിക്കു നാമത്തിലൊ പ്രാദിപതികത്തിലൊ ഇക്ക് A ക്ക ചേൎത്താൽമതി. ഉ-ം മല + ഇക്ക് = മലയ്ക്ക് കരി + ക്ക് = കരിക്ക് മററും കാൺക. ||൧൩൪||

മൂ- പോയതിന്നിയുതാനാകു
ബ്ബോളിച്ചാദ്യപധ്യയ്ക്കിഹ
വൈയത്ഥ്യ വാരണാത്ഥന്താ
ന്മെയ്യെന്നവിധികേവലം ॥ ൧൩൮ ॥

വ്യ- ഭൂതകാലത്തിന്ന, ഇ- ഉ- ഇവമാത്രം മതിയാക്കാമെന്നു താഴെപറയുന്ന പക്ഷത്തിൽ അവയ്ക്കു ആധാരമായിരിക്കുന്ന അക്ഷരങ്ങൾക്കു നിഷ്പ്രയോജനതാം വരാതിരിപ്പാൻ തന്നെ പ്രകൃതി എന്ന വിധി- എങ്ങനെയെന്നാൽ- പറയുന്നു- പറഞ്ഞു- കൊട്ടുക്കുന്നു കൊട്ടുഞ്ഞു- കരിക്കുന്നു- കരിച്ചു- ഠം വകയിൽ പറ + ഉന്നു= പറയുന്നു- പറ + ഞ്ഞ + ഉ= പറഞ്ഞു എന്ന പക്ഷത്തിൽ ഞ വ്യത്ഥം പിന്നെ പറ + അ് =പറയ് + ഉന്നു= പറയുന്നു ഇങ്ങനെവരുന്ന- യ പ്രകൃതിക്കു ഭൂതത്തിൽ സവണ്ണാനുനാസികം ആദേശമാവുമെന്നു പറയുന്നതു യുക്തമായിരിക്കും. തമിഴമുറ യ്ക്കു പറ + (ഇൻ) + ത + (ഉ)= പറഞ്ഞു= പറന്തു- ഇതിൽ- ഇൻ- ഉ- ഇവരണ്ടും ശാരികയാകുന്നു നവീനപക്ഷത്തിൽ ആദ്യം കാണിച്ചതു അധികം നന്നായിരിക്കാം. എന്നാൽ ഠം വ്യാകരണത്താൽ രണ്ടു പക്ഷവും ഉപയോഗിക്കാമെന്നു രാഭിപ്രായം. ॥ ൧൩൮ ॥

മൂ- കാണാമകമ്മവേരിന്മേ
ലണയുംവല്ലിനംസകം
പിണയുംവല്ലിയെത്തമ്മിൽ
പ്പിണയ്ക്കുന്നവനത്തമൻ ॥ ൧൩൯ ॥

വ്യ- അകൎമ്മധാതുവിൽ ചരം (ഇരട്ടിച്ചും) ചേൎന്നാൽ അതു പ്രായേണ സകൎമ്മകമാകും. ഉ-ം പിണയും പിണയ്ക്കും- പിന്നെ കഴിയും- കഴിക്കും നിറയും നിറയ്ക്കും- മുതലായവ കാണ്ക. ॥൧൩൩॥

മൂ- കാലംനടപ്പതിന്നെല്ലാ
മൊന്നുതാനുന്നുകേരളെ
പുലരുന്നുസഖേകാലം
മലരുന്നുസരോരുഹം ॥൧൩൪॥

വ്യ- നടക്കുന്ന കാലമായ വൎത്തമാനത്തിന്നു കേവലം ഉന്നു എന്നൊരു പ്രത്യയമെയുള്ളു. ഉ-ം പുലർ + ഉന്നു= പുലരുന്നു- മലർ + ഉന്നു= മലരുന്നു- ൨൦ംവകകളുടെ സകൎമ്മപ്രകൃതിക്കു ഇതു ആകുന്നു. ഉ-ം പുലൎത്ത് - മലൎത്ത് - പിന്നെ കലുങ്ങുന്നു- കലുക്കുന്നു- കലുക്കിക്കുന്നു- കലുക്കിപ്പിക്കുന്നു മുതലായവയും കാണ്ക. ॥൧൩൫॥

മൂ- ഭാവിക്കുമൊന്നുതാനുംകേ
. ളൂവുമൎയ്യാദയാദിയിൽ
ദൈവംതുണെക്കുമെന്നാലേ
കല്പരുകാമിതംസഖെ ॥൧൩൬॥

വ്യ- മേൽവരാനുള്ള കാലമായ ഭാവിക്കും കേവലം ഉം- എന്നൊരു പ്രത്യയമെ ഉള്ളു. എന്നാൽ മൎയ്യാദനിത്യത- ൨൦ംവക അൎത്ഥത്തോടെ- ഉ A ഊ- പ്ര

ത്ത്യയങ്ങളും ഏകദേശം ഭാവിക്കട്ടത്തിരിക്കും ഉ-ം ത്തു ണയ്യും- കൈവന്ത്രു- ഒരു പക്ഷം- ത്തും എന്നകൂടി ഭാവിക്ക ചിലപ്പോൾ ചേരുന്നതു യുക്തമായിരിക്കും. ഉ-ം ഞാൻ പോവാം- ചാം പോം- ഇങ്ങനെ ധാതുപരവും സാധു. ||൧൪൧||

മൂ- ഭൂതത്തിന്നിയ്യതാനെങ്കി
ലതിലുണ്ടപവാദവും
അതിനാത്തടറീന്നാലു
മിതിനാച്ചുഞനാവുമാം || ൧൪൨ ||

വ്യാ- കഴിഞ്ഞ കാലമായ ഭൂതത്തിനു ഇ- ളു- ഇവ രണ്ടു പ്രത്യയങ്ങൾതന്നെ മതിയെന്ന വിചാരിക്കുന്ന പക്ഷം- ഉണ്ടു മുതലായവയിൽ അപവാദം വരും അതിനാൽ തമിഴുമറയ്ക്കു മുമ്പറഞ്ഞ ഇ A (ഇൻ) തടറ ഇവയും റ്റ വ്യാകരണത്താൽ ച ഞ ന- ഉ- ഇവയുംകൂടി ആകെ ഒമ്പതും വേണ്ടിവരുന്നു. അല്ലെങ്കിൽ പല ആദേശാഗമങ്ങളും മറ്റും കല്പിക്കേണ്ടിവരുന്നതു, നവീനപക്ഷമായിത്തീരുന്നതും ചില ആക്ഷേപം വരുന്നതുമായിരിക്കാം. എന്നാൽ മേൽപറഞ്ഞ വ്യഞ്ജനാക്ഷരങ്ങളായ പ്രത്യയങ്ങളുടെ അററത്തിൽ ചേൎക്കുന്ന ഉ കേവലം ശാരികയുമാകുന്നു. ലിംഗാദി ചിഹ്നം കൂട്ടുമ്പോൾ പ്രത്യേകം ഇൻ വരുമെന്നും കാൺക. ||൧൪൩||

മൂ- ആടാദിവേരഞ്ചഴകാദിമെയ്യും
ച്ചൂടീട്ടമിക്കച്ചയതിന്മെലേച്ചും
ആടിച്ചുപാമ്പും പലതീൎത്ഥമാടി
ത്തേടികഴിക്കുന്നവനാടലുണ്ടൊ ൧൪൩

വ്യാ- മേൽപ്പറഞ്ഞ ഒമ്പത പ്രത്യയങ്ങൾ സാമാന്യ മായി ഇന്നിന്ന ധാതുപ്രകൃതികളിൽ വിഹിതമായി രിക്കുമെന്ന താഴെ ചില സൂത്രങ്ങളെ നോക്കിയും വി ശേഷവിധികളെ പരിചയംകൊണ്ടു ഊഹിച്ചും അ റിഞ്ഞുകൊള്ളേണ്ടതാണ. ധാതുപാലോകത്തിൽ കാണാ പ്പുന്ന ധാതുവൎഗ്ഗത്തിൽ (ആട്ട) മുതലായ ധാതുപര വും (അഞ്ചു അഴക) മുതലായ പ്രകൃതികളിലും ഇ A ഇൻ ഇവയിലൊന്നതന്നെ കാണാം. ഉ-ം ആട്ട + ഇ= ആടി A ആട്ട + ഇൻ + അൻ= ആടിനാ ൻ- അഞ്ചു + ഇ= അഞ്ചി A അഞ്ചു + ഇൻ + അ= അഞ്ചിന- പിന്നെ അഴക അഴകി മുതലായവ കാ ൺക. മേൽപറഞ്ഞ ധാതു പ്രകൃതികളിൽതന്നെ ഇ ക്ക പ്രകൃതി ചേൎത്തുള്ള സകൎമ്മക- ഹേതുക്രിയകളിൽ ഭൂതത്തിൽ ഇച്ച ആയിരിക്കുമെന്നും അറിക. ഉ-ം ആ ട്ട + ഇക്ക= ആടിക്ക്- ആടിച്ചു- ആട്ടധാതുവിന്ന അഭിഷേകം ഇളക്കം- ഇങ്ങനെ രണ്ടൎത്ഥവും തരം പോലെ കാൺക. ||൧൪൩||

മൂ- കാണാതനിക്കുററിന്മേൽഖരത്തി
ലാണിക്കുമേലീൻഞഴണൈകമേലും

പിണഞ്ഞു കാണാമപരത്രപാത്താ
ലിണങ്ങുമാറുള്ളവതാൻപ്രമാണം ൧൨൫

വ്യാ- മേൽപറഞ്ഞ ഇ ഇൻഎന്നവററിന്റെ നിഷേധത്തെ പറയുന്നു. തകു, പുകു മുതലായ- കുററെഴുത്തിന്നു വഴിയെ വല്ലിനത്തിൽ വരുന്ന ധാതുക്കൾക്കു മേലും ഞ് ഴ് ണ് ഇവ അവസാനിക്കുന്ന ധാതു പ്രകൃതിമേലും വരില്ല- ശേഷം ദിക്കുകളിൽ തരംപോലെ കാൺക. ॥൧൨൫॥

മൂ- അൎക്കാടകുത്തുതാമ്പമ്പു
ച്ചോൽക്കുമേൽസകഹേതുവും
അക്കാലമാത്തു മാപ്പ്ച്ചിച്ചു
മൂക്കവെഞ്ചക്രവൎത്തിപോൽ ॥ ൧൨൬ ॥

വ്യാ- ആർ, കൂർ, കയർ, നേർ മുതലായ ധാതുക്കളിൽ ക്ക പ്രകൃതിക്കു ത്ത പ്രത്യയംതന്നെ. ഉ-ം ആൎക്ക- ആൎത്തു. കൂൎക്ക- കൂൎത്തു. കയൎക്ക- കയൎത്തു മുതലായവ- ൟരംവക ധാതുവിൽനിന്നുള്ള ആൎപ്പ- കൂൎപ്പ് മുതലായ ഭാവനാമങ്ങളിൽ ഇക്കയ്യുള്ള ഇച്ച. ഉ-ം ആൎപ്പിച്ചു- കൂൎപ്പിച്ചു. ഇവ സകൎമ്മക ഹേതുക്കൾതന്നെ കൂൎപ്പിപ്പിച്ചു എന്നും കാണാം. എന്നാൽ അതിൽ ഒരു പ്പ- സൂത്രലംഘിതന്നെ ഉദ്ധരിക്കുകൊള്ളാം ൧൨൬

മൂ- എയ്യാദിമെയ്യിലുംതാവാ
മെയ്യുപാൎത്ഥനമമ്പുകൾ
ഏക്കാദിക്കച്ചതാന്തച്ചാ
നേച്ചേച്ചുപരവൈരിയും ॥ ൧൨൭ ॥

വ്യ- എയ് - നെയ് - മുതൽധാതുക്കളുടെ പ്രകൃതിയായ- എയ്യു- നെയ്യു- മുതലായവയിൽ ത പ്രത്യയംതന്നെ. ഉ-ം എയ്തു നെയ്തു കൊയ്തു മുതലായവ ഏ- കയ് - വെയ് - മേയ് - മുതലായ ധാതുക്കളിൽ ക്ക- പ്രകൃതിക്കു ച്ചു- വരും. ഉ-ം ഏച്ചു- തച്ചു- A തച്ചാൻ മുതലായവ- തൽ + ഇ= തല്ലി- ചൊൽ + ഇ= ചൊല്ലി- ഇങ്ങനെ ഇകാരഭൂതവും- അടിക്ക- പറക- എന്ന അൎത്ഥത്തിൽ വരുമെന്നും കാണ്ക. ||൧൩൯||

മൂ- അടമുമ്പടയുംഞായ
മടയ്ക്കാദിസകൎമ്മവും
കടഞ്ഞുവന്നുനാഗാക്ക
നടച്ചുതുടങ്ങിമന്നും ||൧൪൦||

വ്യ- അട- ഇട- മുമ്പായ ധാതുക്കളിൽ യ പ്രകൃതിക്കു ഞ- വരും. ഉ-ം കട + അ = കടയ് + ഉന്നു= കടയുന്നു. കട + ഞ + ഉ= കടഞ്ഞു. പിന്നെ അടഞ്ഞു- ഉടഞ്ഞു- മുതലായവ- ഇവ പ്രായേണ അകൎമ്മകങ്ങൾ- ക്ക പ്രകൃതിക്ക- ച്ച- തന്നെ ഉ-ം ഉടയ്ക്ക- ഉടച്ചു- കടയിച്ചു- അടച്ചു- മുതലായവ- ഇവ സകൎമ്മകങ്ങൾ. അലച്ചു മുതലായവ അകൎമ്മകമെന്നും കാണ്ക. ||൧൪൦||

മൂ- ആഴാദിയിലുകാരന്താ
നാണുവാണുച്ചകണ്ണുതെ

ഉരുളാദിടതേറീട്ടും
കരണ്ടുവെലികാതലും ||൧൪൮||

വ്യ- ആഴ- താഴ മുതലായവയിൽ ഉ- പ്രത്യയം തന്നെ വരും. ഉ-ം ആഴ + ഉ= ആണു- പിന്നെ താണു- പുകണ്ണു കേണു മുതലായവ ഇവിടെ ഴ = ൾ- എന്നതിന്നു ണ് =ൺ- ആദേശമെന്നും കാൺക, ഉരുൾ- ചുരുൾ- കരൾ- മുതലായവയിൽ ട- പ്രത്യയംതന്നെകാണും. ഉ-ം കരൾ + ട + ഉ= കരണ്ടു. (ൺ= ൾ) ഉരുണ്ടു- പിരണ്ടു- ചുരുണ്ടു മുതലായവ കാൺക. ||൧൪൮||

മൂ- ഏലാദിക്കുറപററീട
മേററുതോററുധനഞ്ജയൻ
കടാദിക്കുന്നവന്നീട്ടു
കടന്നുകപിലംകയിൽ ||൧൪൯||

വ്യ- ഏൽ- തോൽ മുതലായ ധാതുക്കളിന്മേൽ റ പ്രത്യയം പററും ഉ-ം ഏൽ + റ + ഉ= ഏററു- തരു + റ + ഉ= തററു- (ൽ=റ). ||൧൪൯||

മൂ- ആപാപ്രകൃതിലോപിച്ചു
മീന്തന്നേപായിതേവിയും
വാവന്നുതാതന്നുചാച്ചൂൽ
ചത്തുചൂന്നിവകണ്ടറി ||൧൫൦||

വ്യ- ആ- പാ- മുതലായ ധാതുക്കളുടെ ആകു- പാകു- മുതലായ പ്രകൃതികൾ ലോപിച്ചു ധാതുവിൽതന്നെ ഇ A ഇൻ നടപ്പു- ഉ-ം- ആയി- പായി മേവി- ചിലതിൽ പ്രകൃതി ലോപിക്കാതെയും- ഉ-ം ആകി- ചുകി- വാ (ധാ) വര് + (പ്ര) ഉ= വന്നു- നകാരത്തിൽ ദ്വിത്വം സന്ധിമുറയ്ക്കു കാൺക. ചാ (ധാതു) ചത് (പ്ര) + ത + ഉ= ചത്തു- ||൧൭൦||

മൂ- ഇച്ചൊന്നതൊത്തു മറ്റെല്ലാ
മച്ചേലിൽകണ്ടുകൊൾകിലൊ
പിച്ചയല്ലക്രിയാഭാഗം
പച്ചയായറിയാംബുധം ||൧൭൧||

വ്യ- സ്പഷ്ടം-

മൂ- നഞ്ഞാംമൻസംസ്കൃതംപിന്നി
ലല്ലില്ലാകേരളത്തിലും
മഞ്ഞാനാസ്തീഹനഞ്ഞല്ല
പല്ലാകായില്ലയെങ്കിലും ||൧൭൨||

വ്യ- സംസ്കൃതത്തിൽ ക്രിയാൎത്ഥത്തെ നിഷേധിക്കുന്നതിന്നു നഞെന്നനകാരംതന്നെ ക്രിയാപദത്തിന്നു മുമ്പിൽ വരും: ഉ-ം ന അസ്തി (ഭവിക്കുന്നില്ല) കേരളത്തിൽ ആ അല്ല ഇല്ല ഇവയിലൊന്നു പിന്നിൽ വരിക ന്യായം. ഉ-ം ആക് + ആ= ആകാ- വര് + ഇല്ല= വരില്ല. ചിലപ്പോൾ ഒല്ലാ= ഒലാ- അരുതു-

വരും- ഉ-ം പോവ് ഃ ഒല്ലാ= പോവൊല്ലാ പൊ
വരുതു- എന്നാൽ ആ ഒഴികെ ക്രിയാനാമത്തിന്റെ പി
ന്നിൽപൂൎണ്ണക്രിയയുമാകും. ॥൨൭൮॥

മൂ- അകൎമ്മമെയ്യിരട്ടിക്കിൽ
സകൎമ്മകവുമാസ്സീരും
പോകുംവൃഥാവിലായുസ്സും
പോക്കുമജ്ഞാനിയായവൻ ॥൧൭൯॥

വ്യാ- അകൎമ്മക പ്രകൃതികളിലെ കകാരവും മറ്റും
ഇരട്ടിച്ചാൽ അവതന്നെ മിക്കതും സകൎമ്മകമായിത്തീ
രും ഉ-ം- പോകും പോക്കും പിന്നെ- ഒഴുകു- ഒഴു
ക്കു- നിറയു- നിറയ്ക്കു- പറയു- പറയ്ക്കു- മുതലാ
യവ നൊക്കിക്കൊൾക. ൧൭൯

മൂ- ഹേതുരൂപങ്ങളിത്തിപ്പി
സാമാന്യേനസകൎമ്മമെ
വരുത്തിനളനേദൈമീ
രമിപ്പിച്ചുസതീസദാ ॥൧൮൦॥

വ്യാ- ഇവിടെ ഹേതുക്രിയകൾക്കു പ്രായേണ സകൎ
മ്മകംതന്നെ മതിയായിരിക്കും എങ്കിലും- ഇ- ത്തി-
പ്പി- ഈവക പ്രത്യയങ്ങൾ ഒന്നൊ രണ്ടൊ ചേൎന്നും
നടക്കും. ഉ-ം വരുത്തി- വരുത്തിച്ചു- വരുത്തിപ്പിച്ചു
പിന്നെ കൊല്ലിച്ചു- കൊല്ലിപ്പിച്ചു- മുതലായവയും
കണ്ടുകൊൾ. ॥൧൮൦॥

മൂ- ആനാളാരായയീരെന്നൊ
മന്തൃല്ലിംഗാദിലക്ഷണം
വന്നീടുന്നവയററത്തി
ലൃന്നംകവിയിലാകവെ ॥ ൧൭൩॥

വ്യ- ഭാരതദേശത്തിലെ മററൊരു ഭാഷയും വഹി
ക്കാത്ത ഒരു വിശേഷവിധി തമിഴിനുണ്ടു. അതു ക്രിയ
യിൽ ലിംഗചിഹ്നം കൂടി ഉള്ളതാകുന്നു. അവ ഇവി
ടെ കവികളിൽ മാത്രം പ്രയോഗിച്ചുകാണും. ന്നൂ
ൽപ്രകാരം ആവക ലിംഗാദി പ്രത്യയങ്ങൾ താഴെ
പറയുന്നവയാകുന്നു.

| | | | | |
|---|---|---|---|---|
| പ്ര- | ഏക | ആൻ ആൾ | ബഹു | ആർ |
| മ- | ഏക | ആയ | ബഹു | ംരംർ |
| ഉ- | ഏക | ഏൻ | ബഹു | ഓം |

ഇവ ചേൎത്ത ഉദാഹരണങ്ങൾ മേൽ പലേടത്തും ക
ണ്ടിരിക്കാമെങ്കിലും ഇവിടെ കാണിക്കാം. അവൻ ക
ണ്ടാൻ അവൾ കണ്ടാൾ അതു കണ്ടു നീ കണ്ടായ-
ന്ീർ A നിങ്ങൾ കണ്ടീർ- ഞാൻ കണ്ടേൻ- ഞങ്ങൾ
കണ്ടോം ഇവയിൽ ംരംർ- ഓം ഇവ വളരെ ചുരുക്ക
മെ പ്രയോഗിച്ചു കാണു. ഏൻ എന്നുള്ളത അൻ- എ
ന്നമായിരിക്കുന്നു. ഉ-ം പോകുവൻ= പോകുവേൻ.ക
ണ്ടായൊ (കോയം) ॥൧൭൪॥

മൂ- കൃദന്തതചായതുല്യംതാൻ
വിനയേച്ചമിയുക്കളെ

വൎത്തമാനന്താവ്യംത്തുവൽ
തരാതെവരുവാൻപണി ॥ ൧൬൩ ॥

'വ്യ- കൃദന്തത്തിൽ തും- യ പ്രത്യയങ്ങളാൽ വരു ന്ന അവ്യയീ ഭാവക്രിയകൾക്ക ശരിയായി മലയാള ത്തിലെ അപൂൎണ്ണക്രിയകളായ വിനയച്ചങ്ങൾക്ക ഇ- ഉ- രണ്ടു പ്രത്യയങ്ങളുള്ളവ ഇവിടെ പൂൎണ്ണ ക്രിയ കൾക്കതന്നെ ഉപയോഗിച്ചുവരുന്നതിന്നുമുമ്പു പല ഉദാഹരണവും കണ്ടിരിക്കും- എന്നാൽ അവകൾക്ക അ പൂൎണ്ണതാചിഹ്നം മീത്തൽ അൎദ്ധ ചന്ദ്ര രേഖയാലൊ ഉ ശാരികയാലൊ-സ്പഷ്ടമാവും. പിന്നെ നിഷേധ ത്തിൽ തു- ശാരികയോടുകൂടി എ- പ്രത്യയം കാണും ഉ-ം തര് + ആ + തു + എ= തരാതെ- കാണാതെ ചെയ്യാതെ മറ്റും കാൺക, പിന്നെ സംസ്കൃതത്തിലെ ചതുൎത്ഥ്യൎത്ഥത്തിലുള്ള-തും പ്രത്യയത്തിന്ന പകരം ഇവി ടെ ആൻ പ്രത്യയം നടക്കും. ഉ-ം വര് A വരു+ ആൻ= വരാൻ A വരുവാൻ.॥൧൬൩॥

മൂ- പൊതുവാമൂവുരണ്ടിന്നു
മേവിധിപ്രാൎത്ഥനോട്ടുമേൽ
പോരുപോകട്ടെ ഞാനിപ്പോ
ളൊരുകാൎയ്യംതരാംസഖെ ॥൧൬൪॥

വ്യ- മുൻപറഞ്ഞ ഉ- ഊ- പ്രത്യയങ്ങൾ പ്രകൃ തിക്ക ചേൎന്ന മൎയ്യാദ നടപ്പു മുതലായവയെ സൂചിപ്പി ക്കുന്നു. ഉ-ം അങ്ങനെ വരു- നടക്കു- നല്കൂ- മുതൽ കാണ്ക. പിന്നെ ഒട്ടു എന്നതിന്ന മേൽ ഏ- ചേൎന്ന

ഒരുവക വിധി പ്രാൎത്ഥനയേയും കാണിക്കും- ഉ-ം-
ആകഃ+ ഒട്ടെ+ എ= ആകട്ടെ- പൊകട്ടെ- ഇരിക്കട്ടെ-
മുതൽ കാണ്ക. ||൧൭൪||

മൂ- ഭൂതഭൂതമസംഭൂത
ഭൂതത്തിന്നേയുമന്തമാം
പെരുമ്പാമ്പന്നതിന്നാനേ
കണ്ടേനെമീനലോചനാം ||൧൭൫||

വ്യാ- വളരെ മുമ്പുകഴിഞ്ഞ കാലത്തിൽ ഉണ്ടാവാ
ത്ത ഒരു കാൎയ്യത്തെ കുറിക്കുന്നതും ഏതന്നെ- ഉ-ം-
തിന്നാനെ- കണ്ടെനെ- ഇവയ്ക്കു നിശ്ചയാൎത്ഥവും
വരും.

മൂ- മുമ്പിന്നാംവിനയേച്ചത്തി
ലാലിൽസംഭാവനാവ്യയം
വലഞ്ഞാലുപകാരത്തെ
ചെയ്കിലായവനുത്തമൻ ||൧൭൬||

വ്യാ- മുൻപറഞ്ഞ ഇ- ഉ- ത- ട- റ- മുതലാ
യ ഭൂതരൂപത്താലുള്ള വിനയേച്ചത്തിന്മേൽ (ആൽ)
സാധാരണ പ്രകൃതികളിൽ- ഇൽ- A കിൽ- ഇവ
കളാൽ സംഭാവനരൂപമായ ക്രിയകളുണ്ടാകും അവ
യും അപൂൎണ്ണങ്ങളും അവ്യയീഭാവങ്ങളും തന്നെ ഉ-ം-
വലഞ്ഞു+ ആൽ= വലഞ്ഞാൽ- ചെയ്ക+ ഇൽ ചെ
യ്കിൽ മററും കാണ്ക- സംഭാവനയെന്നാൽ ഭവിക്കാ

മെന്നുമഹിക്കുന്നതുതന്നെ-

മൂ- തുലിന്മെല്പശുറിക്കെല്ലാ
മാശിസ്സുംവിധിയുംമതം
കാലമാകിലുമീവണ്ണം
പേപ്പയാലുംമകനെവനെ ॥൧൬൦॥

വ്യാ- മുൻപറഞ്ഞ സംഭാവനയുടെമെൽ വരുന്ന ഉം- പ്രത്യയം വിധി- ആശിസ്സുപ്രശ്നമ മുതലായവയെ കാണിക്കും- ഉ-ം- പോയാൽ + ഉം= പോയാലും- പ്രകൃതിക്കമേൽ എല്ലായിപ്പോഴും മുൻ വിനയേച്ചിത്തിന്നമേൽചിലപ്പോഴും ഉം- പ്രത്യയം അനുവാദകത്തെ അല്ലനിബന്ധം മാത്രം കാണിക്കും. ൧൬൦

മൂ- എന്നല്ലിലതുവേണമ്മെല്ലാ
ലെന്നുപോലൃനവേതുകൾ
തന്നിലെമള്ളകൾക്കെല്ലാ
മൊന്നിലുണ്ടാകുമൂനതാ ॥൧൬൧॥

വ്യ- എൻ- അൽ- ഇൽ- അതു വേൺ- ഉൾ- ഒൽ- പോൽ ഇവ ഊനക്രിയാധാതുക്കൾ ഇററിൽ നിന്നുത്ഭവിക്കുന്ന ക്രിയകൾക്കു കാലാദി ലക്ഷണങ്ങളിലൊന്നിൽ കുറവുണ്ടായും മിക്കതുമവ്യയസ്വഭാവമായുമിരിക്കും: ॥൧൬൧॥

മൂ- എനിന്നുകാണാമെന്നെങ്കി
ലെന്നാലവ്യയമെന്നുക

എന്നാൽവിനകളായീട്ടു
മെന്നാനെന്മാനുമെന്നുവാൻ ||൧൬൮||

വ്യാ- എൻധാതുവിൽനിന്നു (സം) (ഇതി- ഇത്ഥം ഏവം) ഒരം അൎത്ഥത്തിൽ എന്നു (യദി തൎഹി ചേൽ) ഒരം താല്പൎയ്യത്തിൽ എങ്കിൽ= എന്നാൽ ഭൂതം നിശ്ച യത്തിലും എന്നുവാൻ= എന്മാൻ ഭാവി സംശയത്തി ലും വരുന്ന ക്രിയകളുമായിരിക്കും. എന്നുക- എന്ന ത്തു പൂൎവ്വാതനക്രിയാനാമരൂപം (കൃഗ) കാണും ഇവ യിൽ- എന്നു- എന്നത്തു- എന്ന രൂപങ്ങൾക്കു കൎത്തൃ പ്രയോഗവും കൎമ്മണിപ്രയോഗവും മററും ഗാൎത്ഥവ യററസാഹ്യവർകൾ കാണിച്ച ഗോഷ്ഠികൾ മലയാള വിദ്വാന്മാൎക്കു ഒരു നേരമ്പോക്കായി തീൎന്നിരിക്കുന്ന ത്തു അദ്ദേഹം അറിഞ്ഞു വ്യസനിക്കാത്തതും ആശ്ചൎയ്യം തന്നെ. ||൧൬൮||

൧൭൦ അല്ലിൽനിന്നല്ലയില്ലോരൊ
ന്നല്ലാഗ്ഗാദിസമസ്തവും
അല്ലലല്ലെന്നുഭാവിച്ചാ
ലില്ലയെന്നുവരുന്നതൊ ||൧൭൦||

വ്യാ- അൽ_ ഇൽ- ഇവരണ്ടും നിഷേധധാതു കൾ (സ) ന A നൊ എന്നതിന്നു ശരിയെങ്കിലും ഒരു പൂൎണ്ണക്രിയയായി നടക്കുംതാനും. ഇവയിൽ അ ല്ല- ഇല്ല- ഒരംലാ എന്നു ഓരൊ രൂപം മാത്രം കാ ലഭേദം കൂടാതെ നടക്കുന്ന അവ്യയ,. ൧൦-ം പോ

വില്ല- പോകുന്നില്ല- പോയില്ല- അല്ലായ്ക- അല്ലാ ഞ്ഞു മുതൽ സമാസങ്ങങ്ങൾതന്നെ. ||൧൩൩||

മൂ- അരുവേരതിലുണ്ടാക
മരുതെന്നൊന്നുഭാവിതാൻ
ഒരുനേരവുമൾക്കാമ്പി
ലരുതായ്മനടിക്കൊലാ ||൧൩൪||

വ്യാ- അരുധാതുവിൽനിന്നു അരുതു എന്നൊരു ന പുംസക ക്രിയാരൂപംമാത്രം അവ്യയമായിനടക്കുന്നു- അരുതാഞ്ഞു- അരുതായ്ക- മുതൽ സമസ്തങ്ങൾ ||൧൩൪||

മൂ- വേണിന്നുവേണംവേണ്ടാതാൻ
വേണുന്നുവേണ്ടുവേണുക
വേണംനല്ലൊരുതൻേറട
മാണിന്നുംപെണ്ണിനുംസഖെ ||൧൩൫||

വ്യാ- വേൺ ധാതുവിൽനിന്നും വേണം- വേണ്ടു. (അകാലം) വെണുന്നു (വ) വേണ്ടു A വേണ്ടാ (ഭാ) വേണുക എന്നു പഴയനാമരൂപവും ഉണ്ടു- പിന്നെ വേണ്ടാഞ്ഞു- വേണ്ടായ്ക- ഇവമുതൽ സമ സ്തങ്ങൾതന്നെ ||൧൩൫||

മൂ- ഉള്ളതിന്നുണ്ടുപിന്നുള്ള
വുള്ളവേതുള്ളവങ്ങുള്ളൻ

മുട്ടുള്ളവള്ളിയേനോക്കി
ലുളള്ളതെല്ലുണ്ടട്ടശ്ശ്ടം ||൧൩൩||

വ്യാ- ഉൾ ധാതുവിൽനിന്നു- ഉണ്ടു- (വൎത്ത) ഉ
ള്ള- (ഭാ) ഉള്ളപേരെച്ചം- പിന്നെനാമം- ഉള
വ- ഉളൻ- ഇവതന്നെ ഉണ്ടു എന്നത സകൎമ്മക
മെന്നു (ഗാ) കാണിച്ചത ഒട്ടും ചേരുന്നതുമല്ല- അ
തെപ്പൊഴും അകൎമ്മകംതന്നെ- ഉണ്ടാകുന്നു മുതൽ
സമാസങ്ങൾ ||൧൩൩||

മൂ- ഒല്ലൊല്ലാവല്ലവേമേലാ
നല്ലമാററങ്ങളോക്കിലൊ
ഒല്ലാതകാരിയംചെയ്യാ
ലെല്ലാംവല്ലായ്മയാസ്ഥതാം ||൧൩൪||

വ്യാ- ഒൽ ധാതുവിൽനിന്നു- (ഒൽ=കൂട്ട) ഒല്ലാ-
ഒലാ- വേലാ A മേലാ ഇവയെല്ലാം ഭാവിനിഷേ
ധങ്ങൾ- ഒ=വ=മ- ആയി വന്നതെന്നറിക ||൧൩൪||

മൂ- പോലിന്നുപോലെ പൊലുംപോ
ലുപമാകേട്ടുകേളിയും
നാലാൾപോലെനടക്കുന്നോ
നാലിലൊന്നാസ്ഥതുനുപോൽ ||൧൩൫||

വ്യാ- പോൽ ധാതുവിൽനിന്നു-പൊലെ A പൊ
ൽ- പോലും A പോൽ- ഇവ തമിഴിൽ ബഹുളമ്ല

ഭാ ക്രിയാഭാഗത്തെ വഹിക്കമൊകില്ലാ ഇവിടെ ക്രിയാലക്ഷണം കേവലം വിട്ടു- ഉപമവാചകംകേട്ടു കേളീസൂചകം- (ശാ) അവനെപോലെ എന്നതിൽ പോലെ എന്നത അവനെ എന്ന ദ്വിതീയയെ വഹിക്കുന്നതിനാൽ സകൎമ്മകക്രിയയായിപ്പറഞ്ഞതു ഒരുന്ധതന്നെ അല്ലാത്തപക്ഷം- പ്രതി- അന്തരാ മുതലായ സംസ്കൃതാവ്യയങ്ങളും ദ്വിതീയയെവഹിക്കുന്നതിനാൽ സകൎമ്മങ്ങൾ തന്നെയാകേണ്ടിവരും ഇതിൽ പോലുക പഴയരൂപം (കൃഗാ) ॥ഃനൃപ॥

മൂ- അക്ഷ്ണോലിപ്രായമായിങ്ങു
കാണുമേകാമധേനുപോൽ
ആക്കായിച്ചെയ്തു നിയ്യായി
നാശമായി നമുക്കിഹ ॥ഃന്നൻ॥

വ്യാ സാംസ്കൃതത്തിൽ കലി ധാതുപോലെ ഇവിടെ ആ=ആങ ധാതുവിന്റെ രൂപം ഭൂതത്തിൽ പ്രത്യേകവും ബഹുവിധ പ്രയോഗത്തെ വഹിക്കും- ഉ- ം- ആക്കആയി എന്നതിൽ ഉദ്ദെശപൂൎത്തിമാത്രം- നീആയി- എന്നതിൽ കാരണാൎത്ഥം- നാശമായി എന്നതിൽ സംഭവാൎത്ഥത്തിൽ പൂൎണ്ണ ക്രിയാപ്രയോഗം മറ്റും കാണ്ക.

ഇതി ക്രിയാലൊകം സമാപ്തം.



മൂ- സ്വരാദിപാതവുംമററം
ചേരുമവ്യയജാതിയിൽ
പരമാംരണ്ടിലുംപററാ
തൊരുജ്ജാതിയതാമിഹ ||൱൨൦||
സംസ്കൃതത്തിൽപുനശ്ശശ്വ
ദ്ധന്തയാവദ്യദാതദാ
ചിരായബലവത്സുഷ്ഠു
ചിച്ചനാന്തങ്ങളുംപലവ്വ ||൱൨൧||
കഞ്ചിദീഷന്മനാഗല്പം
സദ്യസ്സപദിതൽക്ഷണം
സാംപ്രതംസംപ്രതിഹഠാൽ
കിമുസ്വസ്തിനിർഭരം ||൱൨൨||
കദാചിജ്ജാതുചാജസ്രം
കേവലംസഹസാജ്ഞസാ
ഇദാനീമന്വഹംനിത്യം
മുഹുരിത്യാദിയവ്യയം ||൱൨൩||

വ്യാ- സ്വഃ (സ്വൎഗ്ഗം) മുതലായി ചിലനിപാതമായ വയ്യുംമററും എന്നുപറഞ്ഞതിനാൽ- നാമക്രിയാപദങ്ങളുടെ ലക്ഷണങ്ങളിൽനിന്നു ഭേദിച്ചവയെല്ലാമെന്നം കണ്ടുകൊള്ളണം, രണ്ടുമുതൽ നാലുക്കൂടി മൂന്നു ശ്ലോകങ്ങളിൽ സംസ്കൃതാവ്യയങ്ങളെ ചുരുക്കത്തിൽ കാണിച്ചിരിക്കുന്നു- ഉ-ം- പുനഃ- ശശ്വൽ- ഹന്ത- പിന്നെ മൂലത്തിൽ പറയാത്തയഥാ- തഥാ മുതലായവയും കണ്ടുകൊൾക- ||൱൨൩||

സൂ- ഓരോവിഭക്തിരൂപങ്ങൾ
കോലുമിന്നിവയെങ്കിലും
തൽപ്രയോജനമില്ലെങ്കി
ലവയവ്യയമാംധ്രുവം ॥൧൭൪॥

വ്യാ- ഒരു ശബ്ദത്തിൽ ചില വിഭക്തിരൂപങ്ങൾ ചേൎന്നുകാണുന്നതിനാൽ അവ അവ്യയമല്ലെന്നു വിചാരിച്ചുകൂടാ- എന്നാൽ ഏതു വിഭക്തിരൂപംചേൎന്നിരിക്കുന്നുവൊ അതിന്റെയൊ മറെറാ അൎത്ഥവാജനിക്കുന്നില്ലെങ്കിൽ അവ അവ്യയമായിത്തന്നെയിരിക്കും- ഉ- ം- വേഗേന- വേഗാൽ- വേഗത്തിൽ- ഇഹത്തിൽ- ചിരേണ:- ചിരായ- ചിരാൽ- ചിരസ്യ- മേല്പറഞ്ഞവയിൽ രൂപഭേദമുണ്ടെങ്കിലും- അൎത്ഥാനുഭവത്തിന്നു ഭേദമില്ലെന്നറിക- മെൽപ്രകാരംതന്നെ ഇവിടെ- ഇവിടെക്കു- ഇവിടത്തിൽ ഇവിടത്തിലേക്കു മുതലായവ കണ്ടുകൊൾക ചിലപ്പൊൾ അവിടത്തിൽ- അവിടുന്നു- മുതൽക്കു വിഭക്തിയും പറയാം ॥൧൭൪॥

സൂ- സ്ഥലകാലപ്രകാരാദി
പ്രമാണാൎത്ഥങ്ങൾമിക്കതും
അവ്യയീഭാവമാന്നീടും
ദിവ്യഭാഷാനുസാരതഃ ॥൧൭൫॥

വ്യാ- സ്ഥലം- കാലം- ദിക്കു- പ്രകാരം- അളവു- ഇത്യാദി അൎത്ഥത്തിലുള്ള പദങ്ങൾ മിക്കവാറും

അവ്യയം- ഉ- ഠ- അവിടെ- അപ്പോൾ- അങ്ങനെ അത്ര- ഇത്ര- അങ്ങ് - താഴെ സാധാരണയായി ചില ദൃഷ്ടാന്തങ്ങൾകൂടി കാണിക്കുന്നു. ||൧൭൬||

മൂ- വണ്ണംപ്രകാരമുടനേ നലമോടുചെമ്മെ
തിണ്ണംതെരിക്കുന്ന നിരക്കെപരക്കെയെ
ന്നം|| ഏറെകുറെപ്പലചിലാപ്പടിയെത്ര
മറവും തോറുംപെരുത്തു പുനരങ്ങനെ
യെങ്ങുമെല്ലാം ||൧൭൭||

വ്യാ- സ്പഷ്ടം- ഇവകൂടാതെയും ചിക്കന്നു- പെട്ടന്നു- പരിചിൽ- പരിചൊടു- അകലെ- അടുക്കെ- അന്നു- ഇന്നു- അത്ര- എന്നാൽ- അന്നാൽ- കിഴക്കു- വടക്കു- മുതലായവയും മുൻകാണിച്ച സംസ്കൃതാവ്യയങ്ങളും മറ്റും പ്രയോഗങ്ങളെ കണ്ടറിഞ്ഞു യഥാക്രമം വകതിരിച്ചുകൊള്ളേണ്ടതല്ലാതെ ഇവയുടെ പ്രയോഗങ്ങളെ കുറിച്ചു അധികം പറയുന്നതനാവിശ്യമായിരിക്കാം ||൧൭൮||

മൂ- സ്വരാന്തമെച്ചമൂന്നംവാ
തരമ്പോലൊരുവന്തവും
ചേരുമവ്യയജാതിക്കു
ശീരിലേരീതിയോക്കിലൊ ||൧൭൯||

വ്യാ- അ- എ- മുതലായ സ്വരങ്ങളവസാനിക്കുന്ന വന്ന വരാതെ പേരെച്ചമായ ആം- ആയ-

ന്നുകുന്ന വിനയച്ചമായ കൊണ്ടു- വന്നാൽ- ഊന ക്രിയകളായ എങ്കിൽ വേണം ഒരുവന്തമായ ഇതി പ്പോതുഇവയെല്ലാം ശാസ്ത്രരീതിക്ക അവ്യയങ്ങളായി രിക്കും ൨൦ം ഭാഗത്തിൽ ഗ്രന്ഥകൎത്താവിന്റെ അഭിപ്രാ യത്തെ ഭെദിച്ചു (ന്ദാ) പറഞ്ഞെടത്തൊളം ശാസ്ത്രവി രുദ്ധമാകുന്ന എന്നാൽ ചില വിഭക്തിമെലുംമററുംവ രുന്ന എ- പ്രത്യയം സമാസത്തിൽ ആഗമമെന്നു(ഥ) പറഞ്ഞതു അനുഭവത്തിന്നൊക്കുന്നില്ല ഉ- ം- ഗീഥി ലെ- രീതി ഇതു വ്യസ്തമായി നല്ലതു. ॥൧൭൧॥

മൂ- സംസ്കൃതന്തന്നിലേവാവാ
നാനാണ്ടുംബഹുധാവരം
എങ്ങാനുംപോയിതാരാണ്ടു
മെന്തുവാനതിററിന്നതെ ॥൧൭൨॥

വ്യാ- (സം) വികല്പാൎത്ഥത്തിൽ വരുന്നവാ- ഇവി ടെ വാൻ എന്നാവും ഉ- ം- എന്തുവാൻ- ആരുവാ ൻ- പിന്നെ അതു ലോപിച്ചു- ആൻ എന്നായി- ഉ- ം-എങ്ങാൻ- ആരാൻ- പിന്നെ- ആൻ- ആണ്ടു ആയി- ഉ- ം- എന്താണ്ടു- എന്നാണ്ടു- എങ്ങാണ്ടു- ഓൻ-എൻആക്കി- ആഭാസമായി- എങ്ങെൻ- എന്നും കാണും- ഇവയിൽ- ഉ- ം- ചേൎത്തു പൂൎത്തിയുമാക്കും- എങ്ങാനും- (ഥ) ഇതിനെ- ആനും- ഏനും- ആ ണ്ടും- എന്നാംമററും പറഞ്ഞത സൂക്ഷ്മത്തിലെത്താത്തു തന്നെ.

അവ്യയാലൊകം സമാപ്തം.

## വിശേഷണാലോകം

മൂ- ത്രൈകാലരൂപാച്ചുട്ടമ്പേ
രാന്ത്യക്രിയകളന്തഥാ
അമേവിശേഷണംകാമം
കിന്തുഗീർവ്വാണരീതിയും ॥൧൮൭॥
വീരനാംഖരനെക്കൊന്ന
രാമനായമഹാരഥൻ
പാരിക്കാംദൈവമാകുന്നു
കാമിക്കുന്നഫലപ്രദൻ ॥൧൮൮॥

വ്യാ- ഒരം മലയാളത്തിൽ- സംസ്കൃതരീതിയിൽ ത ന്നെ വിശേഷണ പ്രയോഗം നടപ്പുണ്ടു. ഉ-ം നന്ദ ജ്ഞൻ സുന്ദരൻ കൃഷ്ണനെഴുഴുന്നെള്ളി- എങ്കിലും ദ്രാ വിഡരീതിയിൽ വിശേഷണം രണ്ടുതരമാകുന്നു. ഒ- ന്നു എന്ന ധാതുവിൽനിന്നുള്ള ത്രികാലരൂപങ്ങളെ അററത്തിൽ വ്യസ്തമൊ സമസ്തമൊ ആയി വഹിക്കു ന്ന നാമപദങ്ങളും- ര- അപ്രകാരംതന്നെ ത്രികാ ലരൂപത്തിലും അ- എന്ന ചുട്ടെഴുത്തു സമസ്തമായി തന്നെ ചേൎത്ത ക്രിയാപദങ്ങളും ആകുന്നു- ഉ-ം വീ രൻ ഃ ആം= വീരനാം- ഖരവിശേഷണം- രാമൻ ഃ ആയ= രാമനായ- മഹാരഥവിശേഷണം- ദൈവം ഃ ആകുന്ന= ദൈവമാകുന്ന- പിന്നെ കൊന്നു ഃ അ= കൊന്ന- കാമിക്കുന്നു ഃ അ= കാമിക്കുന്ന- ഭാവിയിൽ സ്വാസ്വരൂപം- പാരിക്കാം- ഇവയെല്ലാം

ഫലപ്രദം- ശാശ്വതം- വിശേഷണം- മറ്റും കാൺക. ഇങ്ങനെയെല്ലാം കണ്ടുകൊള്ളേണ്ടതിന്റെ പുറമെ, ഇവയിലുള്ള കാലഭേദത്തെ- കവികൾ സൂക്ഷിക്കമാറില്ലെന്നും മേൽ ഉദാഹരണങ്ങളാൽ കാണേണ്ടുതാകുന്നു- ത്രേതായുഗത്തിൽ കഴിഞ്ഞ ഖരവിശേഷണത്തിൽ, ൭ാം- ശാശ്വതമായ ദൈവവിശേഷണം- പാരിക്കും- ഇവ- ഭാവിയായിരിക്കുന്നതുതന്നെ- ദൃഷ്ടാന്തം- വീരൻ ഖരൻ- രാമൻ മഹാരഥൻ- ഇങ്ങനെയുള്ള നാമമാത്ര വിശേഷണ പ്രയോഗമാകുന്നു, മുൻപറഞ്ഞ, ഒരു- എന്ന- ഇവയും അന്തത്തിൽ ക്രമേണ സമസ്ത വ്യസ്തമായവയും കാൺക.

## സംസ്കൃത ഉപസർഗ്ഗങ്ങൾ

൫൮- പ്രാദിയാമുപസർഗ്ഗങ്ങ
ളാദിഭാഷയിലെന്നപോൽ
ദ്രമിളം തന്നിൽ നല്ലാദി
യാമേ നാമവിശേഷണം ||൧൨൪||

വ്യാ- സംസ്കൃതത്തിൽ- പ്ര- അനു- വി- മുതലായി ഇരുപത്തിരണ്ടു ഉപസർഗ്ഗങ്ങളുള്ളവയ്ക്കു ഏകദേശം ശരിയായി തമിഴുവഴിക്ക മലയാളത്തിലും- തിരു- നൽ- ചെറു- മുതലായി ചിലതുണ്ടു. എന്നാൽ സംസ്കൃതത്തിലേവ നാമത്തിന്നും ക്രിയയ്ക്കും ചേരും- ഇവിടെ നാമങ്ങൾക്കുമാത്രമെ ചേരു. ഉ-ം അതിഃപ്രീതി- അനുഭവൽ- സുമുഖൻ- നിഷ്കൃഷ്ടം- തിരുനാമം- ചെറുകുളം ||൧൨൫||

മൂ- പ്രാപാവപരിദുൎന്നി
പരാനിരഭിനിസ്സ്വധി
പ്രത്യുപാത്യപിസംവ്യാനു
ദുപസൎഗ്ഗങ്ങൾ സംസ്കൃതെ ॥൧൭൭॥

വ്യാ- പ്ര- അപ- അവ- പരി- ദുർ- ദുസ് - നി- പരാ- നിർ- അഭി- നിസ് സു- അധി- പ്രതി- ഉ പ- അതി- അപി- സം- വി- ആ= (ആങ് ) അ നു- ഉൽ- ൨൦ ഇരിപത്തരണ്ടും സംസ്കൃതത്തിലെ ഉ പസൎഗ്ഗങ്ങൾ- ഇവ ക്രിയകളോടു ചേരുമ്പോൾ മാ ത്രമെ ഉപസൎഗ്ഗങ്ങൾ എന്നു പറയ്യൂ. ഇവയെ എല്ലാം അടക്കിയതായ താഴെ ശ്ലോകത്തിൽ നോക്കി അറി ഞ്ഞുകൊൾക. ॥൧൭൭॥

മൂ- അത്യന്തം പരിവൎജ്ജയേദനുദിനംദുസ്സം
ഗമാജ്ജന്മത സ്സംസൎഗ്ഗഃ സുജനൈരു
പെത്യനിതരാമഭ്യന്നതിംപ്രാൎത്ഥയേൽ
ദുൎവ്യാപാരപരാപവാദമപിധായാവാ
പ്യനിഷ്കാമതാംനിൎവ്വൈരംവിമതേഷ്വ
പിപ്രതിദിനംവേദാന്തമദ്ധ്യേത്ത്വസേൽ
॥൧൭൮॥

വ്യാ- ൨൦ മേൽശ്ലോകത്തിലെ എല്ലാ പദങ്ങളെ യും വേർപിരിച്ചുനോക്കുമ്പോൾ മുൻപറഞ്ഞ ഉപസ

ൎഗ്ഗങ്ങളെ നാമങ്ങളോടും ക്രിയകളോടും സമാസമായി ചേൎന്നിരിക്കുന്ന ദൃഷ്ടാന്തങ്ങൾ കാണാം. ഇവകൂടാതെ (മാ) ഷില അധികം പറഞ്ഞവ ഉപസൎഗ്ഗങ്ങളല്ല-പ്രമാണം സിദ്ധാന്തകൌമുദിതന്നെ.

മൂ- കരുനൽപെരുവൽചെംവെൺ
പുതുകടുഅരുതണ്ണുറു
കുറുമുൻചെറുമററുംകാൺ
തിരുതത്ഭവസമ്മതം ॥൧൮൬॥

വ്യാ- കരു- നൽ- പെരു- വൽ- ചെം- വെൺ- പുതു- കടു- അരു- തൺ- ഉറു- കുറും മുൻ- ചെറു- തിരു- ഇവയും ധാതുവൎഗ്ഗത്തിൽ ഗുണവികാരികളായ മററുപലതും മലയാളത്തിൽ നാമപദങ്ങളുടെ ആദിയിൽ സമാസമായി ചേൎന്നുകാണും- ഇവ തമിഴിൽ കരുമൈ- നന്മൈ- പെരുമൈ- ഇങ്ങനെയും ഇവിടെ കരുമ- നന്മ- പെരുമ ഇങ്ങനേയും ഭാവനാമങ്ങളാക്കിയും കാണും- എന്നുമാത്രമല്ല ഇവയും മററു ധാതുക്കളെപോലെതന്നെ ഓരോപ്രത്യയ ച്ചേൎച്ചയിൽ പലവിധ പദങ്ങളുംനൽകും- ഉ-ം- ചെറിയവൻ- ചെറുതു- മൂത്ത- ഇളയ- മുതലായവ- ഇവയിൽ കരു- കാർ- പെരു- പേർ- എന്ന ദീൎഘിച്ചുംമററും കാണും- ഉ-ം- കാൎകിൽ- പേരാൽ- താഴെ മൂന്നു ശ്ലോകങ്ങളിൽ കാണുന്ന ദൃഷ്ടാന്തപദങ്ങളെ നോക്കി എല്ലാം കാൺക- ॥൧൮൯॥

മൂ- ചേന്താരിളന്തേഞ്ഞൊരുതുള്ളിചിന്നും
തണ്ടെന്നലും നൽകുളൂർവെണ്ണിലാവും
വൻതുമലക്കാവുകരിങ്കുയിൽപ്പെൺ
ചിന്തുംചിലക്കോതിരുവോണമല്ലൊ
കൊടുവെയിൽകൊണ്ടുടൽമൂടിയും
ചുടുമണലടികൊണ്ടുചുട്ടതന്നടിയും
നെടുവയൽനടുവേകഷ്ടം
കിടുകിടയാരാണ്ടുമണ്ടുന്നു ||൫൦||
കുറുമൊഴിനറുമലരോലും
പുതുമടുമത്തുമൂത്തവണ്ടിനുണ്ണരുതൊ
അറുകുലകരുതിത്താനേ
തുറുമിഴിയോടുംപറക്കുന്നു ||൫൧||

വ്യാ- സ്പഷ്ടം- ||൫൧||

വിശേഷണാലോകം സമാപ്തം.

## വാചകാലോകം

മൂ- വാചകംനാക്കുസംസാരം
ലേഖനംഗദ്യപദ്യവും
രീചാദ്ധികവിപങ്ക്ത
മൊക്കുന്നുലൃത്തരോത്തരം ||൫൨||

വ്യാ- മൂന്നു പരിഭാഷാലോകത്തിൽ വിവരിച്ചവ

ണ്ടു കൎത്തൃകൎമ്മക്രിയായോഗം A കൎത്തൃക്രിയായോഗം- എന്നവാചകം നാലുതരമാകുന്നു- ൧- സാധാരണജനസംസാരം- ൨- പലവിധ എഴുത്തുകൾ- ൩- ാം തരം ശബ്ദാൎത്ഥചമല്ക്കാരവത്തായ- ഗദ്യം- ൪- വൃത്താദിയും കൂടിചേൎന്ന പദ്യം A ശ്ലോകം- ഇവയിൽ ഉത്തരോത്തരം ശ്രേഷ്ഠവും വ്യാകരണപ്രയോജനവിഷയവും ആകുന്നു- കൎത്തൃക്രിയാമാത്ര വാചകത്തിൽ ക്രിയ അകൎമ്മകം- (എന്നാൽ- ക്രിയാപദം കൎമ്മശക്തിയെക്കൂടി അടക്കമെന്നഭിപ്രായം) ഉ-ം- അവൻപോയി- എന്നതിൽ- പോയി എന്നതിന്നു- പോക ചെയ്തു എന്നും പക്ഷാന്തരം. ൧൯൨

മൂ- എച്ചങ്ങൾ പൂൎണ്ണമാകുമ്പോ
ളുച്ചൊന്നൊരുപവാക്യമാം
എച്ചമാങ്ങെൻക്രിയാഖ്യായു
മെച്ചുണ്ടാം നീണ്ടവാചകം

വ്യാ- പേരെച്ചം- വിനയെച്ചം ഇവയും ക്രിയാനാമത്തിൽ പൂൎവ്വഭാഗവും സംപൂൎണ്ണമായി അവസാനിക്കുന്ന ചെറുവാചകങ്ങൾതന്നെ (ഗ) ഉപവാക്യങ്ങളെന്നു പറയുന്നതു- പിന്നെ മേൽപറഞ്ഞ എച്ചങ്ങളും- എൻ- ധാതു രൂപങ്ങളും ഉം- എന്നതും ഭാവരൂപം അല്ലെങ്കിൽ ക്രിയാനാമവും ഇടയ്ക്കിടയ്ക്കു ചേൎത്തു ചേൎത്തു ഒരു വാചകത്തെ എത്രയും നീട്ടാം.

ഉദാഹരണങ്ങൾ ഒടുവിലെത്തെ ആലൊകത്തിൽ കണ്ടറിയാം.

മൂ- കൎത്തൃകൎമ്മക്രിയാബന്ധ
ച്ഛാത്തിനുണ്ടാംവിശേഷണം
ഓൎത്താൽപൊരുത്തംഗീൎവ്വാണെ
പ്പൊരുത്തിയില്ലിതരങ്ങളിൽ ||൧൩൮||

വ്യ- ഒരുവാചകത്തിലെ പ്രധാനാംശങ്ങളായ- കൎത്തൃപദം- കൎമ്മപദം- ക്രിയാപദം- ഇവററിന്നും- ഇവയെ തൊട്ടുതൊട്ടു നില്ക്കുന്നവററിന്നും- സഹജമൊ താൽകാലികമൊ ആയ വിശെഷണങ്ങൾ ചേൎന്നു വാചകത്തിലുണ്ടാം എന്നാൽ സംസ്കൃതത്തിൽ വിശേഷണ വിശേഷ്യങ്ങൾക്കു തമ്മിൽ ലിംഗവിഭക്തിവചനങ്ങളിലും മററും സമത്വംവെണമെന്നു നിൎബ്ബന്ധമുണ്ടു- ഇതരഭാഷകളിൽ അതു ചുരുക്കംതന്നെ- മലയാളത്തിൽ തമിഴുമുറയുള്ള പ്രഥമയിൽ പൊരുത്തം സാധാരണവും മററു വിഭക്തികളിൽ ബഹുദുൎല്ലഭവും കാണും- ഉ-ം- അവൻ നല്ലവൻ- അവൾ നല്ലവൾ- അതു നല്ലതു- പിന്നെ- അവൎക്കു പലൎക്കും- ശരങ്ങളാലഞ്ചാൽ- അവരിൽ ചിലരിൽ മുതലായവ എന്നാൽ വിഭക്തിപ്പൊരുത്തത്തെ ആൎണ്ട്രൂപസംബന്ധവാചികളടക്കുന്നു എന്നും കാണ്ക- ഉ-ം- കെമനായ രാമന്റെ സംസ്കൃതൊദാഹരണം താഴെശ്ലോകത്തിൽ ||൧൩൯||

മൂ- യോഗാഭ്യാസപരൊയോഗീ
പശ്യൻസംസാരമസ്ഥിരം

(൧൩൭)

കൈവല്യംപരമനന്ദ
മിച്ഛത്യാത്മനികേവലെ ॥൧൩൫॥

വ്യാ- മേൽപറഞ്ഞതിന്റെ അനന്വയാൎത്ഥം പറയുന്ന തിനെനോക്കി വിശേഷണപ്രയോഗങ്ങളെ അറിഞ്ഞു കൊൾക- യോഗാഭ്യാസപരനായിരിക്കുന്ന യോഗി സംസാരത്തെ അസ്ഥിരമെന്നു കണ്ടിട്ടു കേവലനായി രിക്കുന്ന ആത്മാവിങ്കൽ പരമാനന്ദമായ കൈവല്യ ത്തെ ഇച്ഛിക്കുന്നു- ഇതിൽ വിശെഷണങ്ങളായ- യോഗാഭ്യാസപരഃ- വശ്യൻ- അസ്ഥിരം- കേവലെ പരമാനന്ദം ഇവ- യോഗീസംസാരം- ആത്മനി- കൈവല്യം എന്ന വിശെഷ്യങ്ങളോടു ലിംഗവചന വിഭക്തികളിലും ഒത്തിരിക്കുന്നു- എന്നും വശ്യൻ എ ന്നതു താൽകാലികമെന്നുമറിക. ॥൧൩൬॥

മൂ- കേരളേകവിയിൽകാണാ
മിതമൂലാനുലിംഗവും
കുരങ്ങന്മാർകളിക്കുന്നി
തോരോവൃക്ഷങ്ങളിൽസഖെ ॥൧൩൭॥

വ്യാ- ഒരു മലയാളത്തിൽ സംസ്കൃതം- തമിൾ-ഒരു രണ്ടു ഭാഷാസൂത്രങ്ങളേയും അനുസരിച്ചാകുന്നു നാമ പദത്തിലെ ലിംഗം എന്നാൽ ഓരോ വ്യംഗാദിപ്ര യോഗങ്ങൾക്കു അതാതുസമയം അഭിപ്രായാൎത്ഥത്തി നു തക്കതായും കവികളിൽ കാണും- ഉ-ം ഉത്ത രാൎദ്ധത്തിൽ കുരങ്ങന്മാർ- എന്നതു മൂലത്തെ അനുസ

രിച്ചും വൃക്ഷങ്ങൾ എന്നതു തമിഴിനെ അനുസരിച്ചും വരുകുന്നപോലെ മറ്റും കാൺക. ‖൧൩൩‖

മൂ- പൊരുത്തംവചനെവേണ
മൊരുക്കൂട്ടത്തിലാകിലാം
പരരാംക്കൂട്ടമൊട്ടുന്ത
പൊരുതാർജ്ജനമാകവെ ‖൧൪൬‖

വ്യാ- വചനത്തിലും സാധാരണപൊരുത്തംവേണം എന്നാൽ സമൂഹാൎത്ഥത്തിൽ വേണമെന്നില്ലൎത്താനം- ഉ-ം- പരർ- ക്കൂട്ടം- ജനം- പൊരുതാർ- ജനങ്ങൾ പൊരുതാരെന്നതന്നെ വേണ്ടതു. ‖൧൪൭‖

മൂ- കൎത്താവിലെങ്കിൽപ്രഥമാ
കൎത്താകൎമ്മംദ്വിതീയയും
വൃദ്ധിശ്ശുദ്ധിന്ദദാത്യേവ
വൃത്തിശ്ശുദ്ധിയെനൽകുമെ ‖൨൪൮‖

വ്യാ- മുൻപെ ക്രിയാലോകത്തിൽ പറഞ്ഞ മൂന്നു മാതിരി ക്രിയകളിൽ ഒന്നാമതായ കൎത്താവിലായാൽ കൎത്താവു പ്രഥമവിഭക്തിയിലും കൎമ്മം ദ്വിതീയയിലും വരും. ഉ-ം വൃത്തിഃ ശുദ്ധിം ദദാതിഏവ= വൃത്തി ശുദ്ധിയെ നൽകും തന്നെ. ഇസ്സുദാഹരണം പോലെ കണ്ടുകൊൾക. ‖൧൪൮‖

മൂ- തൃതീയകൎത്താ കൎമ്മത്തിൽ
കൎമ്മംപ്രഥമയുംമതം
സതൈരലോകിയവരാൽ
കാണപ്പെട്ടിതവൻസഖൈ ॥൧൯൯॥

വ്യ- മേൽപ്രകാരം ക്രിയകൎമ്മത്തിലായാൽ കൎത്താവു തൃതീയയിലും കൎമ്മം പ്രഥമയായുമിരിക്കും. ഉ-ം തൈഃ സഃ അലോകി= അവരാൽ അവൻ കാണപ്പെട്ടു- എന്നാൽ അ, കാ, ന്ന ക്രിയാനാമങ്ങളൊടു പെടു= പടു എന്നതു ചേൎത്താകുന്നു സാധാരണ മലയാളത്തിൽ- കൎമ്മത്തിൽ ക്രിയയെ ഉണ്ടാക്കുന്നതെന്നു കാൺക. കൎത്തൃകൎമ്മണിക്രിയകൾക്കു സൂക്ഷ്മമായ ഭേദം പറയാം- കൎത്താവിൽ ക്രിയയ്ക്കു- കൎത്താവിനും ക്രിയയ്ക്കും തമ്മിലാകുന്നു. പുരുഷവചനാദിപ്പൊരുത്തം കൎമ്മത്തിലായാൽ കൎമ്മത്തോടാകുന്നുവെന്നും കണ്ടുകൊൾക. സാധാരണനാമ പ്രഥമയിൽ പടുപിന കൎമ്മത്തിൽക്രിയയല്ല- ഉ-ം അവനടിപട്ടു ॥൧൯൯॥

മൂ- ഭാവത്തിൽ സംസ്കൃതാചാര
മേവ കൎമ്മവുമില്ലപോൽ
പികൈരകൂജി പൂങ്കാവിൽ
കൂകീകുയിൽകളാലിഹ ॥൨൦൦॥

വ്യാ- ഭാവത്തിൽക്രിയ സംസ്കൃതത്തിൽ മാത്രം നടപ്പു- ഇവിടെ മൂന്നുനാലുപദങ്ങളെക്കൊണ്ടും ആ സ

ഭാവം കാണിക്കുന്ന നടപ്പും പ്രാചീന പക്ഷമായിരി ക്കുന്നു. ൧-ാം പിൽക്കാലം അങ്ക്രേജി- 'പികങ്ങളാൽ കൃ ക്രുവെന്നുള്ളതുണ്ടായി ||൨൦൦||

മൂ- കചാപികൎമ്മങ്ങൾരണ്ടുണ്ടാ
മുണ്ടാമന്യാൎത്ഥ മൊന്നതിൽ
ഗാഃ പയൊദൊഗ്ധിപശുവെ
ചാൽകറപ്പതുകാൺകെടൊ

വ്യാ- ഒരു ക്രിയതന്നെ രണ്ടുകൎമ്മങ്ങളെ. അടക്കി യും കാണാം. (സം) ദ്വികൎമ്മകം, ഗാഃ പയഃദോഗ്ധി പശുവെ പാലെ കറക്കുന്നു- ഇതിൽ പ്രായേണ ഒ ന്നാമത്തേതിൽ ക്ലിഷ്ടാൎത്ഥം ജനിക്കും. പിന്നെ ഞണ്ടേ സാധുവർകൾ എന്നെ ചീത്തപറഞ്ഞു എന്നും മറ്റും ദ്വികൎമ്മമെന്നു പറഞ്ഞിട്ടുള്ളതു ശരിയായിട്ടില്ല. എ ന്തെന്നാൽ ചീത്ത എന്നതു ചീത്തയായി എന്ന ക്രി യാവിശേഷണമായി, പറഞ്ഞു എന്നതിനെ വിശേ ഷിപ്പിക്കുകയാകുന്നു. അഥവാ ചീത്തവാക്ക പറഞ്ഞു എന്നതന്നെയായിരുന്നാലും അപ്പോൾ 'എന്നെ എ ന്നപദത്തെ വഹിച്ചു ആന്തരമായൊ ബാഹ്യമായൊ കുറിച്ചു എന്നൊ മറ്റൊ ഒരുപദം ആവശ്യമായിരി ക്കും ||൨൦൧||

മൂ- വിനയാലണയുംപേരി
നുതകുംവിനയേച്ചവും

മാനിന്നപ്ലിയെക്കണ്ടാ
ലന്ങ്ങാനരുതെങ്ങുമെ ||൨൦൨||

വ്യാ- ഇനിക്കപോവാനരുതു- പോവാൻ= പോകന്നതു- അനങ്ങാൻ- അനങ്ങുന്നതു- അനങ്ങുക- ഞാൻ- അവൻ നടക്കന്നു കണ്ടു നടക്കുന്നു= നടക്കുന്നതു- രാമൻ വന്നു കണ്ടു ഞാൻ പോയി- വന്നു= വന്നതു- അവനെകണ്ടു എന്നും വിചാരിക്കാം ൧൦൩

മൂ- ഇരിവേരതിലേഭ്രതം
പരമാംവിനയാകവെ
പുരാണദൂരംകാണിക്കും
വൈരമുണ്ടായിരുന്നുപോൽ ൨൦൩

വ്യാ- സമസ്തക്രിയകളിൽ, ഇരുന്ന A ആയിരുന്ന എന്ന പരമാകുമ്പോൾ- കഴിഞ്ഞതിന്ന അധികം ദൂരം കാണിക്കും ഉ-ം ഉണ്ടായിതന്നു. ||൧൦൩||

മൂ- ഒരുവാക്യമതിൽ ക്രിയാപദംതാൻപരിമാനുംപലതങ്കിലുള്ളിലെച്ചും നരമ്മന്മ
സമെത്യ പാരിലായാലറിവാനുള്ളതന്ന
ന്തശായിതതാം ||൨൦൪||

വ്യാ- വാചകങ്ങളെ ദീൎഘമാക്കവാനുള്ള ആയുധങ്ങളായ മുൻപറഞ്ഞ വിശേഷണങ്ങളിൽ അപൂൎണ്ണങ്ങളായ ക്രിയകൾ- അങ്ങനെ ഒരു ദീൎഘ വാചക

ത്തിൽ പലതും ചേരുമ്പോൾ ഒടുവിലത്തേതു ഒഴി
കെ ശേഷമുള്ളവയെല്ലാം അവ്യയീഭാവത്തിലുള്ള
പൂൎവ്വകാലക്രിയകൾ ആകുന്നു- ഉ-ം- മേൽശ്ലോകഉ
ത്തരാൎദ്ധത്തിൽ (സം) സമേത്യ- (മ) ആയാൽ അ
റിവാൻ, ഉള്ളതു ഇവ അസ്പൃഷ്ടമായിരിക്കുന്നു- ആകു
ന്നു എന്ന ക്രിയയോടു സംബന്ധിച്ചുകാൺക. ||൧൦൭||

മൂ- അനേകമാകിൽപേരെച്ച
ന്തംവിനയെച്ചമാം
ദീനനായ്മാനിയായ്വാഴം
മാനവൻമാന്യനല്ലയൊ ||൧൦൮||

വ്യാ പേരെച്ചമായ വിശേഷണം ഒന്നിലധികം ഒ
രു വിശേഷ്യത്തോടുതന്നെ ചേരുമ്പോൾ ഒടുവില
ത്തെതൊഴികെ വിനയെച്ചമാകിയും പ്രയോഗം- ഉ-
ം- മേൽ ഉത്തരാൎദ്ധത്തിൽ ദീനനായി- മാനിയായി
വാഴുന്നു- എന്നാൽ വാഴുംഎന്ന ഒരു ക്രിയയുടെ വി
നയെച്ചങ്ങൾ എന്നുംവരാം- പിന്നെ മുറയ്ക്കു ദീന
നും മാനിയും- ആയിവാഴും എന്നിങ്ങനെ അപൂൎണ്ണ
ക്രിയാകൎത്താക്കളുടെ സംബന്ധം ഉം- എന്ന അവ്യ
യത്താലും ആവാം || ൧൦൮||

മൂ- കൊണ്ടുവെച്ചാദിപിന്നാമ്പോ
ളുണ്ടാമുംമുമ്പരംകചചിൽ
കണ്ടുംകൊണ്ടുതിരിച്ചാനോ
പുണ്ടുംവെച്ചവനല്ലുതം ||൧൦൯||

വ്യാ- ക്രിയാസമാസങ്ങളിൽ മദ്ധ്യേ ഉം ചെൎന്നട ക്കം- അതു പ്രത്യേകം- കൊണ്ടു- വെച്ചു മുതലായ ചില ക്രിയാപദങ്ങൾ പരമായിവരുമ്പൊൾതന്നെ- ഉ-ം- കണ്ടു + ഉം + കൊണ്ടു = കണ്ടുംകൊണ്ടു പൂണ്ടു + ഉം + വെച്ചു= പൂണ്ടുംവെച്ചു- ഠരം പ്ര യൊഗം സംസ്കൃതത്തിൽ- ഇയ്യങ്ങുന്ന എന്നൎത്ഥമായ വൎത്തമാനത്തെ ജനിപ്പിക്കുമെന്നറിക. ||൨൦൩||

മൂ- കഴിതോന്നദി ചിലതി
ലഴിയുന്നു ചതുൎത്ഥിതാൻ
കഴിയില്ലവനെന്നാലും
മൊഴിക്കാമെന്നുതോന്നിപോൽ||൨൦൪||

വ്യാ- കഴി- തോൻ- വേൺ- മുതൽ ചില ഊന ധാതുരൂപങ്ങളിൽ- കൎത്തൃത്ഥത്തിൽ ചതുൎത്ഥിതന്നെ വരും- ഉ-ം- അവനുകഴിയില്ലാ- മൊഴിക്ക ആം- എനിക്കതൊന്നി- എന്നാൽ ഇവയിൽ- അതു കഴി യില്ല- അതാവാം എന്നു= എന്നതുതോന്നി- ഇങ്ങ നെ പ്രഥമകൾതന്നെ ക്രിയയെ ഭരിക്കുന്നു. ||൨൦൪||

മൂ- ഇട്ടെന്നുകൂട്ടിയും ഭൂത
മൊട്ടുചെന്നിട്ടുപോന്നതെ
പൃട്ടിൽപ്രത്യേകമോരൊന്നു
കാട്ടും ചിലവകണ്ടറി ||൨൦൫||

വ്യാ- ഭൂതക്രിയാന്തത്തിൽ ഇട്ടു ചേൎത്തു ഉറപ്പിക്കാം-

ഉ-ം- ചെന്നു + ഇട്ടു= ചെന്നിട്ടു- പിന്നെ ചിലസ മാസക്രിയകളും പ്രത്യേകാൎത്ഥം വരുന്നവയെ ഭാഷാ പരിചയംകൊണ്ടുതന്നെ അറിയെണ്ടവയാകുന്നു- ഉ-ം- കൊണ്ടു + വാ= കൊണ്ടുവാ- കൊണ്ടുപൊ-മു തലായവ. ||൨൦൭||

സൂ- ആദരാതിശയത്തിങ്കൽ
പുനരുക്തിവരാംകദാചിൽ
വാദംമതിമതിക്ഷീണം
മാനംമിനമിനക്കൊടൊ ||൨൦൮||

വ്യാ- എന്തുകാൎയ്യത്തെക്കുറിച്ചെങ്കിലും ഉള്ളിലുള്ളതാ ല്പൎയ്യം അധികമായിരിക്കുമ്പോൾ ഒരു വാക്കുതന്നെ രണ്ടുമൂന്നുവട്ടം പറഞ്ഞേക്കാം. ഉ-ം മതിമതി മിനു മിനുക്ക- പിന്നെ പിറുപിറുക്ക മുതലായവ കാൺക.

സൂ- സംജ്ഞാസംബുദ്ധിമാത്രാൎത്ഥേ
സംജ്ഞയാപ്രഥമാമതാ
വിജ്ഞാനംപരമാനന്ദ
മജ്ഞാനംനരകംസഖെ ||൨൧൦||

വ്യാ- സംസ്കൃതത്തിലെ പ്രാതിപദികം A മലയാള ത്തിലെ ഒരു ശബ്ദം അതിനാൽ ഗ്രഹിക്കേണ്ടുന്ന വ സ്തുവെന്ന മാത്രമായ അൎത്ഥത്തിലൊ, അതിന്റെസം ബോധനമൊ A വിളിരൂപമൊന്നായ രൂപത്തിലൊ ആകുമ്പോൾ ആ ശബ്ദരൂപത്തിന്ന പ്രഥമ എന്നപേ

ർ- (ഒന്നാമത്തെ വിഭക്തി) ഉ-ം അജ്ഞാനം- സ്വ ഭൈ- മരം- എടൊ- മറ്റും കാൺക. എന്നാൽ ഒ രു ശബ്ദം ഉദ്ദേശിക്കുന്ന വസ്തുവിന്റെ യാതൊരു വിശേഷത്തെയും കാണിക്കാതെ അതെന്നുമാത്രം വരു മ്പോൾ പ്രഥമവിഭക്തിയിലാകുന്നു എന്നു താല്പൎയ്യം.

മൂ- അതിന്നുകൎമ്മാദ്യാധിക്യെ
ദ്വിതീയാദിപ്രവൃത്തിയാം
ഹിതംകഥയകല്യെനി
ഹിതത്തെപ്പറയേണമെ ॥ ൧൧൪ ॥

വ്യാ- മേൽപറഞ്ഞ പ്രഥമാരൂപശബ്ദത്താലുദ്ദേശി ക്കുന്ന വസ്തുവിൽ കൎമ്മകരണാദി വികാരങ്ങളെ ആ വശ്യപ്പെട്ടപ്പൊൾ ദ്വിതീയ- തൃതീയ- മുതലായ രൂ പപ്രവൃത്തിയും വരും- ഉ-ം- (സം) ഹിതം കഥയ= (മ) ഹിതത്തെപറക- എന്നാൽ സംസ്കൃതത്തിൽഎല്ലാ വിഭക്തി പ്രത്യയങ്ങളും പ്രാതിപദികത്തിന്മെൽവരി കയുംം ദ്രാവിഡങ്ങളിൽ പ്രഥമാരൂപത്തിന്നുമെൽ ദ്വി തീയാദി പ്രത്യയങ്ങൾ വരികയും നടപ്പെന്നു മുൻപ റഞ്ഞിട്ടുള്ളത ഓൎമ്മവച്ചുകൊള്ളുകയും വെണം- ൨ാം വിഭക്തി എപ്പോഴും ഒരുകൎമ്മത്തെ വഹിക്കുന്ന ക്രി യയോടു ചെൎന്നിരിക്കും- (ഗു) ദ്വിതീയ- അകൎമ്മ ത്തൊടും ചില നാമത്തൊടും ചേരുമെന്നുപറഞ്ഞതു- ശരിയല്ല- (ക്രിയായാമെവസംബന്ധഃകാരകാണാമ്മ തി സ്മൃതഃ) എന്ന പ്രമാണത്തിന്നപവാദമില്ലാതിരി പ്പാനും ഭാഷാരീതിയിലെ അനുഭവത്തിന്നു ഒക്കവാ

ന്നം എന്നെ ചേൎന്ന എന്നതിൽ എന്നെ എന്നതു തൃ
തീയക്കപകരം ദ്വിതീയ യായതൊ ചേൎന്ന എന്നതു
സകൎമ്മക ംതന്നെയായതൊ ആയിരിക്കണം- എ
ന്നെ പ്രിയമില്ലാ- എന്നതിൽ- (നസ്സിഷ്യതി) എന്ന
പോലെ പ്രിയമില്ലായെന്ന ഒന്നായി വിചാരിക്കേ
ണ്ടതും എന്നെ ചീത്തപറഞ്ഞു എന്നതിൽ ചീത്തയാ
യായി എന്ന ക്രിയാവിശേഷണമായി വിചാരിക്കെ
ണ്ടതുമാകുന്നു. ||൨൧||

മൂ- തൃതീയക്കിഹകൎമ്മത്തിൽ
കൎത്തൃതാകരണാത്മവും
ഹേതുസാഹിത്യമെന്നെല്ലാ
മോൎത്തുകൊള്ളുകബാലരെ ൨൧൨
ദാശേനബളിശെനൈതെ
മീനാഹന്തസമാഹൃതാഃ
ദാശനാൽബെളിശംകൊണ്ടു
ഹതിക്കപ്പെട്ടുമീനുകൾ ||൨൧൩
ഉത്സാഹെനപാപ്രാന്ത
മുത്സാഹത്തൊടുപാഠവും
സൽസംഗേനചസത്സംഗം
ഹേതുവായിട്ടുമാമിഹ ||൨൧൪||

വ്യാ- തൃതിയക്ക നാലുവിധം പ്രയോഗമുണ്ടു. ൧-
കൎമ്മത്തിൽ ക്രിയക്ക കൎത്താവാക- ൨- ക്രിയക്കു സാ
ധനമെന്ന കരണമൊക- ൩- കാരണമന്ന ഹേതുവാ
ക. ൪- സഹാൎത്ഥമെന്ന സാഹിത്യമാക. ഇവയിലു താ

ളിൽ കാണിക്കുന്ന സംസ്കൃത മലയാള ഉദാഹരണങ്ങ ളെ ക്രമേണ കണ്ടുകൊൾക. കൎത്താവു ദാശേന= ദാ ശനാൽ- കരണം- ബളിശേന=ബളിശംകൊണ്ടു-കാ രണം- സത്സംഗേന= സത്സംഗംഹേതുവായിട്ടു- സാ ഹിത്യം- ഉത്സാഹേന= ഉത്സാഹത്തൊടുകൂടി- ഇ വയിൽ കാരണപ്രയോഗം, മലയാളത്തിൽ മൂന്നുപ ദംകൂടിയെകഴിയൂ- അവ മൂന്നുംകൂടി ചെറിയൊരു വാചകമായിനിന്നു തൃതീയയെ വഹിക്കും. എന്നാൽ കരണപ്രയോഗത്തിൽ- കൊണ്ടു- എന്നും, സാഹിത്യ പ്രയോഗത്തിൽ ആൽ എന്നും കാണുന്നതു മുൻ നി ൽക്കുന്ന പദത്തോടു സമാസമായിതന്നെ ഇരിക്കുമെ ന്നു അനുഭവരസികന്മാരറിയും. ൩ാം വിഭക്തിക്കു (ഉ- ഗാ-) അധികം പ്രയോഗങ്ങളെ കല്പിച്ചിട്ടുള്ളത കേ വലം ഇവയിലടങ്ങും. ഊടെ- എന്നതും സാഹി ത്യംതന്നെ. ഉ-ം കടലൂടെ- മുതലായവ. ൧൭൩

മൂ- ചതുൎത്ഥീസമ്പ്രദാനത്തി
ലുദ്ദേശാൎത്ഥമനേകധാ
കവയെദേഹികനകം
കവിക്കുകൊടുപൊന്നെടൊ ॥൧൭൪॥

വ്യാ- ചതുൎത്ഥിക്കു കേവലം സമ്പ്രദാനം എന്നൊ രു പ്രയോഗമെ ഉള്ളൂ. സമ്പ്രദാനമെന്നാൽ ഉദ്ദേ ശാൎത്ഥം അതു പലപ്രകാരേണയും വരുംതാനും. ഉ-ം (സം) കവയെ- കനകം- ദേഹി= (മ) കവിക്കു- പൊന്നു- കൊടു- ൪ാം വിഭക്തിക്കും (ഉ) അധികം

പ്രയോഗം പറഞ്ഞവ ശരിതന്നെ എങ്കിലും ഇതിനെ ക്കുറിച്ചു വഴിയെ പറയും ॥൧൬൭

മൂ- പഞ്ചമിക്കൊന്നപാദാനം
തഞ്ചാമവധിയിൽസ്ഫുടം
മഞ്ചാദുദപതൽകഞ്ചൻ
മഞ്ചത്തിന്നുല്പതിച്ചതെ ॥൧൬൩॥

വ്യാ- പഞ്ചമിക്കും അപാദാനം ഒരു പ്രയോഗംത ന്നെ- എന്നാൽ അവധി എന്നു താല്പൎയ്യം. ഉ-ം സം സ്കൃതം മഞ്ചാൽ ഉദപതൽ= മലയാളം മഞ്ചത്തിൽനി ന്നു- ഉല്പതിച്ചു- താരതമ്യപ്രയോഗവും വഴിയെ കാണാം. ॥൧൬൩

മൂ- ഷഷ്ഠിക്കുപാൎത്ഥാതസംബന്ധം
ശ്രേഷ്ഠംശക്ത്യൎത്ഥവുംമതം
കാലസ്യവശഗംസൎവ്വം
കാലത്തിൻവശമൊക്കവെ ॥൧൬൯॥

വ്യാ- ഷഷ്ഠിക്കുസംബന്ധമൊ ശക്തിതന്നെയൊ പ്ര യോഗമായിരിക്കും- ഉ-ം- (സം) കാലസ്യവശഗം= (മ) കാലത്തിന്റെ വശത്തിലായതു ൬ാം വിഭക്തി കാരകങ്ങളിൽചേൎന്നതല്ലെന്നും നാമത്തൊടാകുന്ന സം ബന്ധമെന്നും മുമ്പെ പറഞ്ഞിട്ടുണ്ടല്ലൊ- പുതിയ വ്യാ കരണക്കാർ പലഷഷ്ഠിയും ചതുൎത്ഥിയായി അന്ധാളി ച്ചുപറഞ്ഞവ ശരിയല്ല- എന്തെന്നാൽ- നിനക്കു പേ

ർ എന്താകുന്ന എന്നതിൽനിന്നക്കൊന്നുള്ളത്തു ചതുൎത്ഥിയ
ല്ലാ ഷഷ്ഠിതന്നെ- മറ്റും കണ്ടറിഞ്ഞുകൊൾക ||൨൧൭||

മൂ- സപ്തമിക്കുടനാധാര
മത്രാധികരണാത്മമെ
പത്രെന്യസ്തംസമസ്തംപോൽ
പത്രങ്കൽവെച്ചസൎവ്വം ||൨൧൮||

വ്യാ- സപ്തമ്യധികരണെ എന്ന സൂത്രത്താൽ സപ്ത
മിക്കു ആധാരാത്മമായ അധികരണംതന്നെ പ്രമാ
ണം- ഉ-ം- (സം) പത്രെ- ന്യസ്തം= (മ) പത്രങ്ക
ൽവെച്ചു. ||൨൧൮||

മൂ- നിമിത്തംവിഷയംക്രൂടി
നിയമിക്കുന്നസംസ്കൃതെ
ചൎമ്മണിദ്വീപിനംഹന്തി
കൎമ്മണിച്യുതിമാഗതെ ||൨൧൯||

വ്യാ- സംസ്കൃതത്തിൽ നിമിത്തസപ്തമി- വിഷയസ
പ്തമി എന്നവയുമുണ്ട- ഉ-ം- ചൎമ്മണി= ചൎമ്മംനിമി
ത്തം- കൎമ്മണിച്യുതിം ആഗതെ= കൎമ്മംച്യുതിയെ ആ
ഗതമായിരിക്കും വിഷയത്തിംകൽ (കൎമ്മക്ഷയം വന്ന
പ്പോൾ) ||൨൧൯||

മൂ- ലുപ്തഷഷ്ഠിയുമുണ്ടല്ലൊ
ലുപ്തസപ്തമിയുംതഥാ

കുന്നിൻപൊന്മകൾമാറത്തു
കുന്നിമാലകൾചാൎത്തിപോൽ ॥൨൨൦॥

വ്യാ- ന്റെ- ഇൽ- പ്രത്യയങ്ങൾ ലോപിച്ചുവരുമ്പോൾ ലുപ്തഷഷ്ഠിസപ്തമികളെന്നുപറയും- ഉ-ം- കുന്നിൻ= കുന്നിന്റെ- മാറത്തു= മാറിൽ- കൌസല്യേടെ= കൌസല്യയുടെ എന്നതിൻ ലോപമില്ല. ॥൨൨൦॥

മൂ- രൂപാൎത്ഥങ്ങൾവിഭക്തീനാം
കേരളത്തിലവസ്ഥപോൽ
വരുമെങ്കിലുമോരാഞ്ഞാൽ
രൂപമില്ലെന്നുവന്നുപോം ॥൨൨൧॥

വ്യാ- സംസ്കൃതമിശ്രമായ ദ്രാവിഡരീതി മലയാളത്തിൽ വിഭക്തികളുടെരൂപത്തിനും അൎത്ഥത്തിനുംപ്രത്യേകം ഒരു വ്യവസ്ഥയില്ല- (ഇന്നരൂപത്തിന്നിന്ന അൎത്ഥമെവരുമെന്നുക്ലിപ്തമില്ല)എങ്കിലുംഭാഷാരീതിക്കു തക്കതല്ലാതെ പ്രയോഗിച്ചാൽ കഥയില്ലെന്നു പറയുംതാനും ॥൨൨൧॥

മൂ- സപ്തസപ്തിപ്രഥമായെന്ന
പ്രമാണാന്തരമിങ്ങിതം
സൂതങ്കയ്യുപിടിച്ചപ്പീ
നാഥൻരഥമിറങ്ങിനാൻ ॥൨൨൨॥

വ്യാ- സംസ്കൃതത്തിലെ പ്രാചീനവ്യാകരണ പക്ഷാന്തരത്തിൽ സവ്യസ്യപ്രഥമാ എന്ന പ്രമാണം ദ്രാവിഡരീതിയിൽ മിക്ക വിഭക്തികൾക്കും അനുകൂലിക്കുന്നു. ൭-ം മേൽ ഉത്തരാൎദ്ധത്തിൽ കൎമ്മ- ൨൧൦- സൂത്രൻ ഇവയെല്ലാം രൂപത്തിൽ പ്രഥമയും അൎത്ഥത്തിൽ ദ്വിതീയ- പഞ്ചമി- ഷഷ്ഠികളും നോക്കിയറിഞ്ഞുകൊൾക. ൨൫൨

സൂ- പ്രയോഗസ്യ ൧ഷ്ടം ചൊല്ലീടാം
രണ്ടുമൂന്നൊഴിനാശ്രയം
ഉദ്ദേശാവധിനാലഞ്ചി
ന്നാറിൻസംബന്ധശക്തിയും ॥൨൨൩॥

വ്യാ- ആശ്രയോവധിരുദ്ദേശ്യസ്സംബന്ധശ്ശക്തിരേവ ചായഥായഥാം വിഭക്ത്യൎത്ഥസ്സുപാംകൎമ്മേതിഭാഷ്യതഃ- ൦൨൦ മേൽകാണിച്ച പ്രമാണത്താൽ ദ്വിതീയ- തൃതിയ- സപ്തമി- ഇവയ്ക്കു ആശ്രയാൎത്ഥവും- ചതുൎത്ഥിക്കു ഉദ്ദേശാൎത്ഥവും പഞ്ചമിക്കു അവധ്യൎത്ഥവും- ഷഷ്ഠിക്കു സംബന്ധമൊ ശക്തിമാത്രമൊ- അൎത്ഥവുംമാത്രമെ വളരെ സൂക്ഷിച്ചു നോക്കിലുള്ളു. എങ്കിലുംചില ഭേദങ്ങളെ ദ്രാവിഡങ്ങളിൽസാധാരണമായിവരുന്നവയെ പ്രത്യേകം വിവരിപ്പാൻ സ്ഥലവും കാലവും പോരായ്കയാൽ ഇതിനടിയിൽ ചില ശ്ലോകങ്ങളാൽ പറയും അവയെ നോക്കി ശേഷവും ഊഹിക്ക. ൨൫൩

മൂ- മൂന്നേഴരണ്ടും യോഗത്തി
ലൃന്നും നാലുചിതത്തിലാം
ഏന്നോടെന്നിലുമെന്നേയും
ചേൎന്ന്മൊരിന്നുമാങ്ങുയും ॥൨൨൪॥

വ്യാ- ഒരുവസ്തു മറ്റൊന്നിനോടു ചേരുന്നു എന്ന ൎത്ഥത്തിൽ വരുന്ന ക്രിയാവാചികളുടെ മുൻപിൽനി ൽക്കുന്നതു- സാധാരണ തൃതീയ- സപ്തമീ- ദ്വിതീ യ- ഇവക്രമോൽകൎഷമായും യോഗ്യയോഗത്തിൽ- ചതുൎത്ഥിയും ആകുന്നു- ഉ-ം- സൂക്ഷ്മം എന്നാൽ കൂടു ക- ഒരുമിക്ക- ചേരുക- യോജിക്ക- പററുക- അ ണക- ഇടപെടുക- അടുക്ക- മുട്ടുക- തടുക- തൊടു ക- ഇവമുതലെല്ലാം സംയോഗാൎത്ഥങ്ങളെന്നും കാ ൺക. ॥൨൨൪॥

മൂ- വിയോഗേരണ്ടുമൂന്നഞ്ചും
ഞായമേഴിൽപരസ്പരം
തായെപ്പിരിഞ്ഞുതായോടു
തായമാരവർതമ്മിലും ॥൨൨൫॥

വ്യാ- വിയോഗമെന്നാൽ വെർവ്വാടൎത്ഥത്തിലുള്ള വാ ക്കുകളെന്നൎത്ഥം പിരിക- വേർപെടുക-ഒഴിയുക-അ കലുക- വാങ്ങുക- ഇവമുതൽ ക്രിയകൾക്കുമുമ്പു മിക്ക തും ദ്വിതീയ- തൃതീയ- പഞ്ചമി- ഇവ സാധാര ണവും- തമ്മിലാവുമ്പോൾ സപ്തമിയും നിൽക്കും-

൨-ാം സൂക്തം-ലങ്കയിൽനിന്ന വാങ്ങിമലർ മങ്കയ്ക്കു ||൨൨൭||

മൂ- താരതമ്യത്തിലഞ്ചേഴും
പാരംഭേദമതില്ലെടൊ
നേരെക്കാൾവലുതല്ലൊന്നും
തരംപോലെപണത്തിലും ||൨൨൮||

വ്യാ- താരതമ്യാൎത്ഥത്തിംകൽ പഞ്ചമിയും സപ്തമിയും വലരെ ഭേദംകൂടാതെതന്നെ പ്രയോഗിച്ചുവരും- നെരേക്കാൾ- പണത്തിൽവലുതു- പണത്തിൽവെച്ചു എന്നു അധികം ഗുണം ||൨൨൮||

മൂ- തരത്തിലോരൊരുവിഭക്തിപിമ്പെ
വരുന്നവാക്കിൻപൊരുളാവിഭക്തെഃ
പ്രയോഗമാക്കിപ്പറയുന്നതാകിൽ
പ്രയോഗമോൎത്താലനവസ്ഥമല്ലൊ ൨.൨൯

വ്യാ- പുതിയവയ്യാകരണന്മാരായ (ഗാ)ഓരൊവിഭക്തികൾക്കു വഴിയെ ചേരുന്ന വാക്കുകളുടെ അൎത്ഥം സംസ്കൃതസംജ്ഞയിലാക്കി അതു ആ വിഭക്തിയുടെ പ്രയോഗമെന്നപറഞ്ഞതു കൊള്ളാവുന്നതെങ്കിലും പ്രയോഗങ്ങൾക്കു അനവസ്ഥത വരുമെന്നമാത്രമല്ല- പാഠകന്മാരുടെ ബുദ്ധിക്കു പരിഭ്രമതയും സംഭവിക്കാം- എന്തെന്നാൽ പനിക്കനെന്ന- ഇതിൽ ചതുൎത്ഥിക്കു യോഗ്യതാപ്രയോഗം പറയുന്നപക്ഷം- പനി

ക ചിത്ത- എന്നതിൽ അയോഗ്യതാപ്രയോഗവും പറയേണ്ടിവരുന്നു- എന്നാൽ ക്രിയായാമേവസംബന്ധഃ കാരകാണാമിതിസ്മൃതഃ- ഷഷ്ഠിഒഴികെയുള്ള വിഭക്തികൾക്ക ക്രിയാപദത്തോടുതന്നെ സംബന്ധമെന്നിരിക്കുന്നതിനാൽ ഓരൊ ക്രിയകൾക്ക മുൻവരുന്നവിഭക്തികളുടെ പ്രയോഗം ആ- ക്രിയാൎത്ഥത്തെപ്പററിയിരിക്കുമെന്ന വിചാരിച്ചുകൊള്ളേണ്ടതാകുന്നു.॥൨൨൭॥

മൂ- ഓരൊവിഭക്തിമെൽചേരു
മോരൊരവ്യയമുണ്ടിഹ
ഗീൎവ്വാണദ്രാവിഡന്യായാ
ലവതാഴെപറഞ്ഞിടാം ॥൨൨൮॥
ദ്വിതീയമേല്പ്രതെപ്രത്യ
ഭ്യന്തരെണാന്തരാവിനാ
തൊട്ടുചൊല്ലിക്കുറിച്ചേവം
കൊണ്ടെന്നുംവരുമെസഖെ ॥൨൨൯॥

വ്യാ- ദ്വിതീയയുടെമേൽ ചേരുന്ന സംസ്കൃതാവ്യയങ്ങൾ- ഋതെ- പ്രതി- അഭി അന്തരേണ- അന്തരാ- വിനാ- മലയാളത്തിൽ അതുപോലെ ആവിഭക്തിയിൽ ചേരുന്ന അവ്യയങ്ങൾതൊട്ടു- ചൊല്ലി- കുറിച്ചു- കൊണ്ടു- ഉ-ം തം- ഋതെ= അവനെ ഒഴിഞ്ഞു (സം)(അദ്ധ്യാത്മരാമായണം)മററുംകാൺക. ॥൨൩൦॥

മൂ- തൃതീയമേൽവിനാസാദ്ധം
സാകംസത്രാസമംസഹ

ദ്വയോഃപൃഥഗ്വിനാനാനാ
കൂടിഒന്നിച്ചുമായിഹ ॥൨൩൦॥

വ്യാ- മേൽപ്രകാരം ദ്വ- മേൽവരുന്ന(സം)വിനാ- സാൎദ്ധം- സാകം- സത്രാ- സമം- സഹ- എന്നാൽ- വിനാ ദ്വി- ദ്വ- മേലും പൃഥക്- ദ്വ- പ- മെലും- കാണും മലയാളത്തിൽതൃതീയക്കമെൽകൂടി- ഒന്നിച്ചു- ആയി- ആയിട്ടു- എന്നും മററുംകാൺക. ॥൨൩൦॥

മൂ- ചതുൎത്ഥിക്കായിവേണ്ടിഹ
പഞ്ചമീമേലനേകമാം
അന്യേതരപരൊഭിന്ന
പ്രാക്പൂൎവ്വപ്രഭൃതിബ്ബഹിഃ ॥൨൩൧॥

വ്യാ- ചതുൎത്ഥിക്കമേൽ ആയി- വേണ്ടി- എന്ന മലയാളത്തിൽമാത്രം നടപ്പു- ഉ-ം മനുഷ്യൎക്കായി വേണ്ടി- പഞ്ചമിക്കമേൽ- അന്യ ഇതര- പര- ഭിന്ന- പ്രാക്- പൂൎവ്വ-പ്രഭൃതി- ബഹിഃ ഇവ സംസ്കൃതംതന്നെ തസ്മാൽ പൂൎവ്വംമുതലായവ കാൺക. ॥൨൩൧॥

മൂ- കൃതാൎത്ഥൊപരിഷഷ്ഠിമെൽ
സപ്തമീമേലെവെച്ചുമാം
ഇവയുംതാരതമ്യേന
കണ്ടുകൊള്ളേണമഞ്ജസാ ॥൨൩൨॥

വ്യാ- ഷഷ്ഠിമേൽ- കൃതെ- അൎത്ഥെ- ഉപരി- ഉ

പരീക്ഷാൽ- ഇവവരും- ഉ-ം- തസ്യകൃതെ- ഉപരി- അത്ഥം പിന്നെ മലയാളത്തിൽ സപ്തമിക്കുമേൽ ഏകദേശം പഞ്ചമിക്കൊക്കുന്ന താരതമ്യം വെച്ചുമറ്റും കാൺക- നിദ്ധാരണത്തിന്ന- സംസ്കൃതത്തിൽ ഷഷ്ഠി സപ്തമികൾ ഇവിടെ സപ്തമീമാത്രമാകയാൽ താരതമ്യത്തിന്ന ഭേദിച്ചുപറഞ്ഞതാണു. ||൨൩൨||

മൂ- സംബോധനക്കുഹെക്കൂടെ
തത്സമെനാമമുമ്പിലാം
കേരളത്തിലതന്തത്തി
ലേതാനെന്നറിയേണമെ ||൨൩൩||

വ്യാ- സ്പഷ്ടം- ഉ-ം-ഹേരാമ= രാമനെ- ||൨൩൩||

മൂ- വിഭക്ത്യത്ഥങ്ങളിവണ്ണം
വിഭാഗിച്ചുധരിക്കെണം
തൽപ്രയൊഗവിധംപോലെ
കല്പിച്ചാലുംയഥൊചിതം ||൨൩൪||

വ്യാ- അത്ഥം- സ്പഷ്ടം. ||൨൩൪||

മൂ- കൃഷ്ണോരക്ഷതുമാംകൃഷ്ണ
നെന്നെരക്ഷിക്കവേണമെ
കൃഷ്ണംഭജെകൃഷ്ണനെഞാൻ
ഭജിച്ചീടുന്നുസവ്വദാ ||൨൩൫||

കൃഷ്ണേനലോകസ്സുവേ്ായം
തെനൈവാഭാവികൃഷ്ണനാൽ
ഇപ്പാരതെല്ലാമവനെ
കൊണ്ടുതാനുളവായിപോൽ ॥൧൩൩॥
കൃഷ്ണെനയുഞ്ജതീരാധാ
കൃഷ്ണനോ്ടൊത്തുരാധയും
കൃഷ്ണായദത്തംശ്രീകൃഷ്ണ
നായികൊണ്ടേകിമന്മനം ॥൧൩൪॥
കൃഷ്ണന്നുനൽകിയെന്നന്താൻ
ചതുൎത്ഥിക്കൎത്ഥമാമെടൊ
കൃഷ്ണാദ്ദ്വീതംകൃഷ്ണങ്കൽ
നിന്നുണ്ടായിതുസൎവ്വം ॥൧൩൫॥
കൃഷ്ണാന്നെശഃകൃഷ്ണനെക്കാ
ളീശനാരുള്ളപഞ്ചമീ
കൃഷ്ണസ്യദാസഃകൃഷ്ണൻെറ
ദാസൻഞാനിഹകേവലം ॥൧൩൬॥
കൃഷ്ണെസദാഭക്തിരസ്തു
കൃഷ്ണങ്കൽഭക്തിയെപ്പൊഴും
ഉണ്ടാകവേണംഹെകൃഷ്ണ
നമസ്സെകേവലാത്മനെ ॥൧൩൭॥
അവ്യയാനാമനെകാൎത്ഥം
ദിവ്യഭാഷയിലെമതം
ദിവ്യമാമതുസൎവ്വത്ര
ഭവ്യമവ്യാഹതംസഖെ ॥൧൩൮॥

വ്യാ- സംസ്കൃതത്തിൽ അവ്യയങ്ങൾക്ക അനേകാൎത്ഥം സംഭവിക്കം വാചകങ്ങളിൽ പലപ്രകാരമുള്ള അൎത്ഥപുഷ്ടിക്കം ശബ്ദചതുരക്കത്തിന്നം അത്രു എല്ലാടവും വ്യാപിച്ചും വിശേഷമായും ഇരിക്കം- എന്നാൽ നാമത്തിന്നും ക്രിയക്കം വേണ്ടുന്ന ലക്ഷണങ്ങൾ ക്രൂടാതേയും അവയുടെ പ്രയോഗങ്ങളെ വഹിക്കുന്നതിനാലെ ന്നതാല്പൎയ്യം ||൨൬൧||

മൂ- ഭവച്ഛബ്ദ്യുന്തുയുഷ്മത്തിൻ
ഭാവത്തിൽപ്രഥമൻമതം
ഭവാൻഭവതുമെടീമ
ഭവസാഗരതാരകഃ ||൨൭൨||

വ്യാ- നീയെന്ന അൎത്ഥത്തിൽ ഭവാൻ എന്ന സംസ്കൃതപദം പ്രഥമപുരുഷനാണ- ഉ-ം ഭവാൻ- ഭവതു= താം- ഭവ- നീ ഭവിക്കേണമെ ||൨൭൨||

മൂ- നീയെന്നതിന്നുപകരം
താനെന്നുംപറയാമിഹ
നാഥൻതാനിഹഞാന്താനൊ
താനോപോകുന്നുചൊല്ലെടൊ ||൨൭൩||

വ്യാ- നീ എന്നതിന്നുപകരം താൻ എന്നുപറയാം എന്നാൽ എല്ലാവിധ നാമങ്ങൾക്കും അറത്തിൽ അത്രു ഘനവാചിയായൊ നിരൎത്ഥകമായ ശാരികയായൊ ഉപയോഗിച്ചുവരുന്നതുമാണ- ഉ-ം താൻ പോകുന്നുവൊ= നീ പോകുന്നുവൊ- നാഥൻതാൻ-

ഞാന്താൻ- മററുംകാൺക. ||൨൫൨||

മൂ- തന്നെപ്പോലെയിരിപ്പോരിൽ
താനെന്നുംതാങ്കൾതെല്ലുമേൽ
നിങ്ങളുങ്ങുന്നുമെന്നോരൊ
ന്നാഭിജാത്യാദിഗൌരവേ ||൨൫൩

വ്യാ- തനിക്കുസമന്മാരെ താൻ എന്നും അല്പം മേ
ലേ ഉള്ളവരെ താങ്കൾഎന്നും വലിയ ആളുകളെ
നിങ്ങൾ- അങ്ങുന്നു- എന്നും- ആണ പറയേണ്ടതു-
പിന്നെ അവിടുന്നു- ഇവിടുന്നു- മററുംകാണ്ക. ||൨൫൩||

മൂ- ഗുരുക്കന്മാരിലുംമററും
വചനംബഹുകൊള്ളുമെ
കേരളേവചനംപാൎത്താൽ
ഗുരുത്വംപോലെതാൻമതം ||൨൫൪||

വ്യാ- ഗുരുത്വമുള്ളവരിലും മററും ബഹുവചനംത
ന്നെ നടപ്പു ശേഷം സ്പഷ്ടം ||൨൫൪||

മൂ- തന്നിൽതാണവരെച്ചൊൽനീ
യെടയെന്നതിലുംലഘു,
സമാനന്മാരിൽഞാനെന്നും
ശൂദ്രാദികൾയഥാക്രമം ||൨൫൫||
രാജാക്കന്മാരിലുംമററു
മടിയാനെന്നുചൊല്ലേണം

(൧൩൭)

ആഭിജാത്യംതികഞ്ഞോരു
ഭൂദേവപ്രഭുവാദികൾ ॥൧൪൬॥
ഞാനെന്നതിന്നുപകരം
നാമിങ്ങെന്നാദിചൊല്ലുമെ
ഠരംവണ്ണമാംവകതിരി
ക്കാംവണ്ണമറിയേണമെ ॥൧൪൭॥

വ്യാ- സ്പഷ്ടം ॥൧൪൭॥

മൂ- മനയില്ലംമഠംകോവി
ലകംകൊട്ടാരമങ്ങിടം
ഭവനാംവീട്പുരയും
ചാളയുംവേർതിരിക്കെണം ॥൧൪൮॥

വ്യാ- മലയാളത്തിൽ ഭവനം എന്നൎത്ഥമായ മേൽ ശ്ലോകത്തിലെ എല്ലാ വാക്കുകളുടെയും പ്രയോഗം ജാതിഭേദംപോലെ എന്ന പ്രകാരം എല്ലാം കാൺക. ॥൧൪൮॥

മൂ- ചുട്ടൊരുക്കളുരുവിക്കെണംപരം
മുട്ടിതൊന്നുപറയാവതല്ലടൊ
സൎവ്വപൂൎത്തിയുമപൂൎവ്വമാൎദ്ദവും
സൎവ്വലോകരുമറിഞ്ഞിടേണമെ॥൧൪൯॥

വ്യാ- ചുട്ടൊരുക്കൾ= ആ- ഠരം- ഒരു- ഇവ നാമത്തിന്റെ മുമ്പിലായാൽ- സൎവ്വസൎവ്വരൂപത്തിലും- പി

മ്പിലായാൽലിംഗാന്തരൂപം ഉരുവിച്ചും വരികഞായം ഉ-ം- ആ- പുരുഷൻ- സ്ത്രീ- വസ്തു= പുരുഷനവൻ- സ്ത്രീയവൾ- വസ്തുവതു- അതുകാലം എന്നാസാധ്യം- മുട്ടിതൊന്നു= ൨ം ഒരുമുട്ട- ഒരു പുരുഷൻ=പുരുഷനൊരുവൻ- ഒരു പെൺ- പെണ്ണൊരുവൾ- ഒരുവസ്തു- വസ്തുവൊന്നു- പിന്നെ- സൎവ്വനാമങ്ങളിൽ- ഭാഷാരീതിക്ക അററത്തിൽ ഉം- ചേരെത്ത പൂൎത്തി വരു- എന്നാൽ അതു അപൂൎവ്വമെന്നാകിൽ മാത്രമെ അങ്ങനെവരു- ഉ-ം വസ്തുക്കളെല്ലാം- അഥവാ സൎവ്വനാമങ്ങൾ വേറെ വിശേഷ്യത്തിൻമുമ്പിലായാൽ ആ വിശേഷ്യത്തിന്മേലാണ ചേരുന്നനടപ്പു- ഉ-ം എല്ലാവസ്തുക്കളും= വസ്തുക്കളെല്ലാം- ൨ം മേൽപറഞ്ഞവയെല്ലാം തത്ഭവമല്ലാഴ്ക്കു വെവ്വെറെ എടുത്തു വ്യാകരിക്കേണം. ||൨൭൦||

മൂ- ആരാനന്യാൎത്ഥമേതാന്താ
ഞ്ചേരുമേയതിനപ്പുറം
ആരാൻെറപല്ലിനെക്കൊള്ളു
താന്താൻെറതൊണ്ണുനല്ലുപോൽ ||൨൭൧||

വ്യാ- മററൊരാൾ എന്നൎത്ഥത്തിൽവരുന്ന- ആരാൻ എന്നതു എപ്പൊഴും താന്താൻ എന്നതിനോടു സംബന്ധിക്കും- ഉ-ം സ്ലോകം ||൨൭൨||

മൂ- ആരുമെന്നാലരുതെന്നത്രെ
വേണമെന്നാകിൽവേണ്ടതാൻ

ഉണ്ടെങ്കിലില്ലയാണെങ്കി
ലല്ലെവംവിപരീതഗീഃ ||൨൫൭||

വ്യാ- മലയാളത്തിൽ- ഒന്നിന്നനേരെ വിപരീത മായി വരുന്നവാക്കുകളെ താഴെ പറയുന്നു- ആം= ആവാം- അരുതു- വേണം- വേണ്ടാ- ഉണ്ടു- ഇ ല്ല- ആണ= ആകുന്നു- അല്ല- ആണ എന്നതു സ ത്യവാചകവും- ഉ-ഠ- നിന്നാണു- എന്നും ഗ്രഹിച്ചു കൊൾക ||൨൫൭||

മൂ- സ്വരത്തിൽഫലംഭേദിക്കു
മൊരുന്നുലതിനില്ലടൊ
തരമ്പോത്സരസാലാപ
മീരാണികരുതീടെണം ||൨൫൮||

വ്യാ- സംസാരത്തിൽ (സ്വരം എന്നാൽ ഉച്ചാര ണം) സ്വരഭെദംകൊണ്ടു അൎത്ഥം വളരെ ഭേദിച്ചു വരും- അങ്ങനെ വരുന്നവയ്ക്കു ഒരു സൂത്രം കല്പിപ്പാ നംപാടില്ല- അവയെ- സാരസന്മാർ പറയുന്ന ഇ രുമന വാക്കിലുംമററുംകേട്ടറിയേണ്ടതാകുന്നു. ||൨൫൮||

മൂ- ഓകാരത്തിന്നുചോദ്യാശ്ച
ൎയ്യാനുവാദപരാഭവം
ആകവെകണ്ടുകൊണ്ടാലും
കാൎയ്യംപോലിഹബാലരെ ||൨൫൯||

വ്യാ- ഓ- എന്ന അവ്യയത്തിന്റെ ഉച്ചാരണഭേദംകൊണ്ടു- ചോദ്യം- അശ്രദ്ധ്യം- അനുവാദം- പരാഭവം- മറ്റുംവികാരങ്ങൾ ധ്വനിക്കും- അവ തരംപോലെ ഗ്രഹിക്കേണ്ടതല്ലാതെ -ദൃഷ്ടാന്തം എഴുത്തിൽ കാണിപ്പാൻ പാടുള്ളതുമല്ല- (ഗാ) വാക്യത്തിലെ പ്രയോഗം- ചോദ്യത്തിലടങ്ങും- ഉ-ം- ;എങ്കിലൊ- എന്നതിലെ- ഓ- കേൾപ്പാനാവശ്യപ്പെടുന്നവൊ എന്നതു സങ്കോചിച്ചു ഒടുവിലേത്തേതുമാത്രം പുറപ്പെടിയിച്ചതാണ. ||൨൭൨||

മൂ- കല്പനാചോദ്യപാരുഷ്യ
സംഗ്രഹോപേക്ഷയാദിയാം
വികാരംകാട്ടുമേകാര
മാട്ടേപോകട്ടെഞാനെടൊ ||൨൭൩||

വ്യാ- ഏ- അവ്യയത്തിന്നും മേൽപ്രകാരം- കല്പന ചോദ്യം- പാരുഷ്യം- ഉൾക്കരുതൽ- ഉപേക്ഷ-പിന്നെ- അപേക്ഷ- ഉറപ്പു- അഭാവം- ഹാസ്യം- മറ്റും വികാരങ്ങളുണ്ടു ||൨൭൪||

മൂ- ഉമ്മിതസ്വാശ്രിതപൂർണ്ണത്വം
തമ്മിൽസംബന്ധഭാവവും
സമ്മതംപുനരെല്ലാച്ചി
ന്നമ്മനാനാവികാരതഃ ||൨൭൫||

വ്യാ- സ്പഷ്ടം- എല്ലാസ്വരങ്ങൾക്കും സ്വരഭേദം

കൊണ്ടനെക വികാരങ്ങളുണ്ടാകുമെന്ന കാണ്ക. ഹാ-ഹി= ആ-൦രം അനുകരണാൽഭുതവാചികളും മറ്റും കാണ്ക. ||൨൭൩||

മൂ- അകാരദ്യമതാം ചോദ്യ
മകാരാദ്യത്തിലുത്തരം
അവനൊനാഥനാണല്ലെ
യിവനൊയെന്നുമുണ്ടിഹ ||൨൭൪||

വ്യാ- അകാരം ആദിയായ ചോദ്യത്തിന്നനുസരണമൊ നിഷേധമൊ ആയിവരുന്ന ഉത്തരം അകാരാദിയിൽതന്നെ യായിരിക്കും ഉ-ം അവനൊ- ആണ A അല്ല- ഇവനൊയെന്നതിന്നും മേൽപ്രകാരം തന്നെ ||൨൭൪||

മൂ- ഉകാരാദ്യമികാരാദി
കൊണ്ടും പരിഹരിക്കെണം
ആകതാരതിലുണ്ടൊമാ
ലുണ്ടില്ലെന്നുവരാദ്ധം ||൨൭൫||

വ്യാ- ഉകാരാദിയായ ചോദ്യത്തിന്ന അനുസരണത്തിൽ- ഉകാരാദികൊണ്ടും നിഷേധത്തിൽ ഇകാരാദികൊണ്ടും ഉത്തരം- ഉ-ം- ഉണ്ടൊ- ഉണ്ട A ഇല്ല. ||൨൭൫||

മൂ- എകാരാദിയിലൊചൊല്ലാ
മയിമുൻവാക്കിലുത്തരം
എവിടെപ്പോയിനീയെന്നാ
ലവിടേമററുമാസ്ഥുതം ||൨൭൯||

വ്യാ- എകാരത്താൽ വരുന്ന ചോദ്യത്തിന്ന- അ Aഇ- മററുമെന്നതിനാൽ- എ-തന്നെയും ഉത്തരത്തിൽ ആദിയായിരിക്കും- ഉ-ം- എവിടെപോയി എന്നതിന്ന അവിടെ- ഇവിടെ- എവിടെ- എങ്കിലും ഠരംവകയെല്ലാം പ്രത്യേകം സൂക്ഷിച്ചറിഞ്ഞുകൊള്ളണം. ||൨൭൯||

ഇത്യേകാദശകലാത്രൂപം
വാചകാലോകംസമാപ്തം.

———o———

സമാസാലോകം

മൂ- ദ്വിഗുതൽപ്പുരുഷൻകർമ്മ
ധാരയൻദ്വന്ദ്വനംതഥാ
ബഹുവ്രീഹ്യവ്യയീഭാവ
നേവമാറാംസമാസവും ൨൮൦

വ്യാ- സംസ്കൃതവഴിക്കു സമാസം ആറുവിധമെന്നും ചുരുക്കി നാലുവിധമെന്നും പറയാം. അവററിൻഭേ

രുകൾ- ദ്വിഗു- തൽപുരുഷൻ- കർമ്മധാരയൻ- ദ്വ ന്ദ്വൻ ബഹുവ്രീഹി- അവ്യയീഭാവൻ- ഇങ്ങനെ ആ റുതരത്തിൽ- കർമ്മധാരയനും ദ്വിഗുവും- തൽപുരുഷ നിൽതന്നെ അടക്കാവുന്നതിനാൽ നാലെന്നും വരും.

മൂ- പ്രഥമാദ്യേഷ്ടനഞ്ഞും ത്വാ
നെട്ടുതൽപുരുഷൻമതം
ക്രമേണകാണാമത്യന്ത
സൂക്ഷ്മദൃഷ്ടാന്തമാലയാ ॥൨൩൪॥
ഉൗൎദ്ധ്വാംഗസംശ്രിതൊപാത്ത
കാഞ്ചീഹേമച്യുതാമണീ
ഹന്തഗൌരീകരസ്ഥായി
ന്യകരൊദ്ദശിവംശിവെ ॥൨൩൫॥

വ്യ- തൽപുരുഷനെന്ന സമാസം എട്ടുതരമായിരി ക്കും- പേരുകൾ. പ്രഥമാതൽപുരുഷൻമുതൽ സപ്തമീ തൽപുരുഷൻവരെ എഴും- നഞ്- തൽപുരുഷനും എന്നാകുന്നു- ക്രമേണ- ഉ-ം
പ്ര- തൽ- ഉൗൎദ്ധ്വം ✠ അംഗസ്യ= അംഗത്തിന്റെ ഉൗൎദ്ധ്വഭാഗം- (ശിരസ്സു) ദ്വി- തൽ- അംഗം✠ സം ശ്രിതാ= അംഗത്തെആശ്രയിച്ചവൾ -(ഇ- ഗംഗാ) തൃ- തൽ- സംശ്രിതയാ ✠ ഉപാത്ത= ആശ്രയിച്ച വളാൽ അംഗീകരിക്കപ്പെട്ടതു. ച-തൽ- കാഞ്ച്യെ ✠ ഹേമ= അരഞ്ഞാണിന്നായിക്കൊണ്ടുള്ള പൊന്നു- പ- തൽ- ഹെമ്നഃ ✠ ച്യുതാ= ഹേമത്തിൽനിന്നു വീ ണതു-

ഷ- തൽ- ഗൌൎയ്യാഃ + കരെ= ഗൌരിയുടെകയ്യിൽ
സ- തൽ- കരെ + സ്ഥായിനീ= കയ്യിൽവന്നിരുന്നതു
നഞ് - തൽ- അ+ശിവം= മംഗലമല്ലാത്തതു. ൨൭൨

മൂ- കൎമ്മധാരയനേഴല്ലോ
മുമ്പിന്നിരുവിശേഷണാൽ
മുമ്പിന്നുപമയുംമുൻസം
ഭാവനാചാവധാരണാ ||൨൭൩||
മൂ- നീലാബ്ജംനരവീരന്നു
ശീതോഷ്ണംശംഖപാണ്ഡുവാ
ന്നൃസിംഹഃകീൎത്തിധനവാൻ
ഗുണബുദ്ധിരയംപ്രഭുഃ ||൨൭൪||

വ്യ- പിന്നെ കൎമ്മധാരയൻഎന്നു പറഞ്ഞതും ഏഴുവിധമുണ്ടു. അവററിൻ പേരും ലക്ഷണവും താഴെപറയുന്നു- മുമ്പും പിമ്പും ഇരുപാടും വിശേഷണ സംബന്ധംകൊണ്ടു വിശേഷണ പൂൎവ്വപദൻ- വിശേഷണോത്തരപദൻ- വിശേഷണോഭയപദൻ-' ഇങ്ങനെ മൂന്നുതരവും മുമ്പും പിമ്പും ഉപമാന പദബന്ധംകൊണ്ടു, ഉപമാനപൂൎവ്വപദൻ- ഉപമാനോത്തരപദൻ ഇങ്ങനെ രണ്ടുതരവും- അവധാരണാ പൂൎവ്വപദൻ- സംഭാവനാ പൂൎവ്വപദൻ എന്നവയുംകൂടി ഏഴെന്നു കണ്ടുകൊൾക. മേൽപറഞ്ഞവയ്ക്കു ക്രമേണ- ൭-ം കാണ്ക. ||൨൭൪||

വി- പൂ- നീലം + അബ്ജം= നീലനിറമുള്ള താമരപ്പൂ.

വി- ഉ- നര + വീര= വീരനായ നരൻ-

വി- ഉഭ- ശീതം + ഉഷ്ണം= ശീതവും ഉഷ്ണവുമായിരിക്കുന്നതു-

ഉ- പൂ- ശംഖഃ + വാസസ്സ = ശംഖം (ഇവ A പോലെ) വെളുത്തതു.

ഉ- ഉ- നൃ + സിംഹ= സിംഹഃ (ഇവ A പോലെ) യുള്ള നരൻ.

അ- പൂ- കീൎത്തി + ധനം= കീൎത്തി (ഏവ A തന്നെ) ധനമായിരിക്കുന്നവൻ-

സം- പൂ. ഗുണെ + ബുദ്ധി= ഗുണത്തിൽ- (ഏവA തന്നെ) ബുദ്ധിയുള്ളവൻ.

ഇങ്ങനെയെല്ലാം കാൺക. ॥൧൬൩॥

മൂ- ബഹുവ്രീഹിയുമേഴാംദ്വി
പദൻബഹുപദൻസഹ
സംഖ്യോത്തരൊഭയൻചവ്യ
തിഹാരഹരിദന്തരേൗ ॥൧൬൪॥
പ്രാപ്തൈശ്വൎയ്യസ്സുതപശ്ശൗൎയ്യാഹതാ
തിഃകിഞ്ചോപാഷ്ടദ്വിത്രവാരംസഭാൎയ്യഃ
കേശാകേശീ ദക്ഷിണാ വാചികായാ
മാശായാ മിവഞ്ചിരാജൻവിഭാതി.

വ്യാ- ബഹുവ്രീഹിയും ഏഴുതരംതന്നെ. പേരുകൾ- ദ്വിപദൻ- ബഹുപദൻ- സഹപൂൎവ്വപദൻ- സംഖ്യോത്തരപദൻ- സംഖ്യോഭയപദൻ- വ്യതീഹാരലക്ഷണൻ- ദിഗന്തരാളലക്ഷണൻ- ഇവയെല്ലാം

മററൊന്നിനോടു വിശേഷണമായി ചേരുമെന്നൎത്ഥമായ അന്യപദാൎത്ഥപ്രധാനങ്ങളെന്നു കണ്ടുകൊൾക. ക്രമേണ- ഉ-ം ദ്വിപദൻ- പ്രാപ്ത + ഐശ്വൎയ്യ= പ്രാപ്തമായ ഐശ്വൎയ്യത്തോടു കൂടിയവൻ. ബഹുപദൻ- സത്യ + ശൌൎയ്യ + ആഹത + അരി= സത്യം ശൌൎയ്യം ഇവകൊണ്ടു ആഹനിക്കപ്പെട്ട ശത്രുക്കളോടുകൂടിയവൻ. എന്നാൽ സത്യശൌൎയ്യങ്ങൾകൊണ്ടു ശത്രുക്കളെ കൊന്നവൻ എന്നു താല്പൎയ്യം.
സം- ഉ- ഉപ- + അഷ്ട= എട്ടിന്നടുത്ത
സം- ഉഭ- ദ്വി + ത്ര്യാഃ= ദ്വിത്ര്യാഃ രണ്ടോമൂന്നൊ
സ- ഹ- സ + ഭാൎയ്യ= സഭാൎയ്യഃ- ഭാൎയ്യയോടുകൂടിയവൻ. വ്യ- ല- കേശ + ആകേശി= കേശാകേശി- തലയോടുതലയിട്ടടിച്ചു യുദ്ധംചെയ്യുവൻ, ഇതു ദ്രാവിഡത്തിൽ വരില്ല. ദി- ല- ദക്ഷിണ + അവാചീ= ദക്ഷിണാവാചീ- തെക്കപ്പടിഞ്ഞാറു. ഇങ്ങനെയെല്ലാം കണ്ടുകൊൾക. ||൨൩൩||

മൂ- ദ്വിഗുവുംദ്വിവിധംചൊല്ലാം
സമാഹാരെതരെതരൌ
ക്രമാൽത്രിലോകീതന്നിൽതാൻ
ചതുൎദ്ദശവിഭാഗവും ||൨൩൪||

വ്യാ- ദ്വിഗുവും രണ്ടുതരം പേരുകൾ- സമാഹാരൻ- ഇതരെതരൻ- ഉ-ം സമാ- ത്രി + ലോകി= മൂന്നലോകങ്ങളും- ഇ- ത- ചതുഃ + ദശ= പതിനാലുലോകവും- എന്നാൽ ആദ്യവും- ഇരുപുറത്തും

(൧൫൭)

സംഖ്യതന്നെ എന്ന താല്പൎയ്യം ||൧൫൭||

മൂ- ദ്വന്ദ്വനുംദ്വിവിധംതന്നെ
തദൈകവദനേകവൽ
പാണിപാദമിദംപാൎത്ഥ
ബ്രഹ്മശംകരകേശവാഃ ||൧൫൮||

വ്യാ- ദ്വന്ദ്വനെന്നതും രണ്ടുമാതിരി- പേരുകൾ- ഏകവൽ ഭാവൻ- അനെകവൽഭാവൻ- ക്രമേണ ഉ-ം-
ഏക- പാണിഃ പാദം=കയ്യുംകാലും- (മ)കൈകാൽ-
അനേക- ബ്രഹ്മഃ ശംകരഃ കേശവഃ= ത്രിമൂൎത്തികൾ. ||൧൫൮||

മൂ- അവ്യയീഭാവനുംരണ്ടാം
അവ്യയംനാമപൂൎവ്വം
പ്രത്യഹംഫലമാത്രംതാ
നാഹാരമവനായിതെ ||൧൫൯||

വ്യാ- അവ്യയീ ഭാവനുംരണ്ടുതരം- ഉണ്ടു- പേരുകൾ- അവ്യയപൂൎവ്വൻ നാമപൂൎവ്വൻ- ഉ-ം-
അ പ്രതി ഃ അഹഃ= ദിവസംപ്രതി-
നാ ഫലഃ മാത്രം= ഫലംതന്നെ. ||൧൬൦||

മൂ- ലുഗലുകനാധിതാവ്യങ്ങ
ളുണ്ടവററയുമോൎക്കണം

ധർമ്മബുദ്ധിക്കു നിവാസി
ഉണ്ണിവസതിമംഗലം ||൨൭൧||

വ്യാ- പിന്നെ- ലുക്സമാസം- അലുക്സമാസം- തദ്ധിതസമാസം ഇവയും കണ്ടുകൊൾക. ||൨൭൧||

മൂ- കേട്ടീടാം ചിലമൊഴി സംസ്കൃതപ്രകാരം
മുട്ടും പോലിഹമലയാഴ്മയിൽ സമാസാൽ
കാട്ടാനച്ചെവിയടികൊണ്ടു ബുദ്ധിമു
ട്ടിക്കുട്ടത്തൊടങ്ങിപടലങ്ങൾ പാഞ്ഞിടു
ന്നു ||൨൭൨||

വ്യാ- ൩൦ം മലയാളത്തിൽ തൽഭവ- ദേശ്യങ്ങളായ വാക്കുകളേയും തരംപോലെ മേല്പറഞ്ഞ സംസ്കൃതമൎയ്യാദയെ അവലംബിച്ചു സമാസിക്കാം ഉ-ം കാട്ടു + ആന + ചെവി + അടി + കൊണ്ടു = കാട്ടാനച്ചെവിയടികൊണ്ടു (കാട്ടിലെ ആനയുടെ ചെവികളാലുള്ള അടികൊണ്ടെന്നൎത്ഥം) തമിഴിലെ സമാസ മുറകളാദ്രാസമാണെന്നു മുൻപെതന്നെ പറഞ്ഞിരിക്കുന്നതിനാലും മലയാളത്തിൽ സംസ്കൃതപ്രയോഗങ്ങൾ അധികമുള്ളതിനാലും ൩൦ം മേൽപറഞ്ഞ സംസ്കൃതസൂത്രങ്ങൾതന്നെ ഇവിടേക്കു യോഗ്യമായിരിക്കും. ||൨൭൨||

മൂ- കേരളോക്തിയിലുണ്ടാകും
സമാസങ്ങളശേഷവും

(൧൭൦)
പാത്ഥ്യ സംസ്കൃതമയ്ത്വാദാം
ചേൎത്തു കൊള്ളേണമെപ്പൊഴുംപ്രമെ॥

വ്യാ- മുൻപറഞ്ഞ പ്രകാരം ൧൬൦ മലയാളത്തിൽ കാണുന്ന സമാസങ്ങൾക്കു എല്ലായിപ്പോഴും സംസ്കൃത സൂത്രത്തെതന്നെ ചേൎത്തുകൊള്ളേണമെന്ന താല്പൎയ്യം- ൧൬൦ മേൽശ്ലോകത്തെ അനുസരിച്ചു ചില ദൃഷ്ടാന്തങ്ങളെ നോക്കി അതാതിന്നു ചേരുന്നവണ്ണം മററും കണ്ടറിഞ്ഞുകൊള്ളേണ്ടതാകുന്നു.

## തൽപുരുഷൻ

പ്ര- തൽ- അരപ്പുഴ= പുഴയുടെ അര- കാക്കാശ്ശു= കാശിൻെറകാല്- ദ്വി- തൽ- ഉലകിഴിഞ്ഞ ദ്രുലോകംപ്രാപിച്ചു- കണ്ണൂട= കണ്ണിനെഅടക്കുന്നതു- തൃ- തൽ- മണ്ണാന= മണ്ണുകൊണ്ടുള്ള ആന- പൊൻകുടം= മരപ്പെട്ടി- കടൽപ്പുഴി- മററും- ച- തൽ- തീക്കലം= തിയ്യിടാനുള്ള കലം- കളിപ്പുര= കലശപ്പാനി- മററും- പ- തൽ- തീഭയം= തിയ്യിൽ നിന്നുള്ള ഭയം- വാനിഴിഞ്ഞു= വാനിൽനിന്നിഴിഞ്ഞു- മററും- ഷ- തൽ- മാമ്പഴം= മാവിൻെറ പഴം- ആനക്കൊമ്പു= ആനയുടെ കൊമ്പു- മററും- സ- തൽ- കാട്ടുമരം= കാട്ടിലുള്ളമരം- അമ്പലവാസി- മററും- നഞ - തൽ- ഇവിടെ ഉല്ല ഭം- ചോറൂണു മുതലായവ കൎമ്മഷഷ്ഠി ആകകൊണ്ടു ചോറിനെ ഉണ്ണുക എന്നല്ല- ചേ.റിൻെറ ഊണു എന്ന ഷഷ്ഠീത

ൽ പുരുഷനാകുന്നു- ഇങ്ങിനെയെല്ലാം കണ്ടുകൊൾക

## കൎമ്മധാരയൻ

വി- പൂ- പദൻ കാൎമ്മുകിൽ= കറുത്തമേഘം- പേരാൽ- രാമരാജാവു- മററും- വി- ഉ- പദൻ- പെൺക്രൂരു= ക്രൂരായപെൺ- (കുട്ടിപ്പെൺ) മററും- വി- ഉഭ- പദൻ- നീണ്ടിരുണ്ടു= നീണ്ടും ഇരുണ്ടുംഇരിക്കുന്നതു- ഉ- പൂ- പദൻ- കന്നൽക്കണ്ണി= താമരപോലെകണ്ണുള്ളവൾ- കൊണ്ടൽവേണി- കുരുത്തോലവരിയൻ- (ഒരുവക പുലി) ഉ- ഉത്തരപദൻ- ആൾപ്പുലി= പുലിയെപ്പോലെയുള്ള ആൾ-

ശേഷംരണ്ടും ദുൎല്ലഭം

## ബഹുവ്രീഹി

ദ്വി- പ- കന്നൽമിഴി= കന്നൽപോലെയുള്ള മിഴിയുള്ളവൾ- മററും ബ- പ- അറുകുലനാവൻ= അധികം കഠിനമായ നാവുള്ളവൻ- ഈ സമാസം അന്യപദാൎത്ഥ പ്രധാനമെന്നതിനാൽ പലതദ്ധിതാന്തവും ഇവിടെച്ചേരും- ഉം- മലനാടൻ= മലനാട്ടിലുള്ളവൻ- മററും- ദിഗന്തരാള ലക്ഷണൻ- കിഴക്കത്തെക്ക മുതലായവ-

## ദ്വിഗു

സമാഹാരൻ- മുപ്പാർ= മൂന്നുലോകവും- പപ്പാതി= പാതിപാതി മററും- ഇതരേതരൻ- ഈരേഴു= ഏഴു രണ്ടുവട്ടം- (൧൪) മററും.

## ദ്വന്ദ്വൻ

ഏകവൽഭാവൻ- കൈകാൽ= കയ്യും കാലും- കുഞ്ഞുരാമൻ= കുഞ്ഞുവും രാമനും- അനേകവൽഭാവ

ൻ- തെനചാമരവരികൾ= തെനയും ചാമരയും വരിയും.

## അവ്യയീഭാവൻ

അവ്യയപൂൎവ്വപദൻ- എമ്പാടും= എല്ലാഭാഗവും.

## നാമപൂൎവ്വൻ

നാടുതോറും= എല്ലാനാട്ടിലും- ഇങ്ങനെ ലുൿസമാസങ്ങൾ- മലയാളത്തിൽ അലുൿസമാസമെന്നത്- പ്രഥമ- ഷഷ്ഠി- ദ്വിതീയ- സപ്തമീ- ഇവയിലെവരു- എന്നാൽ പ്രഥമാത്രപമായ ദ്വിതീയയിലുംകാണും- ഉ- ം- അവൻകൈ= അവന്റെകൈ- മരംകൊത്തി= മരത്തെകൊത്തുന്നതു- (ഒരു പക്ഷി) ആട്ടിൻ പാൽ= ആട്ടിന്റെ പാൽ- ഇതു വിഭക്തിചിന്തയിൽ പറഞ്ഞപ്രകാരം പൂൎവ്വപദത്തെ വേറെയെടുത്തുലുപ്തഷഷ്ഠി എന്നുംപറയാം- കിണററിൽപന്നി- ഇത അലോപസപ്തമീതൽപുരുഷനാകാമെങ്കിലും പലദിക്കിലും സമസ്തമല്ലാതെ വ്യസ്തമായിത്തന്നെ വ്യാകരിക്കേണ്ടിവരും- ഇവിടെ കിണററിൽ വീണ- പന്നി എന്നൎത്ഥമാകകൊണ്ടു മദ്ധ്യമ പദലോപ സമാസംതന്നെ- വെള്ളത്തിൽ ചാടി- കിണററിൽവെള്ളം- ഒരുവേക സമാസമല്ലാ- ഏ- ക്രുടിയാലും വ്യസ്തംതന്നെ- എന്നാൽ മദ്ധ്യമപദലോപത്തിന്ന പകരമായ ഏ സമാസത്തിൽ വിഭക്തിപരമായി വരുമെന്ന (൫) പറഞ്ഞതു അനുഭവത്തിന്ന കുറെ വിരോധമാണെങ്കിലും യുക്തിക്ക ശരിയായിരിക്കുന്നതുമാകുന്നു. ||൨൭||

ഇതി-ദ്വാദശകലാത്രപം സമാസാലോകം

സമാപ്തം:

വൃത്താലോകം

മൂ- വൃത്തരത്നാകരന്തന്നി
ലെത്തിഞാൻചിലമുത്തുകൾ
പൊത്തിപ്പിടിച്ചുബാലാനാ
ഞ്ചിത്തിനത്തംസമാക്കുവൻ ||൨൭||

വ്യാ- അൎത്ഥം സുഗമം|| രത്നാകരമെന്നാൽ- സംസ്കൃതഗ്രന്ഥപ്പേരും, സമുദ്രവും- പൊത്തിപ്പിടിച്ചു എന്നതിനാലധികവിസ്താരമായ സംസ്കൃത പ്രമാണത്തെ ആകപ്പാടെ ചുരുക്കി ഒരുവിധത്തിൽ കാണിക്കാമെന്നൎത്ഥം ||൨൭||

മൂ- മാത്രാവൎണ്ണക്രമംഛന്ദ
സ്സിരിപത്താറുവൈദികം
തത്രാപ്യനുഷ്ടുബാദ്യത്ര
സ്രുഗ്ദ്ധരാവധിലൌകികം ||൨൮||

വ്യാ- മാത്രാക്രമം- വൎണ്ണക്രമം- അഥവാ മാത്രാവൎണ്ണക്രമം- ഇങ്ങനെ മൂന്നുതരത്തിലും നിയമിക്കപ്പെട്ടതായി ഇരിപത്താറു ഛന്ദസ്സുകളുണ്ട് - അവമുഴുവനും വേദത്തിൽനടപ്പു- എന്നാൽ- അനുഷ്ടുപ്പു മുതൽ സ്രുഗ്ദ്ധരക്രുടി പതിന്നാലു ഛന്ദസ്സുകളിൽകീഴ അനേകം വൃത്തങ്ങൾ ഇവിടെ സാധാരണ കാവ്യ നാടകാദികളിൽ നടപ്പു- എങ്കിലും കാളിദാസ കൃതമായമഞ്ജു

രിസ്തോത്രത്തിൽ ഇരുപത്തരണ്ടു അക്ഷരപാദമായും കാണുകയും ചെയ്യും. ||൨൬||

മൂ- ദീൎഘസംയുക്തമമൊയുക്ത
പൂൎവ്വം ഗുരുപരം ലഘു
പാദാന്തഞ്ചില്ലുമൊക്കുമ്പോ
ലിഹമാത്രാവിഭാഗവും ||൨൭||

വ്യാ- ഇതിനാൽ അക്ഷരങ്ങളെ സംബന്ധിച്ചുള്ള മാത്രകളെ കണക്കാക്കേണ്ടും പ്രകാരത്തെ പറയുന്നു- ആ- ഈ- മുതലായ ദീൎഘസ്വരങ്ങളും എ- ഓ- ഐ- ഔ- ഈവക സംയുക്തസ്വരങ്ങളും ഇവയോടുചേൎന്ന ഹല്ലുകളും കൂട്ടക്ഷരങ്ങളുടെ മുൻപിൽ നിൽക്കുന്ന ഏതക്ഷരവും ഗുരുവാകുന്നു- ഗുരുവെന്നാൽ രണ്ടുമാത്രയുള്ളതെന്നൎത്ഥം- ശേഷമുള്ളവയെല്ലാം ലഘു- ലഘുവെന്നാൽ ഒരു മത്രയുള്ളതു- പാദാന്തമായ അക്ഷരവും ചില്ലുകളായ- ൽ- ൾ- മുതലായവയും തരംപോലേയും (ഗുരു V ലഘു എന്നൎത്ഥം) ഇതിൽ ഗുരുവിന്നു മീതൽ (–) ഇങ്ങനെയും ലഘുവിന്നു (⏑) ഇങ്ങനെയും അടയാളം കാണും ||൨൭||

മൂ- മല്ലാക്ഷീ, സ്വൎമ്മീ, താമ്രൈ
വ്, യുവാനം, ജ്വലാൻ, ന
ന്ദൻ, ഭാമിനി, മാദ്ധ്യഷ്ട്യ,
രാഗീ, ണീ, ചഗണാസ്ത്രികഃ ||൨൮||

വ്യാ- സംസ്കൃതപണ്ഡിതന്മാരാൽസങ്കല്പിക്കപ്പെട്ടതും ഛി ന്നമാത്രകളെക്കിലും മുമ്മൂന്ന എന്ന അക്ഷരങ്ങൾവീതങ്ങ ളായി എട്ടു ഗണങ്ങളുള്ളവയെ താഴെ വിവരിക്കുന്നു- ഇഗ്ഗണങ്ങൾ മുഖ്യമായവയാകുന്നു-

| | | | | |
|---|---|---|---|---|
| മല്ലാക്ഷീ- | മഗണം- | സൎവ്വഗുരു- | ൬ - | മാത്രകൾ |
| സുമുഖീ- | സഗണം- | അന്ത്യഗുരു- | ൪ - | മാത്രകൾ |
| താൎക്കൈവ- | തഗണം- | അന്ത്യലഘു- | ൫ - | മാത്രകൾ |
| യുവാനം- | യഗണം- | ആദ്യലഘു- | ൫ - | മാത്രകൾ |
| ജഘാന- | ജഗണം- | മദ്ധ്യഗുരു- | ൪ - | മാത്രകൾ |
| നനനു- | നഗണം- | സൎവ്വലഘു- | ൩ - | മാത്രകൾ |
| ഭാമിനി- | ഭഗണം- | ആദ്യഗുരു- | ൪ - | മാത്രകൾ |
| രാഗിണീ- | രഗണം- | മദ്ധ്യലഘു- | ൫ - | മാത്രകൾ |

ഇങ്ങനെ കാൺക

ഇനിമേൽ ംരംവക ഗണങ്ങളെക്കൊണ്ടു വൃത്തല ക്ഷണം പറയുമ്പോൾ ഓരോഗണത്തിന്റെ ആദ്യ ക്ഷരമാത്രവും ഗുരുവിന്നു ഗ എന്നും ലഘുവിന്നു ല എന്നും കണ്ടറിയേണ്ടതുകൂടാതെ കൂട്ടക്ഷരങ്ങളായി പ്രയോഗിച്ചാൽ അവയവാക്ഷരം വെവ്വേറെ എന്നും ഗണാക്ഷരങ്ങളിൽ ദീൎഘ വള്ളി പുള്ളികളും മററും ചേൎന്നുകാണുന്നതിന്നു പൊരുളില്ലെന്നും കൂടി കണ്ടു കൊള്ളേണം. ||൨൩||

മൂ- എട്ടെഴുത്തടിനാലാലെ
കെട്ടനുഷ്ടുപ്പു വൃത്തമാം
കൂട്ടമെണ്ണൂറ്റെട്ടനാങ്കാകും
വട്ടപ്രസ്താരവൃന്ദമതം ||൨൪||

വ്യാ- മുൻപറഞ്ഞ ഇരിപത്താറു ഛന്ദസ്സുകളിൽ ഉക്താദിഏഴുവരേയും പോകെ എട്ടാമത്തതും പ്രധാനവുമായ അനുഷ്ടുപ്പുവൃത്തത്തിന്റെ ലക്ഷണം പറയുന്നു- എട്ടക്ഷരത്തിൽ ഒരുപാദവും ആപാദം നാലുകൂടിയതു മേല്പടി വൃത്തവുമായിരിക്കും- എന്നാൽ- ഓരോപാദത്തിലെ ഗുരു ലഘുക്കളെ മാറിമാറി ചേൎക്കുന്നപക്ഷം ഈ വൃത്തം ഇരുനൂറ്റമ്പത്താറു തരത്തിൽ വരുമെന്നും കാൺക. ||൨൭൬||

മൂ- ഭമസാഗ്ഗുരുന്നാകി
ലാമച്ചമ്പകമാലയും
സ്വാഗതാരനഭാഗംഗാ
രനരല്ഗരഥോദ്ധതാ ||൨൭൭||

വ്യാ- ദശാക്ഷരപാദം- ഭ- മ- സ- ഗണങ്ങളും ഗുരുവും ചേൎന്നാൽ ചമ്പകമാലാ- ഉ-ം- (ഭാമിനിമല്ലാക്ഷി സുമുഖീഗാ) ഏകാദശാക്ഷരപാദം- ര- ന- ഭ- ഗണങ്ങളും രണ്ടുഗുരുവുംകൂടി ചേൎന്നാൽസ്വാഗതാ- ഉ-ം- (രാഗിണീനനനഭാമിനിഗംഗാ)ര- ന- ര- ഗണങ്ങളും ലഘു ഗുരുക്കളും ചേൎന്നാൽ രഥോദ്ധതാ- ഉ-ം- (രാഗിണീ നനനരാഗിണീലഗാ) ഇങ്ങനെ ഗണങ്ങളെ ചേൎത്തു കാണിക്കുന്ന ദൃഷ്ടാന്തങ്ങൾ ഈ മാതിരി ഏതക്ഷരങ്ങൾ ചേൎത്തും ഓരോ വൃത്തങ്ങളെ ഉണ്ടാക്കാൻ എളുപ്പത്തിൽ കഴിയുന്നതിനാൽ ഇപ്രകാരം ഉദാഹരിച്ചെന്നു കാൺക. ||൨൭൮||

മൂ- ജതജഗ്ഗോപേന്ദ്രവജ്രാ
തതജഗ്ഗേന്ദ്രവജ്രയും
പൊരുവായവയൊന്നിക്കി
ലതെല്ലാമുപജാതിയും ||൨൭൦||

വ്യാ- ജ- ത- ജ- ഗണങ്ങളും രണ്ടു ഗുരുവും കാണുന്നതു ഉപേന്ദ്രവജ്രാ- ഉ-ം- (ജഘാനതാഗ്രൈ, വജഘ്ലാനഗംഗാ) അതുതന്നെ ആദ്യത്തെ ഗണം തഗണമാക്കിയാൽ ഇന്ദ്രവജ്രാ- ഉ-ം- (ധാതൈഗ്ര വതാതൈഗ്ര, വജഘ്ലാന ഗംഗാ) മേൽപറഞ്ഞവ രണ്ടും ഓരേപാദത്തിലായി കലർന്നുവരുന്നവ ഉപജാതിവൃത്തം എന്നുംകാൺക. (,) ഒരം അടയാളം യതി എന്നുമറിക. ||൨൭൦||

മൂ- വംശസ്ഥം ജതജാരാപി
നഭഭ്രൂതവിളംബിതം
കാശിപ്രയാതംയാനാങ്കു
രനാങ്കാലപിസ്രഗ്വിണീ ||൨൭൧||

വ്യാ- ദ്വാദശാക്ഷരപാദം- ജ- ത- ജ- ര- ഗണങ്ങളിൽ വംശസ്ഥവൃത്തം- ഉ-ം-(ജഘാനതാഗ്രൈ വജഘ്ലാനരാഗിണി) ന- ഭ-ഭ-ര- ഗണങ്ങളിൽ ദ്രുതവിളംബിതവൃത്തം- ഉ-ം- (നനനഭാമിനി ഭാമിനി രാഗിണി) യഗണം നാലിൽ- ഭുജംഗപ്രയാതവൃത്തം ഉ-ം- (യുവാനം യുവാനം യുവാനം യുവാനം) രഗണം നാലിൽ സ്രഗ്വിണിവൃത്തം- ഉ-ം- (രാഗിണി രാഗിണി രാഗിണി രാഗണി). ||൨൭൧||

മൂ- മനോജ്ഞരാഗംകൊണ്ടല്ലൊ
മാനംപ്രഹർഷിണിക്കിഹ
മനോജ്ഞംമത്തയാസംഗെ
നൃത്തംമത്തമയൂരവും ॥൨൭൨॥

വ്യാ- ത്രയോദശാക്ഷരപാദം- മ- ന- ജ-ര- ഗ ണങ്ങളും ഗുരുവും പ്രഹർഷിണീവൃത്തം ഉ-ം (മല്ലാ ക്ഷീനന്ദന ജഘാന്ന രാഗിണീഗാ) മ- ത- യ- സ- ഗണങ്ങളും ഗുരുവും മത്തമയൂരവൃത്തം- ഉ-ം (മല്ലാ ക്ഷിതാ ഗ്രൈവയുവാനം സുമുഖീഗാ) ॥൨൭൨॥

മൂ- തഭജാജഗഗാഎന്നാ
ൽ വസന്തതിലകംമതം
ശോഭനാമാലിനീഎന്നെ
ണ്ണനീടുംനനമായയാ ॥൨൭൩॥

വ്യാ- ചതുർദ്ദശാക്ഷരപാദം- ത- ഭ- ജ- ജ- ഗണ ങ്ങളും രണ്ടു ഗുരുവും വസന്തതിലകവൃത്തം- എട്ടിലും അന്തത്തിലും യതി- ഉ-ം- (താഗ്രൈവ ഭാമിനി ജ ഘാനജഘാ,നഗംഗാ)ഇതിൽവേറെതരങ്ങളുംകൂടി സാ ധാരണ നടപ്പുണ്ട്- ഭ- ജ- സ- ന- ഗണങ്ങളും ര ണ്ടു ഗുരുവും ഇന്ദുവദനാവൃത്തം ഉ-ം (ഭാമിനിജഘാ, നസുമുഖീനനനഗംഗാ) ഇരിപത്തിനാലു വൃത്തത്തിൽ ആദ്യത്തേതുനോക്ക- പഞ്ചദശാക്ഷരപാദം- ന- ന- മ- യ- യ- ഗണങ്ങളിൽ മാലിനീവൃത്തം- എട്ടിൽ

യതി- ഉ-ം- (നനനനനനമല്ലാ, ക്ഷീ യുവാനംയു വാനം) രജരജരഗണംതാണ്ഡവവൃത്തം ||വൃ൩൨||

മൂ- ലലതാനെന്നുരണ്ടാകി
ലചലംധൃതിമൌലിയാം
ലഘുവെട്ടിച്ചിട്ടെന്നാ
ലഞ്ചിതംപഞ്ചചാമരം ||വൃ൩൩||

വ്യാ ഷോഡശാക്ഷരപാദം- പതിനാറു ലഘുത ന്നെ എങ്കിൽ വൈതാളീയ സമ്പ്രദായത്തിൽ രണ്ടു പാദം അചലധൃതിവൃത്തം- ( )ലഘുഗുരു ംരം ക്രമ ത്തിൽ പതിനാറക്ഷരപാദം നാലിൽ പഞ്ചചാമരവൃ ത്തം -ഉ-ം- (ബ്രഹസ്പതി: കച ജല്പതി പ്രസപ്പതികച സപ്പരാൽ) ||വൃ൩൪||

മൂ- ചേതംശിഖരിണീവൃത്തം
യമനാസഭലാഗുവിൽ
ഹരിണീനസ്മരാസല്ഗാ
ജസജസ്യലഗ്വൃത്ഥപിയും ||വൃ൩൫||

വ്യാ- യ- മ- ന- സ- ഭ- ഗണങ്ങളും ലഘുഗുരു വും ശിഖരിണിവൃത്തം- ഉ-ം- (യുവാനം മല്ലാക്ഷീ നനനു സുമുഖീ, ഭാമിനിലഗാ) ന- സ- മ- ര-സ ഗണങ്ങളും ലഘു ഗുരുക്കളും ഹരിണീവൃത്തം- ഉ-ം- (നനനസുമുഖീ, മല്ലാ, ക്ഷീരാ, ഗിണി, സുമുഖില ഗാ) ജ- സ- ജ- സ- യ- ഗണങ്ങളും ലഘു ഗുരു

കളും പൃത്ഥീവൃത്തം- ഉ-ം- (ജഘാനസുമുഖീജഘാനസുമുഖീ, യുവാ, നംലഗാ) ||൨൩൪||

മൂ- മന്ദാക്രാന്തയുമുണ്ടാകും
മഭനതതഗ്ഗചേരുകിൽ
മുരളീ സ്സജനാഭാസാ
രസജ്ജുഭരമല്ലികാ ||൨൩൫||

വ്യാ- മ- ഭ- ന- ത- ത- ഗണങ്ങളും രണ്ടു ഗുരുവും മന്ദാക്രാന്താ എന്ന വൃത്തം- ഉ-ം- (മല്ലാക്ഷീഭാമിനിനന്ദനതാ, ദ്രൈവതാ ദ്രൈവഗംഗാ) പതിനെട്ടക്ഷരപാദം- സ- ന- ജ- ന- ഭ- സ- ഗണങ്ങൾ മുരളീവൃത്തം- ഉ-ം- (സുമുഖീനന, നജഘാനന, നനഭാമിനി, സുമുഖീ) ര- സ- ജ- ജ- ഭ- ര- ഗണങ്ങൾ മല്ലികാവൃത്തം- ഉ-ം- (രാഗണീസുമുഖീ ജഘാനജഘാനഭാമിനി, രാഗണീ) ||൨൩൬||

മൂ- ശാർദ്ദൂലവിക്രീഡിതമാം
മസജാസതതാഗ്ഗുരു
മേരുഭാനയയായാപി
സ്രഗ്ദ്ധരാമനിഖണ്ഡിതാ ||൨൩൭||

വ്യാ- പത്തൊമ്പതക്ഷരപാദം- മ- സ- ജ- സ- ത- ത- ഗണങ്ങളും ഗുരുവും- ശാർദ്ദൂലവിക്രീഡിതവൃത്തം- ഉ-ം (മല്ലാക്ഷീസുമുഖീജഘാനസുമുഖീ, താദ്രൈവതാദ്രൈവഗാ) ഇരുപത്തൊന്നക്ഷരപാദം-

മ- ര- ഭ- ന- യ- യ- യ- ഗണങ്ങൾ സ്രഗ്ദ്ധരാവൃത്തം ഏഴേഴിൽ യതി. ഉ-ം (മല്ലാക്ഷീരാഗിണീ ഭാ,മിനിനനനയുവാ,നംയുവാനം യുവാനം) ഇതിലധികമക്ഷരമായാൽ ദണ്ഡകം- ൦രം മേൽപറഞ്ഞവയെല്ലാം നാലുപാദവും ഒരുപോലെയിരിക്കുന്ന സമവൃത്തങ്ങളാകുന്നു. ഇതിന്നുതാഴെ ഒന്നും- മൂന്നും- രണ്ടും- നാലും- സമപാദങ്ങളായ അർദ്ധസമവൃത്തങ്ങളെ പറയുന്നു- ॥൮൮൮॥

മൂ- നനരാലഗമമ്പിന്നു
ജജരാപരവക്ത്രമാം
നനരായചനജ്ജ്യാംഗാ
പുഷ്പിതാഗ്രാപികോമളാ ॥൮൮൯॥

വ്യാ- മുന്നടിയിൽ- ന- ന- ര- ഗണങ്ങളും ലഘുഗുരുക്കളും പിന്നടിയിൽ ന- ജ- ജ- ര- ഗണങ്ങളും കൂടിയാൽ അപരവക്ത്രം എന്ന വൃത്തം- ഉ-ം (നനനനരാഗിണീലഗാ നനനജഘ്നാന ജഘ്നാനരാഗിണീ) പിന്നെ മേൽപ്രകാരം- മുമ്പിൽ- ന-ന-ര-യ പിമ്പിൽ- ന- ജ- ജ- ര- ഗുരുവും കൂടിയാൽ പുഷ്പിതാഗ്രാ എന്ന വൃത്തം- ഉ-ം (നനനനനനരാഗിണീ യുവാനം നനനജഘ്നാനജഘ്നാനരാഗിണീഗാ.)

ഇനി മാത്രജാതിയെ പറയുന്നു

മൂ- ഓജത്തിൽപ്രിയമെരണ്ടിൽ
ദൈന്യംമാന്യവുമന്തിമെ

(൧൮൧)

# യോജിച്ചുകാണ്മതാൎയ്യാസ്താ ബഹുധാഗാനരീതിയാം ॥൨൮൯॥

വ്യാ- ഓജം= ഒററ- എന്നാൽ- ഒന്നും മൂന്നും പാദങ്ങൾ എന്നൎത്ഥം- പ്രിയം= പന്തിരണ്ടു- (പന്ത്രണ്ട) മാത്രകളും- രണ്ടാം പാദത്തിൽ ദൈൎഘ്യം= പതിനെട്ടുമാത്രകളും ഒടുക്കത്തെ പാദത്തിൽ- മാനം= പതിനഞ്ചുമാത്രകളും ആയിക്കാണുന്നതു. ആൎയ്യാ എന്ന ജാതിയാകുന്നു. ഇങ്ങനെ മാത്രാവൃത്തങ്ങൾക്കു ജാതിയെന്നാകുന്നപേരു. ൧-ം (മാങ്കാവതിലൊരു മുല്ലപ്പൂങ്കാവണിയുംവിശേഷകൌമാല്യെ, മാധവിയാമയി കാന്തെ, മധുവോലും വാണികേളാൎയ്യെ= ഒ- മററും ൧-ം കണ്ടറിക. നാടകാദികളിൽ നടിയുടെവകയായിഅനേകവിധം ഗാനരീതിക്കു തക്കതായിമാത്രാഭേദത്തോടേയും ൟ വൃത്തം വരുമെന്ന കാൺക. മലയാളത്തിലുള്ള മണിപ്രവാള കാവ്യം- വ്യവഹാരമാല- കാണജന്മമൎയ്യാദ- അദ്വൈതവിംശതി- കുഴിക്കാട്ടു- ക്രിയാസംഗ്രഹം- കാലദീപികാ- വൈദ്യമാലികാ- കണ്ണ്വാശ്രമം- പലവിധസ്തോത്രങ്ങൾ- ആട്ടകഥകളിലെ ശ്ലോകങ്ങൾ- മററുമനേകം സുഭാഷിതങ്ങൾ-ഇവയെല്ലാം മേൽകാണിച്ച സംസ്കൃത സൂത്രപ്രകാരം തന്നെയുള്ള ശ്ലോകങ്ങളാകകൊണ്ടു ൟ സംസ്കൃത പ്രമാണത്തെ പ്രത്യേകം അറിയേണ്ടതാവശ്യമാകയാൽ ഇവിടെ ചുരുക്കമായിട്ടെങ്കിലും പറഞ്ഞതിനെ നല്ലവണ്ണംഗ്രഹിച്ചുകൊൾക. ഇരിപത്തുനാലു വൃത്തം രണ്ടുമാരിരിയും പതിന്നാലു വൃത്തം ഹരിനാമകീൎത്ത

(വൃന്ദ)

നം ഇവയിൽ ചില ശ്ലോകങ്ങൾ സംസ്കൃതവൃത്തത്തിൽ തന്നെയും ഹരിനാമകീൎത്തനം മുഴുവനും മറ്റെവയിൽ ചിലതും തമിഴിനേയും ആശ്രയിച്ചുകാണും. വൃന്ദ

ഇതി സംസ്കൃതവൃത്തപ്രമാണം

സമാപ്തം.

## തമിഴമുറകൾ

മൂ- വെമ്പാകലിപ്പാശരിയ
പ്പാവഞ്ചിപ്പകൾനാന്തുറ
തമ്പാട്ടിലമരും വൃത്തം
തെന്മൊഴിക്കമ്പതമ്പതും ॥വൻ൦॥

വ്യാ- മുമ്പറഞ്ഞ ഇരിപത്താറു ഛന്ദസ്സുകൾക്കേക ദേശം ശരിയിടാവുന്നതായി, തമിഴിൽ കവിയിലക്ഷണപ്രകാരം നാലുതുറയാകുന്നു. ഉ-ം വെമ്പാ- കലിപ്പാ- ആശരിയപ്പാ- വഞ്ചിപ്പാ- ഇവറ്റക്കു കീഴായി അനേകമനേകം വൃത്തങ്ങളുമുണ്ടു. വന്ദ

മൂ- എഴുത്തശച്ചീർതളയ്യ
മടിയുംതൊടയാറിവ
എഴുന്നതല്ലോതമിഴിൽ
ചൂഴുംകവിയിലക്കണം ॥വൻ൧॥

വ്യാ- തമിഴിൽ വൃത്തലക്ഷണം ആറാകുന്നു- എഴുത്തു- അശ- ചീർ- തള- അടി- തൊട- ॥വന്ദ൧॥

മൂ- എഴുത്തൊററണ്ണമശയൊ
മാത്രചീരത്തുതാൻഗണം
തളയൊയതിപാദന്താ
നടിയൊതൊടമേലടി ||൨൯൨||

വ്യാ- എഴുത്തു= വർണ്ണം- അശ= മാത്ര- ചീർ= ഗ
ണം- തള= യതി- അടി= പാദം- തൊട= ഒരാര
ടിമുതൽ മേലെല്ലാം. ||൨൯൨||

മൂ- അശതാന്നേരുനിരയു
മേശാംലഘുഗുരുക്കളിൽ
അശവാസ്റ്റു ാടതെട്ടോള
മംശിക്കുംചീരതൊന്നിലെ ||൨൯൩||

വ്യാ അശരണ്ടുതരം- നേരശ= ലഘു- നിരയശ
ഗുരു- ഒരു ചീരിൽ രം വാസ്സാട എട്ടോളം നിൽക്കും
എന്നാൽ- മാത്രാജാതിക ചതുഷ്കല എന്ന- നാലുമാ
ത്രയിലുള്ള അംശഗണങ്ങളുള്ളതുപോലെ! ഇവറ്റിൽ-
അക്ഷരക്ണപ്തമില്ല- ളു-ാ- കണ്ടേൻ- കണ്ടതു- പ
റവത്തു- ഇങ്ങനെ കാൺക. ||൨൯൩||

മൂ- കുറളുംചിന്തുമളവും
നെടിൽക്കഴിനെടിലടി
പേറവാളഞ്ചുതരവും
തമിഴിന്നടിപാടപോൽ ||൨൯൪||

വ്യാ- തമിഴിലെ വൃത്തങ്ങൾക്കു- അടി- രണ്ടുമുതൽ എത്രവരെയുമാവാം എന്നാൽ അവയെ അഞ്ചുതരമാക്കിയിരിക്കുന്നു- കുറളിടി= ഠരംരടി- ചിന്തടി= മുച്ചടി- അളവടി= നാലടി- നെടിലടി= അയ്യടി- കഴിനെടിലടി അഞ്ചിന്നുമേലെല്ലാം- ഇവയ്ക്കെല്ലാം ഇവിടെ ഉദാഹരണങ്ങളെ എടുത്തുകാണിക്കുന്നതു വളരെ പ്രയോജനമില്ലായ്കയാൽ കാണിക്കാത്തതാകുന്നു- മെൽവറഞ്ഞ നാലു തുറയിൽ- വെമ്പയിലമന്ന കുറളടി പ്രായത്തിലേക്കും ആശരിയത്തുറയ്ക്കും ഏകദേശം ഒക്കുന്നതാകുന്നു- തുഞ്ചന്റെ കിളിപ്പാട്ടുകളെല്ലാം- കലിപ്പാത്തുറയിലെനാലടിക്കു ഏകദേശം ശരിയിട്ടു- ഇരിപത്തുനാലു വൃത്തത്തിൽ ചില വൃത്തങ്ങളുമുണ്ടു- മേൽപ്രകാരം പതിന്നാലു വൃത്തത്തിലും- തുഞ്ചനെഅനുസരിച്ചു-ചിലതു കാണും-മേൽപറഞ്ഞ- ഠരംരടി നാലടികളിൽ ചിലതു ഇവിടെ എടുത്തകാണിക്കുന്നതുകൊണ്ടു- കുറഞ്ഞുപകാരം. തുഞ്ചനും- മറ്റും ആ രീതിയിൽതന്നെ മനസ്സിരുത്തി കിളിപ്പാട്ടുകളും മറ്റും തീൎത്തു എന്ന ബോധംവരുവാർ നന്നായിരിക്കും- തമിൾപ്പാട്ടുകൾ നാലടി

## തിരുക്കാളത്തിപ്പാടൽ

പത്തുമ്പുകന്തു പിറന്തു വളൎന്തു പട്ടാടച്ചുററി, മുത്തും പവിഴവും പൂണ്ടോടിയാടി മുടിന്തപിമ്പു, ചത്തുകിടക്കും പിണത്തരികെയിനിച്ചാമ്പിണങ്ങൾ, കത്തും കണക്കോന്നു കാണ്ണെകെലാപുരികാളത്തിയെ-

## പൊന്നമാതരു

പൊന്നമാതരൈ പൂമിയെ നാട്ടിടേൽ

(൧൮൬)

എന്ന നാടിയവെന്നയിർ നാതനൈ-
ഉന്നെ നാട്ടുവന്തന്നരുട്ടുവെളി
തന്നനാട്ടുവന്തന്നന്തനിയനെ

ഇത ഉരിപത്തനാലിൽ സൃഷ്ട്വേവംശ എന്നതിനൊട്ട ഒത്തിരിക്കും- ശീലുമാറുന്താനും.

ഠരംരടിയിൽ പൈങ്കിളിക്കണ്ണി

അകമേവു മണ്ണുലക്കെന്നല്ലലെല്ലാം ചൊല്ലി
ഏകമാനനിപ്പോഴ്സുകംകൊട്ടുവാരെൻകിളിയെ

പരാപരക്കണ്ണി

ചീരാറന്തൈ വതിരുവരുളാം പൂമിമുതൽ
പരാതിയാണ്ടപതിയെ പരാപരമെ

വേറെംരംരടി

ചുടരൊളിമാടങ്ങോറും ചുരുങ്കിടമാർവന്തു
മട്ടമലർകള വംമാലെയമിവപൊഴിന്താർ

ഠരം മേൽകാണിച്ചതിൽ- ഠരം

ഷലീഷൽ ഭേദത്തോടെ വൃത്തസ്വഭാവവും- വളരെ ഭേദത്തോടെ ശീലും ആയിരിക്കുന്ന കേരള ഭാഷാഗാന വിശേഷങ്ങളായ പാട്ടുകളെന്നറിക-

## മലയാളവൃത്തങ്ങൾ

മൂ- ഭാഷാഗാനവിശേഷങ്ങ
ളീഷലില്ലക്ഷരക്രമം
ഘോഷിക്കുംമാത്രകൾകില്ലേ
വിശേഷംതാളരീതിപോൽ ॥൨൯൭॥

വ്യാ- ഈ മലയാളത്തിൽ തുഞ്ചത്തുഗുരുക്കൾ രാമായണം ഭാരതം ഭാഗവതം ശിവപുരാണം ദേവീമാഹാത്മ്യം മുതലായവയെ കേരള ഭാഷാഗാന വിശേഷമെന്ന സംജ്ഞയോടെ സംസ്കൃതത്തിൽനിന്ന പരിഭാഷപ്പെടുത്തിയ കിളിപ്പാട്ടുകളിലെ വൃത്തങ്ങൾ വൎണ്ണക്രമത്തിലാകുന്നു- അവയെ ഓരൊവിധം താളവട്ടത്തിലവസാനിക്കുന്ന വിധത്തിൽ രാഗാദികളെ ചേൎത്തുച്ചരിക്കുന്ന മാത്രകൾക്കു വ്യവസ്ഥയില്ലെന്നതന്നെയല്ല- അക്ഷരസംബന്ധമായി മാത്രകൾക്കുമുമ്പെ പറഞ്ഞ നിയമവും ഇതിലില്ല- പിന്നെ- പല കവികളായിസ്സാന്ദം- ദശമം- കൃഷ്ണഗാഥ- കാവേരീമാഹാത്മ്യം കേദാരവ്രതം- വില്വപുരാണം- വൈരാഗ്യചന്ദ്രോദയം- ചിന്താരത്നം- ഏകാദശീ മാഹാത്മ്യം- വാത്മീകിരാമായണം- വേതാളചരിത്രം- പഞ്ചതന്ത്രം- ചാണക്യസൂത്രം- നളചരിതം- ഉത്തരരാമായണം- സീതാവിജയം- മത്സ്യപുരാണം- സന്താനഗോപാലം- മററും അനേകവിധം പാട്ടുകളെ തുഞ്ചനെ അനുസരിച്ചും മററും തീൎത്തിട്ടുള്ളവയും മിക്കതും അക്ഷരനിൎണ്ണയംതന്നെ ആകുന്നു എന്നും- നാലുപാദമായിട്ടല്ല- തമിഴിനെ അനുസരിച്ചു ഈരടിയായ ഓരോ ശീലുകളാണെന്നും- ഈ മലയാളത്തിൽ സംസ്കൃതജ്ഞാനവും കുറെ തമിഴിന്റെ അറിവും ഉള്ളവനും മേൽപറഞ്ഞ മലയാള പുസ്തകങ്ങളെ ഭാഷാരീതിപൊലെ വായിച്ചു പരിചയിച്ചുള്ളവനും ആയ മലയാളിമാത്രം അറിയുന്നതാകുന്നു. ||൫൩൭||

മൂ- പൈങ്കിളിക്കണ്ണിയെനോക്കി
ത്തങ്കിളിപ്പാട്ടുതുഞ്ചനും
തങ്കലാണ്ടോരുശീലിത്താ
ന്തങ്കമീരടിപാടിനാൻ ॥൨൯൩॥

വ്യാ- ൟമലയാളത്തിലെക്ക ആദ്യകവിയായ തുഞ്ചത്തുഗുരുനാഥൻ- പൈങ്കിളിക്കണ്ണി- പരാപരക്കണ്ണി ഇവയായ തമിഴ്ക്കവിയെ നോക്കിതന്നെ തന്റെ കിളിപ്പാട്ടുകളെ തീൎത്തു- എന്നാൽ- ആ ശീലുകളുടെ ഗാനരീതി ആ മഹാത്മാവിന്റെ ഉള്ളിൽനിന്ന പുറപ്പെട്ടപോലെ അല്ലാതെ കേവലം തമിഴ് രീതിക്ക ചേൎന്നിരിക്കയുമില്ല. ॥൨൯൩॥

മൂ- ഗണമെട്ടുമ്മശച്ചിരൊ
പിണയുന്നടിരണ്ടിലെ
കാണെഴുത്തറുനാല്ക്കന്നാ
ലിണങ്ങുംശീലുകാകളീ ॥൨൯൪॥

വ്യാ- മുൻപറഞ്ഞ സംസ്കൃതഗണമേതെങ്കിലുമൊ- മ്മൂന്നെഴുത്തായ- അച്ചശച്ചിരൊ; എട്ടുകൂടി- രണ്ടടിയായി കണന്ന ശീലിന്ന കാകളീ എന്ന പേർ-
ഉ-ം- ശാരികപ്പൈതലെ ചാരുശീലെവരി
കാരോമലെകഥാശേഷവും ചൊല്ലുനീ
ഏതുഗണമെങ്കിലും എന്ന പറഞ്ഞതിനാൽ ഈ വൃത്താം പാട്ടിന്റെ പാട്ടുപോലെ ഗുരു ലഘുക്കൾമാ

റിവന്ന പലവിധമായിരിക്കുമെന്ന താല്പൎയ്യം എങ്കി ലും ഠരം വൃത്തത്തിന്റെ ഒരു സാമാന്യവിധിക്കു- താ ഴെ കാണിക്കുന്ന അടയാളങ്ങൾക്കു ശരിയായി ഗുരു ലഘുക്കളെ ചേൎത്താൽ ആൎക്കും എളുപ്പം ഉണ്ടാക്കാം.

— ᴗ —, — ᴗ -, - ᴗ —, — ᴗ —, = ൨൦-മാത്രകൾ-

— ᴗ —, - ᴗ —, — ᴗ —, — ᴗ -, = ൨൦-മാത്രകൾ-

മൂ- ഊഴത്തിലോരോഗണവും
മപ്പൊശക്കിരുചീരത്തും
എഴുത്തിങ്ങെഴുനാങ്കെന്നാ
ലഴകുള്ളോരുകേകയാം ‖൨൯൭‖

വ്യാ- ഒരുഗണം- പിന്നെ- മുമ്മൂന്നശക്കി രണ്ടെഴു ത്തു ഇങ്ങനെ നാലുഴത്തിൽ ഇരിപത്തെട്ടക്ഷരത്തിൽ രണ്ടടി ആയതിലിന്നു കേകാ എന്നു പേർ- ഉ-ം- മാകന്ദ. മകരന്ദവിന്ദുപാനവുമ്മെയ്യു.

ക്രകുന്ന പികകുലപഞ്ചമം കേട്ടുകേട്ടും

ഇതും മേൽപ്രകാരം അക്ഷരങ്ങളുടേയോ ഉച്ചാ രണത്തിന്റേയോ ഗുരു ലഘുമാററംകൊണ്ടു പലവിധ ത്തിലുംവരും- എങ്കിലും മുൻകാണിച്ചപ്രകാരം ഒരുസാ മാന്യവിധിക്കു താഴെ ചേൎക്കുന്ന അടയാളവും കാൺക.

— ᴗ — ᴗ — ᴗ —, — ᴗ — ᴗ — ᴗ — =൨൨-മാത്രകൾ-

— ᴗ — ᴗ — ᴗ —, — ᴗ — ᴗ — ᴗ — =൨൨-മാത്രകൾ-

മൂ- മപ്പൊശക്കിരെഴുത്താകും
ചൊല്ലോടിരാറുചീരില്ലെ

## കൈവരും കണ്ണുപവ്വത്തിൽ
## കാണന്നനടയെന്നശീൽ ॥൮൫॥

വ്യാ- മുമ്മൂന്നശയ്യൂ ലഘു ഗുരുക്രമത്തിലീരണ്ടക്ഷരമായ ചീരുകളാറിലെ അടിരണ്ടക്കൂടി ഇരിപത്തു നാലക്ഷരത്തിൽ കണ്ണുപവ്വത്തിൽ കാണുന്ന ശീലിന്നു അന്നനട എന്നപേർ-

ഉ-ം- പുരന്ദരരവിതനയന്മാരൊടി
ന്നൊരുവരില്ല നേർധനഞ്ജെട്ടത്തിൽ-

ഇതും ശബ്ദ മാററംകൊണ്ടു പലതരത്തിലും വരുമെങ്കിലും സാമാന്യവിധിക്കു താഴെ അടയാളംകാൺക,

൧ — ൧ — ൧ — ൧ — ൧ — ൧ — = ൧൮ മാത്രകൾ-
൧ — ൧ — ൧ - ൧ — ൧ — ൧ — = ൧൮ മാത്രകൾ-

ഇതു നല്ലൊരു ശീലാണ- ॥൮൬॥

മൂ- കാകളീമന്നടിക്കെല്ലാം
മടുകീരൊമ്പതക്ഷരം
ആകവെമാത്രയൊപ്പിച്ചും
പാട്ടുമേകളകാഞ്ചിയും ॥൮൭॥

വ്യാ- മുമ്പറഞ്ഞ കാകളീശീലിന്റെ പൂവ്വാദ്ധം തമിഴിൽ മുട്ടുക എന്നു പറയുന്നതിനോടു ഏകദേശം ശരിയിട്ടും മാത്ര ഇരിപതിൽതന്നെ- അക്ഷരംപതിനെട്ടാക്കി ഒരു ശീലുണ്ടു- അതിന്നു കളകാഞ്ചിയെന്നപേർ,

ഉ-ം ശുകതരുണിജനമണിയുമണിമകുടമാലികെ-
ചൊല്ലെടൊ ചൊല്ലെടൊ കൃഷ്ണലീലാമൃതം

ഠരം മേൽപറഞ്ഞ നാലു ശീലുതന്നെ തുഞ്ചൻ പാട്ടിലെല്ലാം പ്രധാനമായതും- തുഞ്ചനെ പിന്തുടൎന്ന മറ്റു ഭാഷാഗാനകവികൾ പാടിയതും ആകുന്നു. തുഞ്ചൻതന്നെ ഭാരതത്തിൽ ചില പൎവ്വത്തിന്റെ ആദ്യം നാലഞ്ചുശീലു- കാകളീയെ മാത്രയൊപ്പിച്ചു അക്ഷരഭേദം ചെയ്തു സാധാരണ നടപ്പില്ലാത്തതിനാൽ അതിന്നിപ്പോൾ പേരും ലക്ഷണവും കൊടുക്കുന്നില്ല. ॥൨൦൦॥

മൂ- കൃഷ്ണഗാഥയതിൽകാണും
കാകളീപിന്നടിക്കിഹ
നിൎണ്ണയംപത്തെഴുത്തെന്നു
ലോകംമാകന്ദമഞ്ജരി ॥൨൦൧॥

വ്യാ- കൃഷ്ണഗാഥയിൽ മുൻപറഞ്ഞ കാകളിയുടെ പിന്നടിക്കു രണ്ടക്ഷരം കുറച്ചുകാണുന്ന ശീലിന്നു മഞ്ജരി എന്നുപേർ.

ഉ-ം ഇന്ദിരാതന്നുടെ പുഞ്ചിരിയായൊരു
ചന്ദ്രികാമെയ്യിൽ പരക്കയാലെ.

ഇതിന്റെ ഗാനരീതിക്കു എല്ലാഅക്ഷരങ്ങളും ഗുരുവായിതന്നെ ഉച്ചരിക്കേണമെന്നറിക. ॥൨൦൨॥

മൂ- മൂന്നാംതമിഴവൃത്തത്തി
ച്ചൊന്നതാംപൊന്നമാതരിൽ

ചേൻസന്താനഗോപാലം
ജ്ഞാനപ്പാനയുമോക്കെടൊ ॥൩൦൨॥

വ്യാ- സന്താനഗോപാലം, ജ്ഞാനപ്പാന ഇവകളിൽ കാണുന്നതു മുമ്പെ തമിഴിലേതായ പൊന്നമാതതിന്ന ശരിയായ (ഇരിപത്തനാലുവൃത്തം) സൂര്യവംശേ പിറന്ന ഭൂപാലനാം എന്നതിന്ന ശരിയായ നാലടിതന്നെ-

ഉ-ം ശ്രീമഹാഗണനാഥനും വാണിയും ശ്രീമണാളനും വാഴ്കഗിരീശനും ശ്രീനിലകണ്ഠനെൻ ഗുരുനാഥന്റെ ശ്രീപാദങ്ങളും വാഴ്കവിശേഷിച്ചും

മൂ- ഊററക്കാർമ്മ്വനാം കുഞ്ച
നാററലായുള്ള തുള്ളലും
പററിച്ചു കൂററുകാർക്കെല്ലാം
കൊററിനും വകയാക്കികാൻ ॥൩൦൩॥

വ്യാ- കുഞ്ചൻനമ്പിയാരെന്ന പ്രസിദ്ധനായിരുന്ന കവിവിശേഷമായ ഒരു രീതിയിൽ തുള്ളലെന്നൊരു വക പാട്ടുണ്ടാക്കി അതുമൂലം പലക്കും കഴിച്ചിലിന്നും വഴിയുണ്ടാക്കി ॥൩൦൩॥

മൂ- ഓട്ടൻശീതങ്കപറയ
നാട്ടിലേകെട്ടിയാനതും
കൊട്ടിപ്പാടീയരങ്ങേത്തു
കെട്ടിയാടുന്നതില്ലെയൊ ॥൩൦൪॥

വ്യാ- തുള്ളൽ പലതരത്തിലുണ്ടെങ്കിലും, മൂന്നുതരം തന്നെ പ്രധാനമായിരിക്കും. അവ- ഓട്ടൻതുള്ളൽ, ശീതങ്കൻതുള്ളൽ, പറയൻതുള്ളൽ ഇവയാകുന്നു. ഇവയെല്ലാം പലരും അരങ്ങത്തു കൊട്ടും പാട്ടും മേളിച്ചു കെട്ടി ആടുന്നതു ദൃഷ്ടാന്തമാണല്ലോ ||൱൭൫||

മൂ- മാത്രാഷോഡശമൊപ്പിച്ചു
ചേർത്തോരടികൾരണ്ടിലെ
ചിത്രമാമക്ഷരത്തോടും
പാർത്തു കൊൾകോട്ടനോട്ടനെ ||൱൰൬||

വ്യാ- ഓട്ടൻെറ സ്വഭാവം, ഒരടിക്കു പതിനാറുമാത്ര- അങ്ങനെ രണ്ടടി ഒരു ശീലുതന്നെ- അടിക്കിത്ര അക്ഷരമെന്നില്ല.

ഉ-ം ഹരനരുൾചെയ്തു,നമ്മുടെജ്ജടയിൽ ഉന്നമാത്ര
പെരുകിനവെള്ളംവേർവിടുകില്ല ഉന്ന മാത്ര-
ഇതു യഥാർത്ഥമായി ഓട്ടന്തന്നെ. (ദ്രുതരീതി) ൱൰൭

മൂ- ശീതങ്കൻകാകളീതന്നെ
ശീലുതാന്മാറുമാറെടൊ
ശിഥിലാനുഷ്ടുബദ്ധന്താൻ
ശീലാംപറയനുംപരം ||൱൰൮||

വ്യാ- ശീതങ്കൻ, മുമ്പു തുഞ്ചൻപാട്ടിൽ കാകളീ എന്നു പറഞ്ഞതുതന്നെ- എന്നാൽ ചൊല്ലുന്ന ഗാനരീതിമാത്രം മാറിവരും.

(ഫൻഝ)

ഉ-ം  മററത്തും ഖണ്ഡിച്ചുമററത്തുംഖണ്ഡിച്ചു
മററത്തും മററത്തും മററത്തും ഖണ്ഡിച്ചു.

ഇതു കല്യാണസൌഗന്ധികത്തിൽ പ്രധാനം- പിന്നെ അനുഷ്ടുപ്പിന്റെ ഒരു പ്രസ്താര ഭേദത്തിലടങ്ങുന്നതായി ഗാനരീതിയിൽ അടിക്കൊട്ടക്ഷരവും പ്രായേണ പതിന്നാലുമാത്രയുമായിരിക്കും.

ഉ-ം  ഉദിക്കും സൂൎയ്യസങ്കാശം
ജ്വലിക്കുന്ന,ശിവലിംഗം

മൂ-  കേകാപാതിയുമൊന്നുണ്ടാ
മാകവെകളകാഞ്ചിയും
പാകത്തിൽചിലചിന്തുംകാ
ണാകമെകൌതുകംവരും  ॥൩൦൧॥

വ്യാ-  മുൻപെ തുള്ളൽപാട്ടിൽ കേകാ എന്നു പറഞ്ഞതിൽ- ഒരടികൊണ്ടു- രണ്ടടിയാക്കി- ഒരുതരവുമുണ്ടു.

ഉ-ം- ദേവാധിരാജനിന്നെ,സെവിച്ചുപോരുംഞാനും
ദേവകീസുതൽകയ്യാൽ ചാവാനായ്തുടങ്ങുന്നു.

ഇതു ഒരുസമയം നാലടിയാക്കിയും വെണ്പാജാതിയിൽ ഉപയോഗിക്കാവുന്നതിനാലാകുന്നു ഉദാഹരണത്തിൽ നാലടികാണിച്ചതു- പിന്നെ മുൻപെ കളകാഞ്ചി എന്നുപറഞ്ഞതും തുള്ളലിൽ ഗാനഭേദത്തൊടെ നടക്കും.

ഉം-കിളികളുടെകളിവചനമിളിയുമൊരുവാണിയും

ക്രുത്താട്ടമൊമനച്ചില്ലിവില്ലാട്ടവും-

ംരം അടികളെ വിപരീതമാക്കിയും ഓരൊ അ ക്ഷരം നീക്കിയും കല്യാണസൌഗന്ധികത്തിൽ കാണു ന്നതും ഒരുവിധം മുട്ടുകുതന്നെ.

൭-ം- കൽഹാര പുഷ്പംനിരന്നങ്ങുകണ്ടു
കമലമണിനിറമുടയ കമലമതുകണ്ടു.

മൂ- ആട്ടക്കഥകളുണ്ടാക്കി
കൊട്ടാരക്കരകോട്ടയം
ക്രുട്ടരുണ്ണായിയുംമററവം
ക്രുട്ടാമഷ്ടപദിക്കവ ||൩൦൭||

വ്യാ- പിന്നെ പലവിധം ആട്ടകഥകളുണ്ടാക്കിയ വ- അഷ്ടപദിപോലെ- ഗദ്യപദ്യമയ പ്രബന്ധമാകു ന്നു. ||൩൦൭||

മൂ- നാളായണീതങ്കഥസോമവാര
പ്പാട്ടെന്നുവേണ്ടാതിരുവാതിരക്കും
മട്ടോലുമാലാപിനിമാർകളിക്കും
പാട്ടുണ്ടനേകംപലവൃത്തമോട്ടും ||൩൦൮||
ക്രുട്ടീട്ടവാനിന്നവയൊക്കയോത്താ
ലേട്ടിൽപ്രയാസംപുനരില്ലിടംകേൾ
നാട്ടിൽപരന്നോരിവരുപകാദി
വട്ടത്തിൽവാക്യങ്ങൾചമസ്സിലുണ്ടാം

വ്യാ- ശീലവതിപാട്ടും സോമവാരപ്പാട്ടു- പഞ്ചുപ

ത്തം- മുതലായ തിരുവാതിരപ്പാട്ടുകൾ- ഓണപ്പാട്ടുകൾ- അഞ്ചടികൾ- വള്ളപ്പാട്ടുകൾ- കോലടിപ്പാട്ടുകൾ- ഇവകളിലെ വൃത്തങ്ങൾ പലവിധമായിട്ടുള്ളതും എന്നാൽ ഏക- ചമ്പ- രൂപകം- അടന്ത- മുതലായ താളവട്ടത്തിന്ന ഒത്ത മാത്രകളോടെ അക്ഷരങ്ങൾ ചേൎത്തുണ്ടാക്കിയതും അവയെല്ലാം പേരും ലക്ഷണവും ഠരം ചെറിയപുസ്തകത്തിൽ പറവാൻ പ്രയാസമുള്ളതുമാകുന്ന.

പിന്നെയും ചില ചിന്തുഎന്ന മുറികളുണ്ടു- അവവയെല്ലാം താളവട്ടത്തിലൊപ്പിച്ചു ഇടക്കിടയ്ക്കു കാണാം അവയ്ക്കും വെവ്വേറെ പേരും ലക്ഷണവും കല്പിപ്പാനുള്ളതെങ്കിലും ഒരു പുസ്തകത്തിലും സ്ഥായിയായിരിക്കുന്നില്ലായ്കകൊണ്ടു ഇവിടെ ചുരുക്കുന്നു.

## ഉദാഹരണങ്ങൾ.

തലമുടിയുംവന്നതികഞ്ഞു മുലയിണയും മാറുകവിഞ്ഞു മുതൽകാൺക ||൩൫൦||

വൃത്താലോകം സമാപ്തം.

മൂ- കാലേകഥകുവഞ്ചാലേ
യലങ്കാരസ്വഭാവവും
ബാലാനാംമനമുല്ലാസം
കോലുമാലാപഭംഗിയും ||൩൫൧||

വ്യാ- അൎത്ഥം സുഗമം- സ്വഭാവമെന്ന പറഞ്ഞതി നാൽ സംസ്കൃതത്തിലെ ബഹുവിസ്താരമായിരിക്കുന്ന- അലങ്കാരശാസ്ത്രത്തെ- ഏകദേശംപോലും ഠരം ചെറിയ പുസ്തകത്തിൽ വിവരിപ്പാനിടവും കാലവും പോരായ്കയാൽ വളരെ സ്വാരമായും സാധാരണമായും ഉള്ള ചില അലങ്കാരങ്ങളെ മാത്രം എടുത്തു ശാസ്ത്രസ്വഭാവം മാത്രം ബാലന്മാരെ ഗ്രഹിപ്പിക്കാമെന്നൎത്ഥം. ||൩൧൭||

മൂ- സാഹിത്യാംഗവിഭാഗത്തി
ദ്ദേഹംകൎക്കശതൎക്കമാം
ആംഗാവലിവ്യാകരണം
വംഗാദികളലംകൃതിഃ ||൩൧൮||

വ്യാ- സാഹിത്യമെന്നാൽ- അറുപത്തുനാലു കലാവിദ്യകളിൽവെച്ചു പ്രധാനഭൂതയായ അക്ഷരവിദ്യയാകുന്നു- അതിനെ ഒരു അവയവിയാക്കുന്നപക്ഷം തൎക്കശാസ്ത്രം അതിന്റെ ഉടലും- വ്യാകരണം അതിന്റെ കരചരണനേത്രാദിയും- അലങ്കാരം അതിന്റെ വസ്ത്രാദ്യാഭരണവും ആയിരിക്കും- ഒരു ശരീരം എത്രബലവും സൌന്ദൎയ്യവും ഉള്ളതായിരുന്നാലും വസ്ത്രാദി പുഷ്ടിയില്ലാഞ്ഞാൽ ശോഭിക്കുന്നില്ലാത്തതുപോലെ തൎക്കവ്യാകരണാദിജ്ഞാനം എത്രമാത്രം ഉണ്ടായാലും- അലങ്കാരശാസ്ത്രജ്ഞാനം കൂടാതെ സാഹിത്യവിദ്യ പ്രകാശിക്കാത്തതിനാൽ- അലങ്കാരഗ്രഹണം മുഖ്യമെന്ന താല്പൎയ്യം ||൩൧൮||

മൂ- ആപ്തോപദേശമാംശബ്ദം
വേദമങ്കഥകാവ്യവും
ക്ലൂപ്തംപ്രഭുസുഹൃൽകാന്താ
സമ്മിതംസദൃശാത്മമാം ॥൩൧൩॥

വ്യാ ശബ്ദമെന്നതു കേവലം കാകാദികളുടേതല്ല- യഥാൎത്ഥമായി പറയുന്നവരുടെ വാക്കുമാത്രമാകുന്നു- അതു മൂന്നുതരമാക്കിയിരിക്കുന്നു- ൧. വേദവാക്യങ്ങൾ= (പ്രഭുസമ്മിതം) ൨. പുരാണാദികൾ= (സുഹൃത്സമിതം) ൩. കാവ്യനാടകാദികൾ= (കാന്താസമ്മിതം) വേദപുരാണ- കാവ്യാദിശബ്ദങ്ങളെ- ക്രമേണ പ്രഭു- സുഹൃൽ- കാന്താ- സാദൃശ്യപ്പെടുത്തിയതിനാൽ അവയഥാക്രമം, ബഹുമാനാദര, വിനോദ വിഷയങ്ങളെന്നറിക ॥൩൧൩॥

മൂ- കാന്താസമ്മിതവുംമൂന്നാ
മുത്തമംധ്വനിസംജ്ഞിതം.
കിന്തുശ്ലേഷോത്ഥിതംമദ്ധ്യ
മധമംവ്യംഗവജ്ജിതം ॥൩൧൪॥

വ്യാ- മുമ്പറഞ്ഞ മൂന്നാന്തരവും മൂന്നു തരമാകുന്നു- ൧- ഉത്തമം= ധ്വനിസംജ്ഞയുള്ളതു- ൨- മദ്ധ്യമം= ശ്ലേഷസഹായിച്ചുള്ള ധ്വനി- ൩- അധമം= വ്യാംഗ്യധ്വനിയില്ലാത്തതുതന്നെ ॥൩൧൪॥

മൂ- കീൎത്തിപ്പതുപമേയംതാൻ
നേൎത്തവസ്തൂപമാനവും
ചാൎത്താംസാധാരണംധൎമ്മം
ചേൎത്തപോലിവവാച്ചകം ॥൩൭൯॥

വ്യാ- അലങ്കാരലക്ഷണജ്ഞാനത്തിന്ന പ്രധാനാവയവങ്ങളായ ഉപമേയാദിചതുഷ്ടയത്തെ പറയുന്നു. ഉപമേയമെന്നാൽ- വൎണ്ണിക്കുന്ന വസ്തു- ഉ-൧ മുഖം- ഉപമാനമെന്നാൽ- ശരിയിടുന്നവസ്തു- ഉ-൦ ചന്ദ്രൻ- സാധാരണ ധൎമ്മം എന്നാൽ- മുമ്പറഞ്ഞരണ്ടിലും ശരിയായിനിൽക്കുന്ന ഗുണം- ഉ-൦ കാന്തി- വാച്ചകം എന്നാൽ ഗുണങ്ങളായ ധൎമ്മംകൊണ്ടു ഉപമേയോപമാനങ്ങളെ സംബന്ധിപ്പിക്കുന്ന പദം- ഉ-൦ ഇവ പോൽ- ഇവയ്ക്കു അനേകപൎയ്യായശബ്ദങ്ങളുള്ളവയെ അതാതു സമയം കണ്ടറിക. ॥൩൮൦॥

ഉപമാലങ്കാരം

മൂ- രണ്ടുവസ്തുക്കൾസാദൃശ്യം
കൊണ്ടാടിലുപമാമതാ
കൊണ്ടൽപോൽഘനപക്ഷ്മങ്ങ
ളുണ്ടുത്രകുന്നകാൎകുഴൽ ॥൩൮൧॥

വ്യാ- എല്ലാ അലങ്കാരത്തിലുംവെച്ചു പ്രധാനവും, സൎവ്വവ്യാപിയുമായ ഉപമാലങ്കാരത്തെപറയുന്നു. ഇ

രു പദാൎത്ഥങ്ങളിൽ സമാനഗുണാംശരിയായിരിക്കുമ്പോൾ ഉപമാലങ്കാരമാകുന്നു. ൧-ാം കാൎകുഴൽ- കൊണ്ടൽ, പോലെ ഘനപുഷ്പങ്ങളെ തൂകുന്നു- ഇതിൽ ഉപമേയാദി നാലും കൂടുന്നതും, വ്യംഗമില്ലാതിരിക്കുന്നതുംതന്നെ ലക്ഷണം- ഇവിടെ കാൎകുഴൽ ഉപമേയവും- കൊണ്ടൽ ഉപമാനവും- പോലെ വാചകവും- ഘനപുഷ്പങ്ങളെ തൂകുന്നതു സാധാരണ ധൎമ്മവുമാകുന്നു- ഘനപുഷ്പം എന്നതിന്നു ഘനങ്ങളായ പുഷ്പങ്ങളെന്നും, ജലകണമെന്നും അൎത്ഥം മേഘം വെള്ളത്തുള്ളിപോലെ തലമുടിപൂനിരയെ ചൊരിയുന്നു- എന്നു അന്വയാൎത്ഥം- ഇതുപൂൎണ്ണോപമാ- ഇതിൽ സാധാരണ ധൎമ്മപദം ശ്ലിഷ്ടമാക്കിയതു കുവലയാനന്ദത്തെ അനുസരിച്ചാകുന്നു- ചന്ദ്രാലോകപക്ഷം അതുവേണമെന്നില്ലതാനും- ൧൦ാം ഉപമയിലടങ്ങിയെ പലവിധത്തിലുമുള്ള അലങ്കാരമെന്നിരിക്കുന്നതിനാൽ ഇതുതന്നെ പ്രധാനാലങ്കാരമെന്നറിക ൩൧൭

## ലുപ്തോപമകൾ

൨- എണ്ണത്തിച്ചിലലോപിച്ചും
വണ്ണമെട്ടിന്ദുനേർമുഖീ
കണ്ണിന്നമൃതമെങ്കുന്നൽ
കണ്ണികാറൊളികൂന്തലാൾ ॥൩൧൮॥

വ്യാ- മുമ്പറഞ്ഞ- പൂൎണ്ണോപമാവയവങ്ങളിൽ ഒന്നു- രണ്ടു- മൂന്നോളവും ലോപിച്ചുവരുന്ന- ലു

പ്പോമകൾ എട്ടുണ്ടു- അവയിൽ ഉപമാനലോപം വരാത്ത- നാലും ഒരുവിധം ദ്രാവിഡവാക്കുകളിലും നടപ്പാകയാൽ അവയെ ഉദാഹരിക്കുന്നു. മറ്റേവ ദുല്ലഭമാകയാൽ ഇതിൽ പറയുന്നില്ല. ഇന്ദുനേർമുഖി- എന്നതിൽ സാധാരണ ധമ്മലോപം- കണ്ണിന്നമൃതം- എന്നതിൽ ഉപമേയം ധമ്മം- വാചകം- ഇവമൂന്നിന്നും ലോപം- കന്നൽ കണ്ണി- എന്നതിൽ- ധമ്മം- വാചകം- ഇവയുക്കു ലോപം- കാറൊളി കുന്തലാൽ- എന്നതിൽ വാചകലോപം- പിന്നെ ഉമാനലോപത്തോടെ വരുന്നവ നാലിന്നുംകൂടി കാകതാലീയം- എന്ന ഒരു പദത്തിനാൽ സംസ്കൃതത്തിൽ സാധിച്ചതുപോലെ ദ്രാവിഡത്തിൽ വരുവാനിടയില്ലായ്കയാലാകുന്നു- അവയെക്കുറിച്ചിവിടെ പറയാതിരുന്നതു എന്നും കണ്ടുകൊൾക. ॥൨൭॥

## അനന്വയം പ്രതീപം വ

മൂ- എതിരില്ലെങ്കിലോചൊല്ലാ
മതിമാനമനന്വയം
പ്രതീപമരിലൊക്കുമ്പോൾ
പ്രിയാദൃക്കിന്നുപങ്കജം ॥൩൨॥

വ്യാ- ഒരുവസ്തു- ശരിയായ മറ്റൊരു പദാൎത്ഥത്തൊടുപമിക്കാനില്ലാതിരിക്കുന്ന മഹത്വത്തൊടിരിക്കമ്പൊൾ- അനന്വയാലങ്കാരം- ഉ-ം- മാനം- എന്നപദംതന്നെ- ആകാശംമുതലായ ചില വസ്തുക്കൾ

ക്ക ഉപമാനമില്ലെന്നുകാങ്ക- ൨- പിന്നെ- മുമ്പെ പറഞ്ഞ- ഉപമേയൊപമാനങ്ങളെ വിപരീതമാക്കി പ്പറയുമ്പോൾ പ്രതീപമെന്ന- അലങ്കാരം- ഉ-ം- പ്രിയാളുക്കിന്നു- പങ്കജം- ഒക്കം-പോൽ- ഇവിടെ പോൽ അപരമാൎത്ഥത്തിൽ കാൺക- ഇതിൽ സാധാ രണകണ്ണു താമരയോടൊക്കുമെന്നു പറയെണ്ടിയിരി ക്കെ- താമരകണ്ണിനോടു നേരാകുന്നു എന്നു പറഞ്ഞ തുതന്നെ വിപരീതമെന്നറിക. ||൩൨൬||

## പരിണാമം

മൂ- കേളൊന്നിൻവൃത്തിമറ്റൊന്നിൽ
കിളതിൽപരിണാമമാം
തെളിവാന്നോരുകൺതാർകൊ
ണ്ടൊളിനോക്കുന്നുകാമിനീ ||൩൨൭||

വ്യാ- ഒരു വസ്തുവിന്നു സഹജമായ വ്യാപാരം മ റ്റൊരു വസ്തുവിന്നാക്കുമ്പൊൾ- പരിണാമമെന്ന- അലങ്കാരം. ഉ-ം കാമിനീ കൺതാർകൊണ്ടു- നോ ക്കുന്നു- എന്നതിൽ- സാധാരണ നോക്കുന്ന- കണ്ണി ൻെറ പ്രവൃത്തി താമരയ്ക്കാക്കിയിരിക്കുന്നു- എന്നുകാൺ ക. എന്നാൽ ൟ പ്രവൃത്തിപകൎച്ചയ്ക്കു ചേതനാചേതന വ്യ ത്യാസം കവികൾ അംഗീകരിച്ചിട്ടുമില്ല. ||൩൨൮||

മൂ- പരാഭേദകരൂപതാ
രോപമാംരൂപകംദ്വിധാ

പുലിതാനിവനോൎത്തീടിൽ
പരപുംഗവമാരണെ ॥൩൨൦॥

വ്യാ- അഭേദമായോ- സ്വരൂപമായോ- ഒരു വസ്തുവിനെ മറെറാന്നാക്കുമ്പോൾ- രൂപകമെന്ന- അലങ്കാരം- ഉ-ം പരപും ഗവമാരണത്തിങ്കൽ ഇവൻപുലിതന്നെ- പുലിതന്നെ- എന്നതിനാൽ അഭേദം കല്പിച്ചു- പരന്മാരാകുന്ന- പുംഗവ= (കാള) എന്നതിനാൽ ശത്രുക്കളെ കാളയാക്കികല്പിച്ചു- പരപുംഗവൻ- ശത്രുശ്രേഷ്ഠനെന്നും ഇതു- ന്യൂനാധിക്യേന ആറുതരമുണ്ടെന്നും അറിഞ്ഞിരിക്ക. ॥൩൨൦॥

സ്മൃതി- ഭ്രാന്തി- സന്ദെഹം- ൩

മൂ- സ്മൃതിയുംഭ്രാന്തിസന്ദേഹ
മതിയായൊന്നുമില്ലെടൊ
എതിൎകാണുമ്പോളുണ്ടാകും
ചേതോവികൃതിഭേദമാം ॥൩൨൧॥

വ്യാ- സ്മൃതി- ഭ്രാന്തി- സന്ദെഹം- ൩ം മൂന്നലങ്കാരവും യഥാൎത്ഥം തന്നെയായിരിക്കും- അവ- സമാനപദാൎത്ഥങ്ങളെ കാണുമ്പോൾ ഉണ്ടാകുന്ന മനസ്സിന്റെ വികാരഭേദംതന്നെ- മൂലത്തിൽ ദൃഷ്ടാന്തം കാണിച്ചിട്ടില്ലെങ്കിലും ഇവിടെ കാണിക്കാം- താമരപ്പൂ കണ്ടപ്പൊൾ- കാന്താമുഖത്തെ ഓൎത്തു- ഇതു സ്മൃതി- വണ്ടുകൾ- കാമിനീ മുഖത്തെ- താമരപ്പൂവെന്നു അ

സ്ഫാളിച്ചു- ഇതു ഭ്രാന്തി- കാമിനീമുഖത്തെക്കണ്ടു- ച
ന്ദ്രമണ്ഡലമൊ- താമരപ്പൂവൊ എന്ന സംശയംവന്നു-
ഇതു- സന്ദെഹം- മൂന്നലങ്കാരത്തിലും ചില വ്യത്യാ
സമൊ തരഭേദമൊകാണും. ||൩൧൭||

മൂ- മറയ്ക്കിൽകളവൊന്നേരൊ
പറയുന്നിതപഹ്നുതി
മറിമാനങ്കനല്ലിവാ
നാറുവെണ്ടുനാലാണയം ||൩൨൨||

വ്യാ- എന്തെങ്കിലും ഒന്നിനെ മറച്ചുപറയുമ്പൊള
പഹ്നുതി എന്ന അലങ്കാരം ൧-ം- ചന്ദ്രനെനൊക്കി
ഇതു ചന്ദ്രനല്ല- ആകാശഗംഗയിലുള്ള വെള്ളത്താമ
രയെന്നുപറയുന്നു- ഇതിൽ ചന്ദ്രനെ മറച്ചു താമരയാ
ക്കി ഇതിൽ ഭ്രാന്തിഭെദം മറ്റും കാൺക. ||൩൨൨||

ഉൽപ്രെക്ഷാലങ്കാരം

മൂ- ഓക്കൊടൊസൂക്ഷ്മമുല്പ്രേക്ഷാ
തക്കിതോല്ക്കടകോടികാ
അക്കോകിമാത്തിപ്പൂകവാ
നിക്കാണുമിരുളന്തിയിൽ ||൩൨൩||
തന്നിലാറുതരംവസ്തു
പിന്നെഹേതുഫലങ്ങളാം
വന്നിരുണ്ടെയ്യുപൂശുന്നോ
ചിന്നുന്നോവാനമഞ്ജനം ||൩൨൪||

നിലത്തുനിത്തന്നെതളി
രടിത്തൂത്തായിതയിതേ
മുഖശ്രീമോഹിച്ചംബുജ
മൊട്ടുവെറുക്കുന്നുവിധുവും
നിലെപ്പാനോകൊങ്കത്തട
മൊടിനട്ടുകൊട്ടുവലിയാൽ
സുഖംകാലൈക്യത്തിന്നുദ
കതപമാണേടാനളിനവും ॥൩൨൭॥

വ്യാ- ഉൽപ്രേക്ഷയെന്ന- അലങ്കാരം ബഹു സൂ
ക്ഷ്മമാകുന്നു- അതു- ഒരു വസ്തുവെ-സങ്കല്പിതമായ
മറെറാരു വസ്തുവായിട്ടു ഭാവിക്കുന്നേടത്തുണ്ടാകും-
ഇതും മുമ്പറഞ്ഞ- ഉപമയും പല ലക്ഷണങ്ങളിലും
ഒത്തിരിക്കുമെങ്കിലും- തമ്മിൽ പ്രധാനമായ ഒരുഭെ
ദമുള്ളതെന്തെന്നാൽ- ഉപമെയ്ക്കു- ഉപമാനം യഥാ
ൎത്ഥമായും- ഉൽപ്രേക്ഷെയ്ക്കു- ഉപമാനം യുക്തിപൂ
ൎവ്വം സങ്കല്പിതമാത്രമായും ഇരിക്കുമെന്നറിക- ഉൽ
പ്രേക്ഷെയ്ക്കു ഉ-ം- അന്തിക്കു കാണുന്ന- ഇരുട്ടു-
കോകപ്പിടകളുടെ വിരഹാഗ്നിയിൽനിന്നു പുറപ്പെട്ട
പുകയൊ എന്നു ഊഹിച്ചു. തിയ്യുള്ളെടത്തു പുകകാ
ണാമെന്നതുയുക്തംതന്നെ- എന്നാൽ വ്യസനാഗ്നിക്കു
അതില്ലായ്കയാൽ അതുകേവലം സങ്കല്പംതന്നെ- മാ
ൽ + തീ + പുക= മാൽത്തീപ്പുക എന്നു കാൺക.സ
ന്ധ്യാസമയത്തു- സകല കോകപക്ഷികളും ഇണപി
രിഞ്ഞു കേഴുമെന്നു ശാസ്ത്രപ്രസിദ്ധി- ഇതു- വസ്തൂൽ
പ്രേക്ഷാ- ഹേതൂൽപ്രേക്ഷാ- ഫലോൽപ്രേക്ഷാ

ഇങ്ങനെ മൂന്നതരത്തിലും ൨൦൨ണ്ടായിട്ടു ആറുതരമു
ള്ളതു താഴെ ക്രമേണ ഉദാഹരിക്കുന്നു- വസ്തൂൽപ്രേ
ക്ഷയിൽ- ൧- ഉക്തവിഷയാ- ഉ-൦- ഇതൾവന്നു
മെയ്യഴ്പു ശ്രുന്നവോ- ഇതിൽ പ്രകൃതമായ- ഇതൾ
പദം ഉണ്ടാകയാൽ ഉക്തവിഷയതന്നെ- ൨- വാ
ൻ- ഗ്രഹണം- ചിന്നന്നവോ- ഇതിൽ ഇതൾപദം
ഇല്ലായ്കയാൽ-അനുക്തവിഷയാ-ഹെതുൽ പ്രേക്ഷ
യിൽ ൧- സിദ്ധാസ്പദാ- എന്നാൽ സിദ്ധിക്കാവുന്ന
തെങ്കിലും സിദ്ധിച്ചിട്ടില്ലാത്ത ഹേതുവെപ്പററി- അ
യി- എടൊ സുന്ദരി- ദെ-നിന്റെ- തളിരടിനില
ത്തു ഊന്നീട്ടുതന്നെ തുടുത്തായി- നിശ്ചയം- ഇതിൽ
നിലസ്പൎശനാലും കാൽതുടുക്കമെങ്കിലും ഇവിടെ
സ്വതെ തുടുത്തും ചെമ്പഞ്ഞിച്ചാറിട്ടും ഇരിക്കുന്നതെ
ന്നു കാൺക- ൨ അസിദ്ധാസ്പദാ- എന്നാൽ ഹെതു
വല്ലാത്തതിനെ ഹെതുവാക്കുക- ഉ-൦- നിന്റെ മു
ഖശ്രീയെ മൊഹിച്ചു ചന്ദ്രൻ താമരപ്പൂവ്വോടു വെറുക്കു
ന്നു ചന്ദ്രനുദിക്കുമ്പൊൾ താമര കൂമ്പുന്നതിനാലും മ
ററും അവതമ്മിൽ സ്പൎദ്ധയെന്നു ശാസ്ത്രസിദ്ധം- ഇരി
വർക്കുടി ഒന്നിനെ ആഗ്രഹിച്ചാൽ കലഹമെന്ന ദൃഷ്ടാ
ന്തത്താൽ നിന്റെ മുഖശ്രീയിൽ കാംക്ഷിച്ചുതന്നെ
ചന്ദ്രൻ താമരയോടു വെറുക്കുന്നു എന്നുപറഞ്ഞതിൽ
൨൦൦ ഹെതു- ഒരു ഹെതുവല്ലെന്നും അതിനാൽ അ
സിദ്ധാസ്പദാ എന്നും അറിഞ്ഞുകൊൾക- പിന്നെ ഫ
ലോൽപ്രേക്ഷയിൽ ൧- സിദ്ധാസ്പദാ-ഫലമായിവ
രാമെങ്കിലും ഇവിടെ ഫലിച്ചിട്ടില്ലെന്നൎത്ഥം- ഫലി
യാൽ ഒടിനടുക്കെട്ടു കൊങ്കത്തടം നിലച്ചാനോ- ഇ

തിൽ സ്വതെ അടിവയററിന്മെൽ ഉള്ള രേഖകൾ-മെൽ ഘനമായുള്ള കുചങ്ങളെ ഭരിച്ചു നട്ടു ഒടിഞ്ഞു പോകായ്വാൻ കെട്ടിയിരിക്കുന്നവൊ- എന്നതിൽ ത്രിവലികൾ കുചഭാരശക്തി ഫലമാവാതിരിക്കുമ്പൊൾ ആക്കി സാകല്ല്യിച്ചു എന്നും അതിനാൽ സിദ്ധാസ്പദാ എന്നുംകാൺക ൨- അസിദ്ധാസ്പദഃ-നിന്റെ പാദസാദൃശ്യത്തിന്നൊ- താമരകൾ- എപ്പൊഴും വെള്ളത്തിൽ തപസ്സുചെയ്യുന്നു- കാമിനീപാദൈക്യമായ ഫലമല്ലാത്ത- ജലവാസം തൽഫലമാക്കിയെന്നും അസിദ്ധാസ്പദാ എന്നുംകാൺക- ൩ം ഉൽപ്രേക്ഷയ്ക്കു- വാചകം- മന്യെ- ധ്രുവം- ശങ്കെ- നൂനം- ഓ- തന്നെ- മററും കാൺക- അവയില്ലാതെ ഗമ്യമായും കാണാം- ഇതു വളരെ സാരമാകയാൽ നല്ലവണ്ണം ധരിക്കെണം ॥൱൨൩॥

## അതിശയോക്തികൾ

### രൂപകാതിശയോക്തി

മൂ- രൂപസാങ്കേതികംവ്യംഗം
രൂപകാതിശയോക്തിയാം
കദളീയുഗളത്തിന്മേൽ
കാണെടൊകരിമസ്തകം ॥൱൨൪॥

വ്യാ- ഇതു ആദ്യം നാലാം ശ്ലോകത്തിൽ പറഞ്ഞ ഉത്തമകാവ്യത്തിലുൾപ്പെട്ട ധ്വനി അലങ്കാരമാകുന്നു- ധ്വനി , എന്തെന്നാൽ ഒരു വാക്യത്തിൽ പ്ര

ക്രതാൎത്ഥത്തെക്കാൾ അതിശയമായ മറെറാരൎത്ഥം പ്ര
റപ്പെടുന്നതുതന്നെ ഉ-ം കദളീയുഗളത്തിന്മേൽ ക
രിമസ്തകംകാൺക. എന്നതിൽപ്രകൃതവാക്യാൎത്ഥത്തിന്നു
പുറമെ സംസ്കൃതകവിസങ്കേതമാത്രമായി- തുടകളുടെ
മേലെ ജഘനഭാരം കാൺക എന്നുകൂടി വരുന്നുണ്ടു
സങ്കേതം- ഇന്നതുപറഞ്ഞാൽ ഇന്നതെന്നൎത്ഥം നിശ്ച
യിക്കുന്നതുതന്നെ- ഇതിന്നും ലിംഗാദി സഹായിച്ചും
മറിച്ചും കാണും. ॥൩൨॥

മൂ- മാനമില്ലാതെവൎണ്ണിക്കു
മനേകാതിശയോക്തിയും
മാനിനിക്കെചുവന്നല്ലൊ
സൂനവാൎത്തയിലേസഖെ ॥൩൩॥

വ്യാ- കണക്കല്ലാതെ വൎണ്ണിക്കുന്നത മിക്കതും അതിശ
യോക്തിയാകയാലതനേകവിധമുണ്ടാകും. അവയെ
വിവരിച്ചുപറവാൻ പ്രയാസമാകയാൽ ഒന്നിന്റെ
ഉദാഹരണംകൂടി കാണിക്കാം- പൂവെന്ന വൎത്തമാ
നം സഖികളിൽനിന്നു കേട്ടപ്പോൾതന്നെ- അതു വാ
ങ്ങിച്ചൂടേണ്ടിവരുമെന്നും അപ്പോൾ അതിന്റെ സ്പൎശം
ദുസ്സഹമെന്നുവിചാരിച്ചു സുന്ദരിയുടെ ഉള്ളംകൈചു
വന്നുപോയി എന്നും കാൺക. ഇതിൽ പുഷ്പസ്പൎശമാ
യ കാരണത്തിന്റെ കഥയിൽതന്നെ ദുസ്സഹസ്പൎശന
ത്തിൽ ഉണ്ടാവുന്ന ചുവപ്പായ കാൎയ്യം സംഭവിച്ചു എ
ന്നതിനാൽ ചപലാതിശയോക്തിഎന്ന അലങ്കാരമാ
കുന്നു ഇതെന്നുമറിക. പിന്നെ യോഗത്തിലയോഗം

ഒരു ജാതി- ഉ-ം ഠരം കുന്നിൻെറ കൊടുമുടികൾ ചന്ദ്രനെ ചുട്ടുന്നു- കുന്നിന്നു ചന്ദ്രനെ തൊടുവാൻ ഒരിക്കലും സംഗതിവരാത്തതിനെ വരുത്തിയതു കാൺക. ഇനി ഇതിനെപ്പററി ഉപരിഗ്രന്ഥം അറിയിക്കാം. ||൩൨൭||

## സമാസോക്തി (൪)

മൂ- പാൎത്താൽസമാസോക്തിമതം
ചാൎത്താലുംധ്വനിയെങ്കിലോ
മത്തഭൃംഗത്തെയുംകാത്തു
പൂത്തുനിൽക്കുന്നുമല്ലികാ ||൩൨൮||

വ്യാ- ഇതു മുമ്പറഞ്ഞ മദ്ധ്യമകാവ്യത്തിലുൾപ്പെട്ടതാകുന്നു- വിശേഷണ സാമ്യബലമെന്ന ചാൎത്തു സഹായിച്ചു പ്രകൃതാന്തരം പുറപ്പെടുന്നേടത്തു ഠരം സമാസോക്തി എന്ന അലങ്കാരം- ഉ-ം ഉത്തരാൎദ്ധം സ്പഷ്ടം. തിരണ്ട പ്രായത്തിലുള്ള ഒരുത്തി കഥയില്ലാത്ത ഒരുത്തനെ കാത്തിരിക്കുന്നു എന്ന ധ്വനി- ഠരം ധ്വനിക്കു ഭൃംഗ ശബ്ദത്തിലെ പുല്ലിംഗം- മല്ലികാ ശബ്ദത്തിലെ സ്ത്രീലിംഗം ഇവ സഹായിച്ചതിന്നു പുറമെ വിശേഷണപദങ്ങളായ മത്ത- പൂത്തു- ഇവയും ശ്ലേഷയായി സഹായിച്ചു- മത്ത, എന്നതിന്നു മധുപാനം കൊണ്ടു തൻേറടം വിട്ട ഭൃംഗസാദൃശ്യം കഥയില്ലാത്ത കാന്തനും പൂത്തു- എന്നതിനാൽ സാധാരണപുഷ്പിട്ടവളി സാദൃശ്യം തിരണ്ടിരിക്കുന്ന കാന്തക്കും ചേരുമെ

ന്നം അതിനാൽ ശ്ലേഷോത്ഥിതമെന്നും കാൺക. ൨൨൮

## ശ്ലേഷ-

മൂ- പലാൎത്ഥശബ്ദസംയോഗാ
ല്പുഷ്ടവാംശ്ലേഷയെന്നതും
കൈലാസസദൃശംകാവി
ന്നളകാലംകൃതംമുഖം ॥൨൨൯॥

വ്യാ- അനേകാൎത്ഥമുള്ള ശബ്ദം പ്രയോഗിച്ചോ-സ മാസസന്ധിബലംകൊണ്ടു ഭിന്നാൎത്ഥശബ്ദം കലൎന്നോ പലഭാഗത്തേക്കും ചേൎന്നുവരുമ്പോൾ ശ്ലേഷ എന്ന അലങ്കാരം- ൟം ഉത്തരാൎദ്ധം സ്പഷ്ടം- എന്നാൽ കൈലാസം അളകകൊണ്ടും, മുഖം അളകങ്ങളെ കൊണ്ടും സാദൃശ്യപ്പെട്ടതുതന്നെ ശ്ലേഷ- ഇതു സമാ സശക്തിമൂലമാണ- സൎവ്വദൊമാധവഃ എന്നതിൽ സൎവ്വദഃ മാധവഃ- സൎവ്വദാ- ഉമാധവഃ- എന്നും സ ന്ധിയാൽ വിഷ്ണുശിവപരങ്ങളാകും- ഇങ്ങനെയെ ല്ലാം കണ്ടു മനസ്സിലാക്കിക്കൊൾക. ॥൨൨൯॥

## പരികരാലങ്കാരം.

മൂ- വിശേഷണപദംസാകൂ
തഞ്ചേൽപരികരംമതം,
കൃശാംഗിയാളാമബലാ
കുചഭാരെണക്രന്ദതേ ॥൨൩൦॥

വ്യാ- പ്രകൃതാൎത്ഥത്തിലെക്ക വിശേഷണപദം ഉപകരിക്കുമ്പോൾ പരികരം എന്ന അലങ്കാരം- ഉത്തരാൎദ്ധം സ്പഷ്ടം- ഇതിൽ കൃശാംഗിയെന്ന വിശേഷണം കുചഭാരംകൊണ്ടു ക്രാന്ത എന്ന പ്രകൃതാൎത്ഥത്തിലേക്ക യോജിച്ചതുകാൺക. ൧൦ാം അഭിപ്രായ ഗൎഭതപംവിശേഷ്യത്തിന്നതന്നെവന്നാൽ പരികാരാങ്കുരം വരുന്നതിന്നും മൂലത്തിൽ ഉദാഹരണം കാൺക. അപ്പോൾ അബലാ- എന്നതുതന്നെ കുചഭാരാ സഹത്വരൂപത്തെ സൂചിപ്പിക്കുന്നു. ||൩൩൦||

## വ്യതിരേകം

മൂ- ഒന്നുപോലൊന്നിരുന്നാലും
ഭിന്നംവ്യതികരംമതം
കുന്നുപോലുന്നതൻനല്ലാ
ളെന്നാലൊമൃദുശീലനാം ||൩൩൪||

വ്യാ- ഒരു വസ്തു മറ്റൊന്നിനോടു സമാനധൎമ്മത്തെ പ്രാപിച്ചിരുന്നാലും ചില ധൎമ്മത്തിൽ ഒക്കാതിരിക്കുമ്പൊൾ വ്യതികരം എന്ന അലങ്കാരം- ഉ-ം ഉത്തരാൎദ്ധംസ്പഷ്ടം- ഇവിടെ സജ്ജനം ഔന്നത്യംകൊണ്ടു പൎവ്വതത്തോടു ഒക്കുന്നു എങ്കിലും, ശീലംകൊണ്ടു സത്തു മൃദുവും- പൎവ്വതം കഠിനമാകയാൽ ഭേദിച്ചുപോയി- സത്തികളൌന്നത്യംബുദ്ധിക്ക ||൩൩൦||

## ദൃഷ്ടാന്താദികൾ ൪

സൂ. ദൃഷ്ടാന്താൎത്ഥാന്തരന്യാസ
കാവ്യലിംഗനിദൎശനാഃ।
ദൃഷ്ടാന്തംകൊണ്ടുതാനിഷ്ട
സുവ്യക്തീകരണംപരം ॥൩൩൨॥
കേളിയുള്ളോരിൽവഞ്ചീന്ദ്ര
നൊളിപൂണ്ടോരിലിന്ദുവും
കേളാഴിചാടിഹനുമാ
ന്നാളേതിന്നുംമഹത്തുകൾ ॥൩൩൩॥
മാരനീതോററുപൊമല്ലോ
ഹരനുണ്ടന്നകത്തൊടൊ
ചാതുപ്രസന്നൻദാതാവി
ന്നിരക്കന്മുഴുതിങ്കളും ॥൩൩൪॥

വ്യാ- ദൃഷ്ടാന്തം- അൎത്ഥാന്തരന്യാസം- കാവ്യലിംഗം നിദൎശനാ- ഃരം നാലും, ഒരു കാൎയ്യം പറഞ്ഞാലതിനെ വേറൊരു സാദൃശ്യംകൊണ്ടുറച്ചു സമൎത്ഥിക്കുന്നതുതന്നെ- ഏകദേശം ഇവറ്റുക്കു സമത്വമുണ്ടെങ്കിലും സൂക്ഷ്മത്തിൽ ഭേദിച്ചുതന്നെയിരിക്കുംതാനും- രണ്ടുംമൂന്നും ശ്ലോകത്തിന്റെ ഃരംരണ്ടുപാദങ്ങളാൽ കാണിച്ച ഉദാഹരണങ്ങളെ നോക്കി- ക്രമേണ ദൃഷ്ടാന്താദിനാലലങ്കാരസ്വഭാവങ്ങളെയും മനസ്സിലാക്കിക്കൊൾക. താരതമ്യതയെക്കുറിച്ചു ഇതിൽ വിവരിപ്പാനിടമില്ലായ്കയാൽ ചുരുക്കി വ്യാഖ്യാനിച്ചതുമാകുന്നു ॥൩൩൪॥

## വിഭാവനാ

മൂ- കാരണോല്പത്തികാൎയ്യത്തി
ന്നൊരുജ്ജാതിവിഭാവനാ
കരിങ്കുവലയത്തിന്നു
പിറന്നിതൊരുപൊയ്കയും ॥൬൬൭॥

വ്യാ- പലവിഭാവനകളുണ്ടു- അതിൽ- ഒന്നു ഇവിടെ പറയുന്നു- സാധാരണകാരണത്തിൽനിന്നു കാൎയ്യം ഉണ്ടാവും- അതു വിപരീതമായിപറയുന്ന ദിക്കിൽ ഒരു അലങ്കാരം- ഉ-ം-ഉത്തരാൎദ്ധം സ്പഷ്ടം ഇവിടെ കരിംകുവലത്തിൽനിന്നു ഒരു പൊയ്കയുണ്ടായി എന്നതു കാൎയ്യകാരണ വിപരീതം കരിംകുവലമെന്നാൽ കണ്ണു- ॥൬൬൮॥

## വിഷമം

മൂ- തങ്കലോക്കാത്തതൊക്കുമ്പോ
ളുക്തിതം വിഷമം സഖെ
പെൺകൊടിത്തയ്യലാളെങ്ങു
വങ്കാമത്തീയിരെങ്ങഹൊ॥൬൬൯॥

വ്യാ- ചേൎച്ചയില്ലാത്തവസ്തുക്കളെ തമ്മിൽചേൎക്കു മ്പോൾ വിഷമാലങ്കാരമാകുന്നു- ഉ-ം- ഉത്തരാൎദ്ധം സ്പഷ്ടം- ഇവിടെ- അത്ര മൃദുവായ ശരീരമുള്ളവളി

ൽ ഇത്ര വലിയതായ മാരമാലിനെ ചേൎത്തു കാ
ൺക. ‖൩൩൩‖

## ദീപകം

മൂ- മൂറവംക്രിയാഫലെധൎമ്മ
മെററുകിട്ടീപകംമതം
മദംകൊണ്ടാനശോഭിക്കും
മന്നനോജസ്സുകൊണ്ടപി‖൩൩൫‖

വ്യാ- ഭിന്നങ്ങളായ- ഇരുപദാൎത്ഥ ധൎമ്മങ്ങളും ഒരു
ക്രിയാഫലത്തിൽ ശരിപ്പെട്ടിരുന്നാൽ ദീപകമെന്നഅ
ലങ്കാരം- ഉ-ം ഉത്തരാൎദ്ധം സ്പഷ്ടം- ഇവിടെ ശോ
ഭയാകുന്ന ക്രിയാഫലത്തിൽ- ആനക്കു മദവും രാ
ജാവിന്നു ഓജസ്സും ശരിപ്പെട്ടിരിക്കുന്നു എന്നു കണ്ടു
കൊൾക. രണ്ടുധൎമ്മങ്ങളും ഫലത്തിൽ ചേൎന്നു ശോ
ഭിച്ചതിനാൽ ദീപകം ‖൩൩൬‖

## ഉല്ലാസം

മൂ- പൂൎണ്ണമയ്യുല്ലാസമാമോക്കാ
നന്യതിന്മപരസ്പരം
വേൺമാടംവെൺനിലാവുംചേ
ൎന്നുമയോടുവിളങ്ങിതെ ‖൩൩൭‖
നീപോ ചന്ദനമേകാട്ടു
തിയ്യിട്ടുംവംശമുണ്ടിഫ

(൧൬൯)

കുടത്തിൽകെൾവതേകൊൾവൂ
കടലിൽതന്നെമുക്കിലും ||൩൩൯||

വ്യാ- അന്യോന്യസംസൎഗ്ഗംകൊണ്ടു ഗുണമൊ- ദൊഷമൊ- രണ്ടുമില്ലായ്കയൊ- രണ്ടുമുണ്ടാകയൊ ചെയ്യുമ്പോൾ- ഉല്ലാസം- എന്ന അലങ്കാരം- ഉ-ം- ഉത്തരാൎദ്ധം മുതൽ ഒന്നരശ്ലോകത്തിൽ ൧ാം രണ്ടുപാദം ൧ാമത്തെതിൽ- അന്യോന്യശോഭ- ൨ാമത്തെതിൽ ദുഷ്ടവംശസംസൎഗ്ഗം- ചന്ദനത്തിന്നു ദോഷം- ൩ാമത്തെതിൽ- മഹത്സംസൎഗ്ഗംകൊണ്ടും ഒരു ഫലമില്ലായ്ക- മറ്റും കണ്ടുകൊൾക ||൩൩൯||

മൂ- പെടുംഗൂഢൊക്തിമറ്റൊന്നി
ലിടെഴുന്നീടുമാന്തരാൽ
മാടേനെല്ലിന്നുപോയാലു
മുടമസ്ഥൻവരുന്നതെ ||൩൪൦||

വ്യാ- ഒരുത്തനൊ- അന്തരമൊ കരുതി- എന്തെങ്കിലും ഒന്നുപറഞ്ഞുഅതിനെ സൂചിപ്പിച്ചുകൊടുക്കുമ്പോൾ- ഗൂഢൊക്തിഎന്നഅലങ്കാരം- ഉ-ം- ഉത്തരാൎദ്ധം സ്പഷ്ടം- ഇവിടെ- യഥാലൊരുവൻ പറയുന്നു- എടൊ മാടെ നീ നെല്ലിൽനിന്നു പൊയ്ക്കൊൾക- നെല്ലിന്റെ ഉടമസ്ഥനതവരുന്നു- എന്നതിൽ പരകളത്രത്തെ അനുഭവിക്കുന്നജാരനോടു- ഭൎത്താവു വരുന്നുണ്ടെന്ന ഗൂഢമായിഅറിയിക്കുന്നു- അതിനാൽ ഗൂഢോക്തിയെന്നു കാൺക. ||൩൪൦||

## സ്വഭാവൊക്തി

മൂ- സ്വഭാവൊക്തിവരുംജാതി
സ്വഭാവാകാരവൎണ്ണനെ
കുംഭിതുമ്പിക്കരംകൊണ്ടു
ജൃംഭിച്ചാഭസ്സുകൊണ്ടുതെ ॥൩൧൫॥

വ്യാ- ജാത്യാദിസ്വഭാവത്തെ വൎണ്ണിക്കുമ്പോൾ സ്വഭാവോക്തി എന്ന അലങ്കാരംതന്നെ- മറ്റൊന്നുമില്ലെങ്കിലും ഇതുഉണ്ടാവും- ൧-ം- ഉത്തരാൎദ്ധംസ്പഷ്ടം ഇങ്ങനേ-ഇരിപതിൽ ചില്വാനം അലങ്കാരത്തെ മാത്രം കാണിച്ചിരിക്കുന്നു എങ്കിലും ഇതിൽ സാരമായവ മിക്കതും അടങ്ങിപ്പൊയതും- ഇവകളെ മനസ്സിരുത്തി നൊക്കി ഗ്രഹിച്ചാൽ ശേഷമുള്ളവ ലഘുവായി വരുന്നതുമാകുന്നു- ഇതിലധികം പറവാൻ പ്രയാസവും- ഗ്രന്ഥവിസ്തിരവും ഉണ്ടാവുരുന്നതുകൊണ്ടിത്രമാത്രം പറഞ്ഞു ൩-ം ആലോകം അവസാനിപ്പിക്കുന്നു- ചതുൎദ്ദശലാത്രുപം അലങ്കാരാലോകം സമാപ്തം. ॥൩൧൫॥

## ധാത്വാലോകം

മൂ- ഭ്രുവാദിദിവ്യധാതുക്ക
ളവ്യക്താന്തങ്ങൾമിക്കതും
പോവാദിതമിൾധാതുക്ക
ളാകവേവിധിരൂപമാം ॥൩൧൬॥

വ്യാ- ആദിയായും ഭേദസംബന്ധമായും ഇരിക്കുന്ന ഗീൎവ്വാണ ശബ്ദങ്ങളുടെ ധാതുക്കൾ ഏകദേശം രണ്ടായിരമെന്നു കൌന്തേയനായ ഭീമസേനൻ വ്യവസ്ഥപ്പെടുത്തിയ വഴിയിൽ മിക്കതും അവ്യക്താൎത്ഥങ്ങളാകുന്നു- എന്നാൽ സാൎത്ഥങ്ങളെന്നൎത്ഥം- അവയെല്ലാം ഇതിൽ കാണിപ്പാനിടയില്ലെങ്കിലും ഇതിന്നുതാഴെപറയുന്ന ശ്ലോകങ്ങളിൽ വളരെ സാധാരണമായ ചിലതുമാത്രം കാണിക്കുന്നതുകൊണ്ടു പൂൎവ്വകം ധാതുസ്വഭാവം അറിവാനിടവരും- തമിൾവാക്കുകളുടെ ധാതുക്കളെല്ലാം ആജ്ഞാരൂപങ്ങളായിരിക്കും- ഉ- ം- പൊ- വാ- നിൽ- കൊടു- മുതലായവ- ൧൦൦൦വക ധാതുക്കളെ മലയാളത്തിലെഴുതുക ആവശ്യമായേടത്തോളം ചില ശ്ലോകങ്ങളാൽ കാണിക്കാം ॥൯൱൨॥

മൂ- ഭൂസ്ഥാസ്ശീങ്സ്വ്യതിമ്മാസ്ഥ
ഖാദ്ക്ലൂദിണ്ക്രീഡി
ഇദീട്ടണദിശ്രൂധാട്
ചദികുഞ്ച് ലാലിസ്സ്ഫടിർ ॥൯൱൩॥
ശുച് ക്രീഡൃമുപ്പൂമൃച്ഛ്
ക്രുജ് വാഞ്ഛ് മധികമിയു
പഠാട് മുധിതജ്ഞാച്
ജപ് ധൃപ് രഖാദിച ॥൯൱൪॥
ഏധ് സ്പൎദ്ധ് തഥാഗാധൃ
ബാധ്യനാഥദധ് ംവദി
ദത്ത സ്പദിമദ്ഗ്ലാദി
യതികാസ്ഥ ചലോകൃച ॥൯൱൫॥

ശകിശ്ലാഘൃതൊഭ്രാജൃ
വേഷ്ടചേഷ്ടസ്സുടാചസി
ട്ടവേവൃചതൃപൃക്ഷബ്രൂ
ഭൃകപിലബ്ലിണാപണ്  ||൩൰൬||
ഇത്യാദിസംസ്കൃതക്ലൃപ്തം
ധാതുരണ്ടായിരംമതം
അത്യന്തമിഷ്ടമുണ്ടെങ്കിൽ
ധാതുപാഠാദിനോക്കുക  ||൩൰൭||

വ്യാ- ഭ്രൂ- സ്ഥ- അസ് - ശീങ് - ച്യുതി- മസ്ജ -
ഖൊദ- ക്ഷുദി- ണദ് - ക്രുദി- ഈഡി- തുണ്ഡി- ശ്രുസ്
അട് - ചദി- ഖഞ്ജ ലംഘി- സ്ഫുടിർ ശുച - ക്രീഡൃ-
ഉപൃ മുച്ഛ - ക്രുഞ്ച് - വാഞ്ഛ - മന്ഥി- ക്ഷിയു- പട്
അംഹ് - മുഡി- തഞ്ജ - അച് - ജപ് - ധൂപ് - ര
വ് - ഏധ് - സ്നിഹ്- ഗാഹൃ- ബാധൃ- നാഥൃ- ദധ് -
വദി- ദദ് സ്കുദി- മുദ് - ഹ്ലാദി- യതി- കസ്ഥ -
ലോകൃ- ശകി- ശ്ലാഘൃ- ഭ്രാജൃ- വേഷ്ട- ചേഷ്ട- സ്ഫു
ട- സിട- വേവൃ- തൃപൃഷ് - ബ്രൂ- കപി- ലബി-
ബ്ലണ് - പണ് -

ഇവയിൽ മുൻകാണിച്ച ഗുണവൃദ്ധികൾ ചേൎന്നും ചേരാതെയും അതാതുതരം പ്രത്യയങ്ങൾ ചേൎന്നാലോരൊതരം നാമക്രിയാവ്യയങ്ങൾ ഉണ്ടാവുമെന്നും കാൺക. സ്വരാന്തങ്ങളുംമറ്റും ചിലതു ഇത് എന്ന നിഷേധം കഴിച്ചു ശിഷ്ടമെ ശുദ്ധമായിരിപ്പൂ. ഇവ ഓരോന്നിൽനിന്നു പലവിധ പദവുമുണ്ടാവുമെന്നമാത്രം ചുരുക്കിപറയുന്നു. ||൩൰൮||

മൂ- ഉപസൎഗ്ഗങ്ങൾചേരുമ്പോൾ
ധാതോരൎത്ഥാന്തരംവരും
ആഹാരമപിനിഹാരം
പ്രഹാരഞ്ചവിഹാരവും ||൩൪൭||

വ്യാ- മുമ്പെപറഞ്ഞിട്ടുള്ള ഉപസൎഗ്ഗങ്ങൾ ചേരുമ്പോൾ ധാതുക്കളുടെ അൎത്ഥത്തിന്നു ഭേദംവരാം ഉ-ം ഹൃധാതുവിൽനിന്നുള്ള ഹാരശബ്ദത്തിൽ ക്രമേണ ആ- നിഃ- പ്ര- വി- ഈ ഉപസൎഗ്ഗങ്ങൾ ചേൎന്നാൽ ഭക്ഷണം- വിസൎജ്ജനം- താഡനം- കളി- ഇങ്ങനെ അൎത്ഥഭേദം കാൺക. ഈ സമ്പ്രദായം ദ്രാവിഡത്തിലില്ലെന്നുതന്നെ പറയാം. ||൩൪൮||

## തമിഴ്വഴിക്കുള്ള മലയാളധാതുക്കൾ

ആടുഓടുക്രുടുകോടുചാട്ടുചൂട്ടുഞേടുവും
തേടുനേടുപാടുചൂടുപോടുമാടുവാടുവും
വീടുഊരുകോരുചാരുവാരുകാളുചൂളുവും
മൂളുമരുവുചൂചുതടവുപോടുഓതുവേരിവ ||൩൪൯||
അഴകുചാമ്പുപിഴികുചിമ്പുഒഴുകുംഈരംമ്പുതുമ്പുവും
കഴുകുതഴുകുപഴകുപുഴുകുമുഴുകുവഴുതുഏന്തുവും
കുറുകുപെരുകുഇറുകുചോറുകുഉന്തുനീന്തുകാച്ചുവും-
കോച്ചുഅലസുവിലസുഉരുസുവിരകുഉരുകുക്രച്ചുവും
പൂച്ചുപാച്ചുപീച്ചുപിരകുമുരുടുഇരട്ടുതുന്നുവും
ചിന്നരിരുട്ടുഉതകുഅകുറുഅരുളുഏണ്ണുനണ്ണുവും

വരവിരഅരിഉരി കരിചെരിചൊരിഞെരി ||൩൮൯||
തിരിതെരിപിരിപൊരി വരിഅറകുറഅറ
നിറപറമറഅറി ഏറിചൊറിഞെറിപറി ||൩൯൦||
മറിമുറിഇഴകുഴ തുഴനുഴഅഴിഇഴി
ഉഴിഒഴികഴികുഴി ചുഴിപൊഴിമൊഴിവഴി ||൩൯൧||
പുകതികവകഅവി കവിഅമഇമകമ
ചമചതപതപതി പൊതിഅലഉലതൊല ||൩൯൨||
വലഅലിഒലികലി തൊലിവലിഅണഇണ
കിണചുണഅണിതണിപണികളതുളപുള ||൩൯൩||
വളമുളവിളഅളി ഒളിചളിചുളിഞെളി
തളിതെളിപൊളിമൊളിയിവയറികെടൊ ||൩൯൪||
ആയ്യ് കായ് ചാഴ്ശിയ് തെയ് പിഴ്ശായ് വീയപി
തിന്നാള്ളാദികളുംകാൺക വിണ്ണ്ണാദിയുമോക്കണം.
കറമറകിടവുംകടാളവും നടപരവുംപറവുംചുരത്തും
ഉറവിരപിറവുംഉരൈരവും വിരയിരിയുംനിരവും
നിരന്നുകാൺക. ||൩൯൫||
ആർക്രൂർചീർകയർ പാർവീർനേർവിയർ
തിമർതളിർചവർഏതിർ കോർകതിർപേർമറവും
കതിർകാൺകവേണ്ണമെ. ||൩൯൬||
ഉരുൾകരൾചുരുൾഞെരൾ തിരൾപിരൾമുരൾവരൾ
ആഴ് കേഴ്ഴ് ഴ് താഴ് ഴ് ാഴ്ഴ് പുകൾക്കവിൽ ൩൯൭
വുവ ഴ്ഴ
തകുമികുപകുപുകുയീട്ടുകൊടുചുട്ടുഞെട്ടു
തൊട്ടുനട്ടുപട്ടുവിട്ടു പുനരട്ടുഉട്ടുഏട്ടു ||൩൯൮||
ഒട്ടുകട്ടുകിട്ടുകൂട്ടു കൊട്ടുചുട്ടുചേട്ടുചൊട്ടു
തട്ടുതുട്ടുപൊട്ടുമിട്ടു മട്ടുമുട്ടുമൊട്ടുവെട്ടു ||൩൯൯||
അറ്റഇറ്റഉറ്റഏറ്റ ഒറ്റകറ്റകുറ്റകൊറ്റ

ചീറുച്ചുറുചെറുഞറു തറുത്തുറുനറുനിറു ||൧൭൧||
നറുപറുപിറുപെറു പൊറുമറുമുറുവറു
വെറുവിവമുരട്ടുകളുടനെതിലറികെടൊ ||൧൭൨||
വെയ് തയ്കയ് ഏയ്യുംചെയ്യുകൊയ്യാദിയ്യാമ
ററകമലെർതിലറിഞ്ഞാലായതിൽക്കൂട്ടുക്കൂട്ടി
പലവിധപദമാലാംചേൎത്തുകൊണ്ടാകിലുണ്ടാം
പരിചൊടുപരിഭാഷാവൈഭവംകേരളീയം ||൧൭൩||
ആപാപൂൎവ്വോക്രുത്തുരേമേപ്രാർാവ്വാതാനൊവേചാ
കാ കാൽച്ചൂൽകോൽഞാൽക്രൂലാലിയലകൽ വെൽമ
റവുംപോൽപരിചിനോടറിക. ||൧൭൪||
ഏൎത്തോന്ത്രലിവയ്യുമറുമറിയ്യുംവേരിലാകവെ
ഓരോരൊക്ഷറിമുൻചൊന്ന ചേറിയാൽപേർവിനാദി
യാം.||൧൭൫||
അഞ്ചുകെഞ്ചപിവാകൊഞ്ചുംതഞ്ചുഉന്തേന്തുമാന്തുവും
മുണ്ടുവേണ്ടപിതീണ്ടുംപിണ്ടുകണ്ടറിമെയ്യിവ നന്നെ

മൂ- ധാതുക്കളിൽപ്രത്യയമാദിചേൎന്ന ാ
ലതായിരിക്കുംപ്രകൃതിസ്വഭാവം
രൎമ സ്വയംവൃദ്ധിയിൽരാമ് പിന്നെ
റ്റുപ്പുണ്ടുചേൎന്ന ാലത്തുനാമരാമഃ
ഭ്രധാതുമേൽഗുണാൽദ്ഭാതാ
നതിപ്രത്യയസംഗമെ
സന്ധിയാലവയുംവന്നു
ഭവതീതിക്രിയാപദം ||൧൭൬||

വ്യാ- മേൽപറഞ്ഞ രണ്ടുവകധാതുക്കളിലും അകാരാ

ദികളായ ഓരോരക്ഷരം വൃദ്ധിഗുണ രൂപേണകൂടി പ്രാതിപദികമൊ പ്രകൃതിയൊ ആയിതീരും- അതി ന്മേൽ സുപ്പൊ- തിങ്ങൊ ആയ പ്രത്യയങ്ങൾ ചേ രുമ്പോൾ നാമമൊ ക്രിയയൊ ആവും. ഉ-ം- രമ ധാതുവിൽ രകാരത്തിന്മേൽ വൃദ്ധി എന്നദീൎഘം വന്നു- രാമ് എന്ന പ്രാതിപദികവും അതിന്മേൽ അഃ എ ന്ന സുപ്പുചേൎന്നാൽ രാമഃഎന്ന പ്രഥമൈകവചനവും മററുമുണ്ടാവും- അപ്രകാരംതന്നെ ഭൂധാതുവിൽ ഗുണ മെന്ന ഓ വന്ന പ്രകൃതിയും അതിന്മേൽ അതിപ്ര ത്യയംവന്ന ഭവതി എന്നക്രിയയും മററുമുണ്ടാകുന്നു- ഈവക പ്രകൃതി പ്രത്യയവിഭാഗം അറിഞ്ഞാൽമാത്രം ശബ്ദശുദ്ധിവരുന്നതും അതു വളരെ പ്രയാസവുമാ കുന്നു ॥൩൪൭॥

മൂ- തധാതിന്നാദിമേൽവൃദ്ധ്യാ
തീനാദിപ്പേരുമിങ്ങുമാം
തിന്നുന്നുവെന്നക്രിയയും
മററുമുണ്ടാകുമോൎക്കെടൊ ॥൩൪൮॥

വ്യാ- അപ്രകാരംതന്നെ മലയാളത്തിൽ തിൻധാ തുവിൽ ദീൎഘം വന്ന തീൻ എന്ന നാമപദവും തിന്നു ന്നു എന്ന ക്രിയാപദവും ഉണ്ടാവും - സംസ്കൃതത്തിലെ പോലെ വൃദ്ധി ഗുണാദികൾ ക്ലൢപ്തമായി ദ്രാവിഡ ങ്ങളിൽ ഇല്ലായ്കയാൽ ദ്രാവിഡവാക്കുകളുടെ പ്രകൃ തി പ്രത്യയ വിഭാഗത്തിന്ന അത്ര പ്രയാസമുള്ളതുമ ല്ല- എന്നാൽ ഈവക സൂത്രങ്ങളെ അറിയാത്തവൎക്ക

പാടില്ലതാനും ॥൱൰൫॥

മൂ- ദ്രാവിഡെചിലധാതുക്കൾ
താനാംനാമക്രിയാപദം
കുഴികുന്നാദ്യുരാണെത്ര
വഴികേടോക്കമാനസെ ॥൱൰൬॥

വ്യാ- ദ്രാവിഡത്തിൽ ചില ധാതുക്കൾതന്നെ നാമമായിട്ടും ക്രിയയായിട്ടുംവരും- ഉ-ം- കുഴി- ധാതുവിന്റ കുഴിക്ക എന്നവിധി ക്രിയയും- കന്ന എന്ന നാമവും അൎത്ഥമാവും- പിന്നെ അട- എന്നതിന്റ ഒരുവക പലഹാരമെന്ന നാമവും അടയുന്ന എന്ന ക്രിയയുംവരുംഇങ്ങനെപലതുംകണ്ടുകൊൾക॥൱൰൬॥

ഇതി- പഞ്ചദശകലാരൂപാ ധാതപാലോകം
സമാപ്തം-



## അഭ്യാസാലോകം

മൂ- പദ്യാദിവായിച്ചുപദംമുറിച്ചും
തദ്വ്യാകരിച്ചിട്ടവചേച്ച്പോലേ
ഉദ്യോഗമാൎന്നന്വിനൊടന്വയിച്ചും
ഗദ്യാദിസാരസ്യമറിഞ്ഞിടേണം ॥൧॥

വ്യാ- ഇതിന്റമുമ്പപതിനഞ്ചാലോകങ്ങളെക്കൊണ്ടു

വ്യാകരണപ്രമാണം കാണിച്ചു ഇതിനാൽ- പാഠക്രമത്തെച്ചുരുക്കമായിപ്പറയുന്നു.

൧ാമതു- ശ്ലോകങ്ങളെ- കിളിപ്പാട്ടു ശീലുകളെ- മറ്റുവല്ല ഗദ്യസ്വരൂപ വാചകങ്ങളെ- നല്ലവണ്ണം വായിക്കെണം- ൨ാമതു- പദവിഭാഗം ചെയ്യെണം- ൩ാമതു- ആ പദങ്ങളെ വ്യാകരിക്കെണാ ൪ാമതു- പരസ്പരസംബന്ധം അന്വയിക്കെണം- ൫ാമതു- വിശേഷാൎത്ഥമൊ- മറ്റൊ ഉണ്ടെങ്കിൽ പറയെണം.

ഇങ്ങനെ പഠിക്കയും പഠിപ്പിക്കയും ചെയ്യുന്നവർ മാത്രമെ കവീകളിലേയും മറ്റും രസത്തെ അറിഞ്ഞു സന്തോഷിപ്പു എന്നു താല്പൎയ്യം-

മൂ- പദംമുറിക്കുന്നതുമൂന്നിലൊന്നാ
ണ്ടുടിക്കുമ്പോൾതക്കവിധംവരേണം
തട്ടുക്കതചിഹ്നംപറകെന്നതല്ലൊ
പദാവലിവ്യാകൃതിചൊൽവതെല്ലാം

വ്യാ- പദംമുറിക്കുന്നതു- നാമം A ക്രിയ A അവ്യയം A ഇവയുടെ തരഭേദം- ഇവയിലേതെങ്കിലുമൊന്നായി വരുന്നവിധംതന്നെവേണം. വ്യാകരിക്കുന്നതു, മുൻപറഞ്ഞിരിക്കുന്നലക്ഷണം വിവരിച്ചുപറകതന്നെ ദൃഷ്ടാന്തങ്ങൾവഴിയെകാണാം.

മൂ- ദൂരത്തിരിക്കുന്നപദങ്ങളെല്ലാം
ചേരുംപ്രകാരാലൊരുമിക്കാതന്നെ

(൨൨൩)

പേരെകുമാഠനപായമെന്നതിന്നി
ച്ചാരുപ്രവാളത്തിലെളുപ്പമത്രെ

വ്യാ- അനപായമെന്നതു- കവികളിലുംമററും ൽ വിടവിടെ കിടക്കുന്ന പദങ്ങളെ സംബന്ധംപോലെ ചേൎത്തുപറയുന്നതുതന്നെ എന്നാൽ ഇതിന്റെ പ്രകാശം സംസ്കൃതത്തിൽ സാധാരണവും മലയാളത്തിൽ ചുരുവുമാകുന്നു.

മൂ- വാക്യോപവാക്യങ്ങൾതിരിക്കയെന്നാ
ലൈക്യത്തിലെച്ചങ്ങൾതികച്ചുമററും
ആഖ്യാദിബന്ധത്തെയുരച്ചുമൊദാ
ലാഖ്യാനമകീടുകതന്നെയല്ലൊ

വ്യാ- വാക്യപരിഛേദമെന്നതു-മുമ്പു വാചകാലോകത്തിൽ കാണിച്ചപ്രകാരം ഒരു ദീൎഘ വാക്യത്തിലടങ്ങിയിരിക്കുന്ന ഉപവാക്യങ്ങളെ എച്ചങ്ങളുംമററും പൂൎണ്ണമാക്കി നിൎത്തി സംബന്ധംപോലെ കൎത്തൃക്രിയാദികളെ പറകതന്നെ.

ഇതിന്നു (ഗാ) കാണിച്ച മൂറ വളരെ കുഴപ്പതന്നെയായിപ്പോയി.

മൂ- ഓരോരുശബ്ദാവയവംതിരിപ്പാൻ
നാരായവേൎത്തിന്മെലെഴുന്നതെല്ലാം
നേരായമൎഗ്ഗത്തിലുരച്ചുകൊണ്ടാ
ലാരുംപഴിക്കില്ലിവയോൎത്തു കൊൾക

വ്യാ- പ്രകൃതിപ്രത്യയവിഭാഗം A ശബ്ദവ്യുല്പത്തി എന്നതു- ഒരു ധാതുവിന്മേൽ വരുന്ന അതാതുതരം പ്രത്യയങ്ങളെ സൂത്രപ്രകാരം വേർതിരിക്കുകതന്നെ- ഈവിധങ്ങളെയെല്ലാം താഴെ ചില ദൃഷ്ടാന്തങ്ങളെയും നോക്കിധരിച്ചുകൊൾക.

## ഉദാഹരണങ്ങൾ

### ശ്ലോകം

എന്നാഴ്ച്ച പുത്രൻവനത്തിനുപോയാൽ
പിന്നെപ്പുരീവാസമെന്തിനുവേണ്ടി
നിന്നോടുകൂടീട്ടുപോരുന്നുഞാനു
മെന്നാൽമനോജ്ഞാംഗിശ്രീരാമരാമ

പദച്ഛേദവും വ്യാകരിപ്പും

എൻ- പ്രപൂഷഷ്ഠി- ഏവ- (എന്നാൽ ഇതുപരപദത്തോടു സമാസിച്ചുമാവാം)-
ആഴ്ച്ചപുത്രൻ- നാ- പു- പ്രഥ- ഏവ-
വനത്തിന്നു- നാ നപും- ചതു- ഏവ-
പോയാൽ- വിനയെച്ചം- സംഭാവനാ-
പിന്നെ- അവ്യയം-
പുരീവാസം- നാ-നപു-പ്രഥ-ഏവ-(ക്രിയകുന്ന)
എന്തിന്നു- പ്രതി- നപു- ചതു- ഏവ-
വേണ്ടി- അവ്യയം-
നിന്നോടു- പ്രതി- പും- തൃതീ- ഏവ-
കൂടീട്ടു- വിനയെച്ചം-

(൨൩൨)

| | |
|---|---|
| പോരുന്നു- | ക്രി- വൎത്ത- ഉത്തമപു- ഏവ- |
| ഞാൻ- | പ്രതി- പ്രഥ- ഏവ- |
| ഉം- | അവ്യയാ- |
| എന്നാൽ- | ഉൻക്രി- ഭൂത-സ്ത്രീ-പ്രഥപു-ഏവ- |
| മനോജ്ഞാംഗി- | നാ- സ്ത്രീ- പ്രഥ- ഏവ- |
| ശ്രീരാമരാമ- | സംബുദ്ധി- |

ഠരം വ്യാകരിപ്പു രീതിയും (ഗാ) കഴച്ചിരിക്കുന്നു- എന്തെന്നാൽ- ഓരോ പരീക്ഷകളിൽ ചോദിക്കെണ്ടതായ ശബ്ദവ്യുല്പത്തിയെല്ലാം വിഭക്തിപയുമ്പോൾതന്നെ പഠാകന്മാർ പറയേണമെന്നും- ചിലഭിന്നപദങ്ങമല്ല സമാസിച്ചും ചില സമസ്തങ്ങളെ ഭിന്നങ്ങളാക്കി പദവിഭാഗംചെയ്യേണമെന്നും പേരെച്ചവിനയെച്ചാദികളായ അവ്യയങ്ങൾക്കും വിഭക്തിപറയേണമെന്നും പറഞ്ഞു ഒരുവിധത്തിലും ബാലന്മാൎക്ക പഠിച്ചു ധരിപ്പാൻതക്ക വിധത്തിലല്ലാതെയാക്കി പലരേയും തോല്പിച്ചതുതന്നെ-

## അന്വയം

എന്റെആൎയ്യപുത്രൻ വനത്തിന്നുപോയാൽ പിന്നെ (ഇനിക്ക) പുരീവാസം എന്തിന്നുവേണ്ടി (യാകുന്നു) ഞാനും നിന്നോടുകൂടിട്ടു പോരുന്നു-മനോജ്ഞനാംഗി എന്നാൽ (എന്നുപറഞ്ഞാൽ-)

## വാക്യപരിഛെദം

എൻ ആൎയ്യപുത്രൻ വനത്തിന്നുപോയി- (എന്ന) ാൽ പിന്നെ (ഇനിക്ക) പുരീവാസം എന്തിന്നുവേണ്ടി (ആകുന്നു) ഞാനും നിന്നോടുകൂടീട്ടു പോരുന്നു- മനൊജ്ഞാംഗി എന്നാൽ-

## വാക്കുകളെ ഭാഗിക്ക എന്നാൽ പ്രകൃതിപ്രത്യയവിഭാഗം

വന + ത്ത + ഇൻ ഉ = വനത്തിന്നു- (൧൦൭)
പോ + ഇ + ആൽ = പോയൽ (യആഗമം) (൧൩൩)
പിൻ + എ = പിന്നെ- (൧൭)
എന്തു + ഇൻ + ഉ = എന്തിന്നു- (൧൦൭)
വേൺ + ട + ഇ = വേണ്ടി- (൨൯൧)
നിൻ + ഓടു = നിന്നോടു (൨൧൮)
ക്രുടു + ഇ + ഇടു + ട + - ഉ = ക്രുടീട്ടു- (൨൦൪)
പോര് + ഉന്നു = പോരുന്നു- (൧൮൦)
എൻ + ഉ + ആൽ = എന്നാൽ- A (൧൬൪)
എൻ + ത + ഉ + ആൽ = എന്നാൽ-

ഇനിശേഷിപ്പുള്ള സംസ്കൃതവാക്കുകളെ മേൽപ്രകാരം വേർതിരിപ്പാൻ തക്ക സൂത്രം മുഴുവനും ൟ പുസ്തകത്തിൽകാണിച്ചിട്ടില്ലാത്തതും- കാണിച്ചാൽ ക്രുടിവള്ളരെ പ്രയാസമുള്ളതും ആകയാൽ മുൻപറഞ്ഞ സമാസഭേദത്തേയും അവസാന പ്രത്യയത്തേയും മാത്രം വേർതിരിച്ചാൽ മതി- ഉം--

ആഢ്യ + പുത്ര + അൻ = ആഢ്യപുത്രൻ- മനോജ്ഞ + അംഗ + ഇ = മനോജ്ഞാംഗി- ഇങ്ങനെ കണ്ടുകൊൾക-

ഒരുമനുജനിരവു പകലജനുടയവൈഭവം
പാരിലോൎത്താലവൻ പുണ്യവാനെത്രയും-

ഒരു- അവ്യയം-

മനുജൻ- നാ- പും- പ്രഥ- ഏവ-
ഇരവുപകൽ- അവ്യയം-
അജനടയ= അജനടെ- നാ- പും- ഷ- ഏവ
(൩൭)
വൈഭവം- നാ- നപു- ദ്വിതി- ഏവ-
പാരിൽ- നാ- നപു- സപ്ത- ഏവ-
ഓൎത്താൽ- വിനയച്ചം- സംഭാവനാ-
അവൻ- പ്രതി- പും- പ്രഥ- ഏവ-
പുണ്യവാൻ- നാ- പും- പ്രഥ-ഏവ- (വിശേഷണം
എത്ര- അവ്യയ-ം സംസ്കൃതരീതി)
ഉം- അവ്യയം-

ഇതുകൂടികാണിച്ചതു-

ഒരു- ഉടയ- ഇവയുടെ സൂത്രം വ്യക്തമാക്കി ഉദാഹരിച്ചിട്ടില്ലാത്ത കാരണമാകുന്നു- (൩) ഒരു- പരപദത്തൊടു സമാസമായി എടുത്തതു മുഖ്യാൎത്ഥത്തിൽ ഒട്ടും ശരിയല്ല- ഒരു കറുത്തപശു എന്നതിലെ ഒരു പശുവിനെ വിശേഷിപ്പിക്കുന്നതും- എല്ലാംകൂടി ഒരു പദമാക്കാൻ വിധിയില്ലാത്തതും- തന്നെയെന്നറിക.

മൂ- ഭ്രുവിൽകലൻ്റൊരുസമന്തഭവപ്രണാ
ളീ കാവിൽകലൊദ്ധഭവനെജനവാ
ന്ന്മേവുംകോവിൽകിടാവുകൃതിയാമി
തുബാലകാനാംനാവിൽകളിക്കകടലി
ൽ തിരമാലപോലേ ॥൩൮॥

വ്യാ- ഈ കേരളത്തിലെ സാമന്തജാതിയിൽ തോ
ട്ടകാട്ടുവംശത്തിൽ മേലേതിൽ എന്ന പേരായഭവന
ത്തിൽ ജനിച്ചിരിക്കുന്ന, കോവുണ്ണിനെടുങ്ങാടിയാൽ
പാഠകശാലകളുടെ ഉപയോഗത്തിനായി ഉണ്ടാക്ക
പ്പെട്ട ഈ വ്യാകരണം ഈ മലയാള സന്തതികളുടെ
നാവിന്മെൽ സമുദ്രത്തിൽ തിരമാലയെന്നപോലെ
നൃത്തംചെയ്യട്ടെ എന്ന താല്പൎയ്യം.

മൂ- വൎണ്ണംപേർപൊരുൾസന്ധിശബ്ദപദ
വുംനാമംക്രിയാചാവ്യയംവൎണ്ണം,വാക്യ
സമാസ വൃത്തവുമലങ്കാരം തഥാധാതു
വും നിൎണ്ണീതിശ്ചകലാനുക്രമാദുപചിതാ
ലോകൈരിയംദ്വ്യഷ്ടഭിഃപൂൎണ്ണാകേരള
കൌമുദീഹ കുരുതാം കല്യാണസൌ
ഖ്യോദയം ||൱൨൨||

വ്യാ- വൎണ്ണം (അക്ഷരം) പേർ (സംജ്ഞാ) പൊരു
ൾ (പരിഭാഷാ) സന്ധി- ശബ്ദം- പദം- നാമം- ക്രി
യ- അവ്യയം- വൎണ്ണം (വിശേഷണം) വാക്യം- സ
മാസം- വൃത്തം- അലങ്കാരം- ധാതു- അഭ്യാസം- ഇ
ങ്ങനെ ശുക്ലപ്രഥമമുതൽ ഓരോ കലാനുരൂപം ക്ര
മേണവൎദ്ധിച്ച പതിനാറാശ്ലോകങ്ങളിൽ ഈ കേര
ളകൌമുദി ഇന്ന പൂൎണ്ണയായി. ഇതു ഇവിടെ, കല്യാ
ണ സൌഖ്യങ്ങളുടെ ആവിൎഭാവത്തെച്ചെയ്യേണമെ-
എന്ന താല്പൎയ്യം. കല്യാണസൌഖ്യോദയം എന്നതി

ന്നു പരപ്പേരിനാൽ ൧൮൧൮൬൧൮- ാംകലിസംഖ്യാ ദിവസത്തിന്നു- കൊല്ലം ൧൦൫൩-ാമാണ്ടു മീനമാസം ൧൩-ാംനു-യിൽ ഇതുണ്ടാക്കിത്തീൎന്നു എന്നുംകണ്ടുകൊൾക. ||൩൮൮||

ഇതി ശ്രീ കേരളകൌമുദ്യാം

നിത്യാനുഷംഗികഷോഡശകലാരൂപമദ്ധ്യാസാലോകം

സമാപ്തം- ശുഭമസ്തു-

ശ്രീഗുരുഭ്യോ നമഃ-

